# ഗദ്യരത്നാവലി

## മൂന്നാംഭാഗം.

---



പ്രസാധകന്മാർ,

ഏ. ഗോപാലമേനോൻ എം. എ.

ഏ. ശങ്കരപ്പിള്ള എം. എ.,

ഏ. കൃഷ്ണപ്പിഷാരോടി.

---

# ഗദ്യരത്നാവലി

## മൂന്നാംഭാഗം.

---

## സംഗതിവിവരം.

---


കേരളവർമ്മ വലിയകോയിത്തമ്പുരാൻ.

൮. ഐന്ദ്ര മൃഗയാഭ്യുദയനാടകം. ൭

ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ.

൧൮. ഉച്ചാരണം ൧൮൪

രാമവർമ്മ അപ്പൻ തമ്പുരാൻ.

൩. സമസ്യാഷ്ടികം. ൪൭

എം. രവിവർമ്മ രാജാ.

൧൦. അനാഗമനം. ൧൯

സി. അച്യുതമേനോൻ, ബി. എ.

൧. ഒരു നായാട്ട്. ൧

൯. സാഹിത്യവിവേചനം. ൮൪

൧൯. കാവ്യോദ്ദേശം ൧൯൧

൧൪. കാവ്യം. ൧൯൭

൧൭. നാണയം. ൧൪൧

സി. എസ്. ഗോപാലപ്പണിക്കർ, ബി. എ.

൬. ആകാശഗമനം. ൩൯

# അവതാരിക.

‘ഗദ്യമാലിക, കഥാരത്നമാലിക’ മുതലായപുസ്തകങ്ങളോടുകൂടി ‘ബി. വി. ബുക്കുഡിപ്പോ’ പ്രവൎത്തകന്മാർ പ്രസിദ്ധപ്പെടുത്തീട്ടുള്ള ഉത്തമഗ്രന്ഥങ്ങളിൽനിന്നും സംഗ്രഹിച്ച ഉപന്യാസങ്ങളും കഥകളും ആണു് ഈ ‘ഗദ്യതാരാവലി’ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതു്. പല പ്രബന്ധങ്ങളും അടങ്ങിയിരിക്കുന്ന ആ ഗ്രന്ഥങ്ങളുടെ വിഷയവ്യാപ്തിയും വലിപ്പവും നിമിത്തം പാഠപുസ്തകോപയോഗത്തിനും പ്രത്യേകിച്ചു് വിദ്യാൎത്ഥികളുടെ ക്ലാസ്സുസമയത്തിനനുരൂപമായ ആവശ്യത്തിനും യോജിക്കാതെ വന്നിട്ടുണ്ടായിരിക്കാം. ഈ ന്യൂനത ഗദ്യതാരാവലിയുടെ ആവിൎഭാവം പരിഹരിക്കുമെന്നാണ് ഞങ്ങളുടെ വിശ്വാസം.

സ്ഥായിയായ സാഹിത്യരസം മലയാളഗദ്യത്തെ സംബന്ധിച്ചേടത്തോളം തികച്ചും പ്രകാശിച്ചുകൊണ്ടിരിക്കുന്നതു് ഉപന്യാസരൂപത്തിലാണല്ലോ. അതുകൊണ്ട് അവയെ നിഷ്പക്ഷമായി പരിശോധിച്ചു ക്രോഡീകരിച്ചിട്ടുള്ള ആ ഗ്രന്ഥങ്ങളിൽ സഹൃദയന്മാൎക്കു് ഒരു അഭിരുചിയുണ്ടാകുന്ന ഒരേയൊരു മാൎഗ്ഗം ആശാസ്യമായിരിക്കുന്ന വഴിയുള്ളു. സമയക്കുറവുകൊണ്ടോ ധനാകൎഷകങ്ങളായ വസ്തുക്കളുടെ ബാഹുല്യംകൊണ്ടോ ആ ഗ്രന്ഥങ്ങൾ വായിക്കുന്നതിനു് അവസരംകിട്ടാത്ത ഭാഷാഭിമാനികൾക്കും വിദ്യാൎത്ഥികൾക്കും ഈ സംരംഭം ആദരണീയമായിരിക്കുമെന്നു കരുതുന്നു.

# ഗദ്യരത്നാവലി

## മൂന്നാംഭാഗം.

---

### ൧. ഒരു നായാട്ട്.

---

ഞങ്ങൾ അഞ്ചുപേരുംകൂടി മല്പൂട്ടമലയിൽ ഒരുഭാഗത്തു നായാട്ടിന്നു പോയി. ആദ്യത്തെ ദിവസം ആ ദിക്കിലുള്ള ചില വെടിക്കാരെയും തെളിക്കാരെയുംകൂടി ഒരു തെളിനായാട്ടു കഴിച്ചു. ഒരു പന്നിയെയും രണ്ടു കടമാനെയും കിട്ടി. ഒരു കടമാൻ എന്റെ വെടിയ്ക്കാണ വീണതു്. ഞങ്ങളുടെകൂട്ടത്തിൽ ഒരാൾക്കുകൂടി വെടിവെയ്പ്പാൻ സാധിച്ചു. ഞങ്ങളിൽമെറ്റു ചിലരും ഇതിനാലുണ്ടായ കൃതാർത്ഥതയോടും അഹങ്കാരത്തോടും വേറെ ചിലർ ബുദ്ധിക്ഷീണത്തോടും വേറെ രണ്ടുമൂന്നുപേർ അല്പം അസൂയയോടുംകൂടി തിരിച്ചു കാട്ടിന്നസമീപത്തുള്ള താമരപ്പിള്ളി കറുപ്പിന്റെ കളത്തിൽവന്നു അന്നു അവിടെ താമസിച്ചു. ഒരുദിവസം വിശ്രമിച്ചു ഒരു തെളികൂടി കഴിച്ചിട്ടുവേണം നാട്ടിലെയ്ക്കു മടങ്ങുവാനെന്നു തീർച്ചയാക്കി. പിറെറന്നാൾ തൃപ്തിയോടുകൂടി ചതുരംഗത്തിന്നും ശീട്ടുകളിയ്ക്കും വട്ടംകൂട്ടി. ചതുരംഗം, ശീട്ടുകളി മുതലായതിനെക്കുറിച്ചു വീരവാദംചെയ്വാൻ ഞാൻ സമർത്ഥനായിരുന്നുവെങ്കിലും പോരു വളരെ കറവായിരുന്നതിനാൽ ഞാൻ സുഖമായിക്കിടന്നുറങ്ങി. നാലുമണിയ്ക്കു എഴുന്നേറ്റു വല്ല മുയലിനെയോ പക്ഷിയെയോ വെടിവെയ്ക്കാമെന്നു വിചാരിച്ചു തോക്കുമെടുത്തു പുറപ്പെട്ടു.

കറുത്തു കൂൎത്ത രോമശമായ ഒരു മുഖവും അതിന്റെ പിന്നാലെ കരിമ്പടക്കെട്ടുപോലെ ഒരുശരീരവും പുറത്തു ചാടി. 'കരടി, കരടി, മാരാരെ, ഓടിക്കൊള്ളോ' എന്നു ഞാൻ നിലവിളിച്ചുകഴിഞ്ഞപ്പോഴേയ്ക്കും ശങ്കുമാരാരെ 'അയ്യോ'എന്നു മുറയിട്ടു ഒരു പുഴയാൻ തിരക്കപ്പാട്ടു ദൂരത്തായി.

ഞങ്ങടെ നിന്നിരുന്നതിന്റെ പിൻഭാഗം കുറെ ദൂരത്തോളം വെളിഭൂമിയായിരുന്നതിനാൽ ഓടുന്നതിനു സൗകൎയ്യമുണ്ടായിരുന്നു. എങ്കിലും ഓട്ടത്തിൽ കരടിയുടെ കൂട്ടരെ തോല്പിക്കാമെന്നുള്ള വിശ്വാസം എനിയ്ക്കുണ്ടായിരുന്നില്ല. എന്നാലും കണ്ടുകാലല്ലാതെ മറ്റൊരുവഴിയൊന്നുമുണ്ടായിരുന്നില്ല. പല്ലിളിച്ചുകൊണ്ടു കരടി പുറത്തുചാടിയപ്പോഴും ഒഴിയാത്ത കഴലിലും അതിന്റെതോട്ടത്തന്നെയാണെന്നുള്ള ജ്ഞാനമുണ്ടായി. ഉടനെ തോക്കു ചുമലിലിട്ടുകൊണ്ടു മാരാരുടെ പിന്നാലെ പാച്ചിൽ തുടങ്ങി. കരടിയും പിന്നാലെയും കാലുതെറ്റി ഉരുണ്ടടിച്ചുവീണു. 'ഇപ്പോളെന്റെ കഥകഴിഞ്ഞു. കരടി തലമണ്ട കടിച്ചുടയ്ക്കുന്നതിന്റെ സുഖവും ഇപ്പോളറിയാറാവും', എന്നുവിചാരിച്ചു പകച്ചുമിഴിച്ചു കിടന്നപ്പോഴേയ്ക്കും പിന്നിൽനിന്നു ഒരുവെടികേട്ടു. 'ഏ, കരടി ഈ തോക്കു വെടിവച്ചുവോ കഥ'എന്നു അത്ഭുതപ്പെട്ടു തിരിഞ്ഞുനോക്കിയപ്പോൾ കണ്ട കാഴ്ച ഒരൊറ്റ വാക്കത്തിലായിരുന്നാൽ ഒട്ടുവളരം ചിരിച്ചുപോകും.

ഞാൻ പാച്ചിൽ തുടങ്ങുന്നതിനുമുമ്പിൽ തോക്കു ചുമട്ടിലിട്ടതെന്നു പറഞ്ഞുവല്ലോ. കരടി തോക്കിന്റെ സമീപത്തെത്തിയപ്പോൾ അതിനെ സൂക്ഷിച്ചുനോക്കിക്കൊണ്ടു അവൻ കുറച്ചുനേരം അവിടെനിന്നു. തോക്കുകാരന്റെ വിദ്യയൊന്നു മനസ്സിലാക്കണമെന്നു വിചാരിച്ചിട്ടാണെന്നറിഞ്ഞുകൂടാ. എങ്കിലും അപകടമായ ഒരുസ്ഥിതിയിൽനിന്നാണു

ഷിയതു്. പിൻകാലിന്മൊന്നു തോക്കിന്റെ വില്ലിന്മേൽ ചവിട്ടി കുഴലിന്റെ ഉള്ളിലേയ്ക്കു നോക്കിയപ്പോൾ വലിയ വില്ലിന്മേൽ കയറിവെച്ചിരുന്ന കാഞ്ചി വീണതിനാൽ വെടിപൊട്ടിപ്പോയി. കരടി ഒന്നു ഞെട്ടി എന്നുതന്നെയല്ല ഒരു വിസ്മയഭ്രാന്തനാകയും ചെയ്തു. അവന്റെ അപ്പോഴത്തെ നാട്യം കാണേണ്ടതാണു്. പുള്ളിപ്പുലി താൻതന്നെ വിഡ്ഢിയായി എന്നു ഭാവിച്ചു ഒരു പുച്ഛിച്ചിരി ചിരിച്ചു. ഇങ്ങനെയാണു്, അനാവശ്യങ്ങളായ കാര്യങ്ങളിൽകൂടെ തലകാട്ടിയാൽ. തോക്കിന്റെ ഗുണദോഷം നോക്കിയറിഞ്ഞിട്ടു തനിക്കെന്താണു കാര്യം. അതു നിന്റെ അവകാശമല്ല. തനിക്കു വെടികൊണ്ടു ചാവാനല്ലേ ഉള്ളൂ അവകാശം? 'തങ്ങൾക്കു ഫലമില്ലാത്തതുളള പ്രവൃത്തിച്ചാൽ ഭംഗമേ വരുന്നു സ്വന്തം ബോധിച്ചേക്കണം' എന്നു കവികൾ പണ്ടു സിംഹത്തിനോടു പറഞ്ഞതു താൻ കേട്ടിട്ടില്ലേ?

അവന്റെ വിഡ്ഢിയായ ഭാവം നോക്കിക്കൊണ്ടു ഞാൻ ഒരു നിമിഷം നിന്നുപോയി. എന്റെ വിചാരം അവനു മനസ്സിലായി എന്നുതോന്നുന്നു. അവൻ മുഖത്തു ചോര ഒന്നു ഇളച്ചു ദേഷ്യഭാവം പുറത്തു കാണിച്ചു പിന്നെയും എന്റെ നേരെ ഓടി. ദൈവാനുഗ്രഹംകൊണ്ടു ഞാൻ അപ്പോൾ നിന്നിരുന്നതിന്റെ സമീപത്തിൽ വണ്ണംകുറഞ്ഞുപൊക്കമുള്ള ഒരു മരം ഉണ്ടായിരുന്നു. ധൃതിപ്പെട്ടു ഞാൻ പൊത്തിപ്പിടിച്ചു അതിന്മേൽ കയറി. വണ്ണംകുറഞ്ഞ മരത്തിന്മേൽ കരടിയ്ക്കു കയറാൻ വയ്യാ എന്നു കേട്ടിട്ടുണ്ടെങ്കിലും തല്ക്കാലം എനിയ്ക്കു സമാധാനം നന്നേ കുറവായിരുന്നു. ആദ്യത്തെ കവരത്തിലിരുന്നു കൈകൊണ്ടു കൊമ്പിന്മേൽ മുറുകിപ്പിടിച്ചു മറ്റേക്കയ്യിൽ നായാട്ടു കത്തിയുമായി വശമായി. അപ്പോഴേയ്ക്കു കരടി ചുവട്ടിലെത്തി മരത്തിന്മേൽ

ഇങ്ങിനെ ഏകദേശം അരമുക്കാൽ നാഴിക കഴിഞ്ഞപ്പോൾ അല്പം ദൂരത്തായിട്ട് ഒരനക്കം കേട്ടു. നോക്കിയപ്പോൾ കൂട്ടർ നാലഞ്ചുപേർ തോക്കെല്ലാം വലിയ വില്ലിന്മേൽ കയറി അങ്ങോട്ടും ഇങ്ങോട്ടും സൂക്ഷിച്ചു നോക്കി പതുങ്ങിപ്പതുക്കെ വരുന്നതു കണ്ടു. അവരുടെ മുഖഭാവംകൊണ്ട് എന്റെ കഥ കഴിഞ്ഞു എന്നായിരുന്നു അവരുടെ അഭിപ്രായമെന്ന് എനിക്കു നല്ലവണ്ണം മനസ്സിലായി. കരടി എവിടെയാണെന്നറിയാതെ അവർ പെട്ടെന്നു വന്നു കയറിയാൽ വല്ല അപകടവും പിണഞ്ഞെങ്കിലോ എന്നു വിചാരിച്ചു ഞാൻ അവരുടെ നേരെ നോക്കി ഒരു മുണ്ടു വീശിത്തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ അവർ എന്നെക്കണ്ടു 'ഇതാ മേനോൻ' എന്ന് എല്ലാവരും നിലവിളിച്ചു. ഉടനെ ഒച്ച പുറപ്പെടീക്കരുതെന്ന് അവരെ ആംഗ്യംകൊണ്ടു മനസ്സിലാക്കി കരടി കിടക്കുന്നിടത്തേക്കു ചൂണ്ടിക്കാണിച്ചു. ഇതൊക്കെ കണ്ടപ്പോൾ നല്ല പന്തിയല്ലെന്നു കൂടിയും മനസ്സിലായി. അവർ പതുക്കെ എഴുന്നേറ്റു നാലു പുറത്തും നോക്കിത്തുടങ്ങി. അപ്പോഴേയ്ക്കും നമ്മുടെ ചങ്ങാതിമാർ അടുത്തെത്തി എനിയ്ക്കും പരിഭ്രമവും കലശലായി. ഇതാ അവർ കരടിയെക്കണ്ടു ഠ, ഠ, ഠ, ഠ, നാലു വെടികളും ഒരുമിച്ചു തന്നെ പൊട്ടി. കരടി രണ്ടു ചാട്ടവും പ്രാണവേദനയോടു കൂടി ഒരു നിലവിളിയും കഴിച്ചു തടി മുറിച്ചിട്ട പോലെ ഭൂമിയിൽ വീണു. ഞാൻ ഒരു വിധത്തിൽ മരത്തിന്മേൽ നിന്നിറങ്ങി. കുറെ നേരം അന്യോന്യം വിവരങ്ങളെല്ലാം പറഞ്ഞു. ശങ്കുമയ്യാരുടെ പരിഭ്രമവും കരച്ചിലും അദ്ദേഹം പറഞ്ഞ വിവരങ്ങളും മറ്റുമെല്ലാം അവർ പറഞ്ഞുകേട്ടു ഞാനും അവരും നന്നേ ചിരിച്ചു. ഇനിമേൽ താൻ കാട്ടിൽ കേറില്ലെന്ന് അദ്ദേഹം സത്യവും ചെയ്തുപോൽ.

ചത്തു കിടക്കുന്ന കരടിയെ നോക്കിയതിൽ അവന്നു രണ്ടു വെടികൊണ്ടിട്ടുണ്ട്. ഒന്നു മുതുകെല്ലിന്മേലും മററേത് എടുകഴുത്തിലും. ആരുടെ വെടിയാണു കൊണ്ടതെന്നു സംശയമായി. പിറേറന്നാൾ രാവിലെ ഉണ്ട കീറി എടുത്തു നോക്കുന്നതുവരെ തർക്കം തന്നെ. ഞാൻ എന്റെ ആളുകളെയെടുത്തു മറെറല്ലാവരോടും യാത്രപറഞ്ഞു കളത്തിലേക്കു പോന്നു. ഞങ്ങൾ തിരിച്ചെത്തിയപ്പോഴും ശങ്കരനാരായണയ്യരുടെ പരിഭ്രമം തീർന്നില്ല. അദ്ദേഹത്തെ കരടി കടിച്ചില്ലെന്നുള്ള വിശ്വാസം അതുവരെ വന്നിട്ടില്ല. തല കടിച്ചു കൊണ്ടുപോയി എന്നു തന്നെയാണ് അപ്പോഴും അദ്ദേഹത്തിന്റെ ബോധ്യം. കരടി ചത്തതിന്റെ ശേഷം ഞാൻ വലിയ സമർത്ഥനായി. വിശ്വാസം ഒട്ടും കുറയ്ക്കാൻ പോയില്ല. കരടിയെ കണ്ടതും പിന്നത്തെ അനുഭവങ്ങളും മററും പൊടിപ്പും തൊങ്ങലും വെച്ചു പൊടിപാറിച്ചു. എങ്കിലും അന്നു രാത്രിയുണ്ടായ ഒരു സംഗതി വായനക്കാരോടു സ്വകാര്യമായി പറയാം. പിറേറന്നാൾ വെളിച്ചമാകുന്നതിനു മുമ്പിൽ ആ കരടി തന്നെ എന്നെ പതിനൊന്നു (൧൧) പ്രാവശ്യം കടിച്ചു.

## ൨. എന്റെ മൃഗയാസ്മരണകൾ.

ഒരുത്തന്റെ വയസ്സു അതിക്രമിക്കയാൽ തനിക്കേറ്റവും പ്രിയതമങ്ങളായ കാര്യങ്ങളിൽ യഥാപൂർവം പ്രവർത്തിക്കുന്നതിന്നു ശക്തിയില്ലാതായി തീരുമ്പോൾ അങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ചു സംസാരിക്കുകയും എഴുതുകയും മററും ചെയ്യുന്നതു അവശ്യം സന്തോഷാവഹമായിരിക്കുമെന്നുള്ള വാ

സ്വഭാവം പ്രായേണ വയോധികന്മാരായ എല്ലാവൎക്കും അനുഭവഗോചരമാണെന്നു ഞാൻ വിശ്വസിക്കുന്നു. എന്റെ യൌവനകാലത്തിൽ എനിക്കു മൃഗയാവിനോദം സാമാന്യത്തിലധികം പ്രേമാസ്പദമായിരിക്കയും അതിനുവേണ്ടി ഞാൻ അനേകപ്രകാരത്തിലുള്ള ക്ലേശങ്ങളെ സഹിക്കയും ചെയ്തിട്ടുണ്ട്. ഇപ്പോൾ അതിനു ഞാൻ പല സംഗതികളാലും അശക്തനായി തീൎന്നിരിക്കുന്ന അവസരത്തിൽ തദ്വിഷയങ്ങളായ പൂൎവ്വവൃത്താന്തങ്ങളെ അനുസ്മരിക്കുന്നതു മനസ്സിനു ബഹുധാ വിനോദകാരണമായിരിക്കുന്നുണ്ട്.

മൃഗവധത്തിൽ എനിക്കു ഉത്സാഹം ജനിക്കുന്നതിനുള്ള കാരണം ഞാൻ എട്ടു വയസ്സു പ്രായമുള്ള ബാലനായിരിക്കുമ്പോൾ എന്റെ അമ്മാവന്റെ അമ്മാവനായ ഒരു ദേഹം എന്റെ കുടുംബഗൃഹത്തിനു സമീപമായ ഒരു കുളത്തിൽ വന്നുകൂടി പലൎക്കും ഭയഹേതുവായി തീൎന്ന ഒരു വലിയ ചീങ്കണ്ണിയെ (ചെതുമ്പനെ) ഞാൻ ദൃക്സാക്ഷിയായിരിക്കെ ഒരു വെടിയാൽ നിഗ്രഹിച്ചുകൊണ്ടുവന്നു എല്ലാവരെയും കാണിച്ചതാകുന്നു. കുടുംബവാസികൾക്കു വളരെ ഭയാവഹമായ ‘കുത്തിച്ചൂട്ട്’ എന്ന ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്ന “കാലൻകോഴി” എന്നൊരു പക്ഷിയെയും അദ്ദേഹം തന്നെ രാത്രിക്കൽ വെടിവെച്ചു കൊന്നുകൊണ്ടു വന്നപ്പോഴും ആവിധം ലക്ഷ്യവേധത്തിൽ എനിക്കു ഉത്സാഹം ജനിച്ചിരുന്നു. എന്നാൽ എനിക്കു ഏകദേശം ൧൬-വയസ്സു പ്രായമായതുവരെ ഒരു തോക്കു കയ്യിലെടുക്കുന്നതിനു സംഗതിയായില്ല. അതിനുള്ളിൽ പടക്കം പൊട്ടിക്കുന്നതിൽ അസാമാന്യമായ ഉത്സാഹം ഉണ്ടായിരിക്കയും അതു കൊളുത്തിയെറിഞ്ഞു ചില ക്ഷുദ്രജന്തുക്കളെ ഹിംസിക്കയും ചെയ്തിട്ടുണ്ടായിരുന്നു. എനിക്കു പടക്കം പൊട്ടിക്കുന്നതിലുള്ള താല്പൎയ്യത്തെ അറിഞ്ഞു ആകാലത്തു മൂന്നാംമുറ രാജ

ചെയ്തു. അതിന്റെ ശേഷം കൈത്തോക്കിൽ വെക്കുന്ന കേപ്പുകൾ പൊട്ടുന്നതല്ലാതെ വെടി തീരുന്നതേയില്ല. അതിൽവെച്ചു പരിഭ്രമിച്ചുകൊണ്ടിരുന്ന കൊച്ചുകോയിത്തമ്പുരാനോടു് 'വെടി തീരാത്തതു് മുമ്പിലത്തെ അനുവാദമായ വെടി എന്റെ രൂപത്തിന്ന പ്രതിബന്ധമായതിനാൽ ഞാൻ ചെയ്ത പ്രയോഗത്താലാണ്'. ഇനി കൈത്തോക്ക ഇങ്ങോട്ടു ശരിക തന്നെ, ഞാൻ കാണിച്ചു തരാം' എന്നു പറഞ്ഞതിന്റെ ശേഷം പിന്നേയും രണ്ടു മൂന്നു കേപ്പുവെച്ചു പൊട്ടിച്ചതു വിഫലമായതിന്റെ ശേഷം കൈത്തോക്ക കേപ്പുവെച്ചു എന്റെ കയ്യിൽ തന്നു. തോക്കിന്റെ മുഖബന്ധം അഴിക്കാനുള്ള പ്രയോഗം ഞാൻ ഗുരൂപദേശപ്രകാരം അനുസന്ധാനം ചെയ്തു് കാഞ്ചി വലിച്ചപ്പോൾ വെടിയിരിക്കയും അവിടെ കൂടിയിരുന്നവർക്കെല്ലാം ഉള്ളു കവിഞ്ഞു് ആശ്ചര്യം ഉണ്ടാകയും ചെയ്തു. കിളിമാനൂർ കോയിത്തമ്പുരാൻ അമ്മാവൻ എനിക്കുപദേശിച്ചു തന്നതു് ഓടുന്ന മൃഗങ്ങളെ വരുത്തി വെടിവെക്കുക എന്നുള്ളതായിരുന്നു. അവിടുന്നു് ഈ പ്രയോഗം ൧൦൨൨-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ അടുക്കൽ ഒരിക്കൽ കാണിച്ചതായി ഞാൻ കേട്ടിട്ടുണ്ടായിരുന്നു. ആ തിരുമനസ്സുകൊണ്ടു് അവിടുത്തേക്ക് വളരെ ഇഷ്ടനായിരുന്ന ആ അമ്മാവന്റെ അടുക്കൽ 'വരുത്തി വെടിവെക്കുന്ന പ്രയോഗം ഒന്നു കാണിക്കണം' എന്നു് ഒരിക്കൽ നിർബ്ബന്ധിച്ചു. എത്രയും വൈമനസ്യത്തോടെ സമ്മതിച്ചു് ഒരു അപരാഹ്നത്തിൽ തെക്കേത്തെരുവു മാളികയുടെ താഴെ തോക്കുനിറച്ചുവെച്ചുംകൊണ്ടു് മഹാരാജാവു് ഒരുമിച്ചു നില്ക്കവേ കാൽമണിക്കൂറുനേരം ധ്യാനനിഷ്ഠനായി സ്ഥിതി ചെയ്തു. അപ്പോൾ ഒരു മൃഗരാജൻ (കരുകൻ) അത്യന്തം അവശമായി നാക്കു തള്ളിക്കൊണ്ടു നളികഹസ്തനായ അമ്മാവന്റെ അഭിമുഖമായി വരുന്നതു കണ്ടിട്ടു് എല്ലാ

വരും വിസ്മയഭരിതന്മാരായി. "സാധുപ്രാണിയെ വധിക്ക രുതു്" എന്നു മഹാരാജാവു കല്പിച്ചതിനോടു സമകാലമായി തന്നെ അതു വെടികൊണ്ടു താഴെ വീണു; അപ്പോൾ തിരുവുള്ളക്കേടായി 'ഈ പ്രാണിഹിംസ ചെയ്യുന്നതെന്തിനാണു്?' എന്നു് ചോദിച്ചതിനു 'ഇതിനെ വധിച്ചില്ലെങ്കിൽ എന്റെ പ്രാണൻ പോകും' എന്നു് അവിടുന്നു് ഉത്തരം പറഞ്ഞു.

അവിടത്തെ അടുക്കൽനിന്നു ഞാൻ പല ഉപദേശങ്ങളും ഗ്രഹിച്ചിരുന്നുവെന്നു ധരിച്ചിട്ടുണ്ടായിരുന്ന കേരളവൎമ്മ കൊച്ചുകോയിത്തമ്പുരാൻ മുതലായ എന്റെ വയസ്യന്മാർ ഒരു സായാഹ്നത്തിൽ പക്ഷിനായാട്ടു കഴിഞ്ഞു് ശ്രീപാദത്തു വടക്കേ കൊട്ടിലിൽ ഞാൻ വന്നപ്പോൾ 'വല്ലതിനെ വെടിവെക്കുന്ന വിദ്യ ഞങ്ങളെ ഒന്നു കാണിച്ചുതരിക' എന്നു വലിയ നിർബന്ധമായി എന്നെ പിടികൂടി. അതുവരെ ആ വിദ്യ ഞാൻ പരിശീലിച്ചിട്ടില്ലായിരുന്നതിനാലും വയസ്യന്മാരുടെ നിർബ്ബന്ധം ഒഴിക്കത്തക്കതല്ലായിരുന്നതിനാലും ഗുരൂപദേശപ്രകാരം മരിക്കൽ പ്രയോഗിച്ചുനോക്കാമെന്നു നിശ്ചയിച്ചു ഉപായങ്ങളെ അനുസന്ധാനം ചെയ്തു ഗുരുവാക്യപ്രകാരം പ്രവൎത്തിച്ചു. അതിനിടയ്ക്കു എന്റെ വയസ്യന്മാർ വേറെ വിനോദങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരുന്നു. ഏകദേശം പത്തുമിനിട്ടിനുള്ളിൽ ഒരു തടിയൻ മരപ്പട്ടി കൊട്ടിലിന്റെ കിഴക്കേ മതിലിൽക്കൂടി തെക്കോട്ടേക്കായി അത്യന്തം പാരവശ്യത്തോടെ വരുന്നതുകണ്ടുടനെ ഉണ്ടയിട്ടു നിറച്ചുസന്നദ്ധമാക്കിയിരുന്ന തോക്കുകൊണ്ടു ഞാൻ അതിനെ വെടിവെക്കയും അതു മതിലിന്റെ അപ്പുറത്തേക്കു മറിഞ്ഞു വീഴുകയും ചെയ്തു. അപ്പോൾ ഇരുട്ടായിത്തുടങ്ങിയിരുന്നതിനാൽ പിറേറദിവസം രാവിലെയാണു എല്ലാവരും ആ ചത്ത മരപ്പട്ടിയെ ചെന്നു കണ്ടതു്. തോക്കിന്റെ മുഖം ബാധി

വജ്ര്യനായ വിശേഷകല്പവാണു. അതിന്റെ മൃഗയാകൗശലത്തെക്കുറിച്ചു ഞാൻ പല സന്ദർഭങ്ങളിലും അത്യന്തം വിസ്മയിച്ചിട്ടുണ്ടു്. മററുള്ള ശ്വാക്കളിൽ ചിലതു പ്രാണനെ ഉപേക്ഷിച്ചും വന്യമൃഗങ്ങളെ ആക്രമിക്കുന്നതിൽ ധൈര്യാതിരേകം കാണിച്ചിട്ടുണ്ടെങ്കിലും നായാട്ടുകാരന്റെ ഹിതാനുസരണത്തിൽ പ്രവൃത്തിക്കാൻ അഭ്യസിച്ച ഒരു മൃഗയാകൗശലനെ ഞാൻ കണ്ടിട്ടില്ല. മൃഗയാപ്രവർത്തകന്മാരാൽ ശിക്ഷിതനായ മൃഗത്തെക്കണ്ടാലല്ലാതെ അതിനോടു കലശലുകൂട്ടുകയില്ല. മററുള്ള ശ്വാക്കൾ ചെറിയതോ, ക്രൂരൻ അല്ലാത്തതോ ആയ ചെറിയ ജന്തുക്കളെ കണ്ടാലും കുരച്ചുകൊണ്ടു പിന്നാലെ പായുകയും, യദൃച്ഛയാ ഒരു പുലിയെ കണ്ടുമുട്ടിയാൽ അതിനെ സധൈര്യം അനുധാവനം ചെയ്തു ചിലപ്പോൾ അതിന്റെ ചപേടികാനുഭവനം വാങ്ങിക്കൊണ്ടു പിൻവാങ്ങി കഥാശേഷീഭവിക്കയും ചെയ്യാറുണ്ടായിരുന്നു.

എന്റെ താല്പര്യപ്രകാരം വനമേറിയിരുന്ന ആ നായാട്ടുകാർ അന്നത്തെ നായാട്ടിനായി പര്യവേക്ഷണം ചെയ്തു നിശ്ചയിച്ചിരുന്ന കാടു നിമ്നോന്നതങ്ങളായ പ്രദേശങ്ങളോടും ഇടയ്ക്കിടെ ചെറിയ കുന്നുകളോടും കൂടിയതും, മദ്ധ്യേ മദ്ധ്യേ വിസ്താരം കുറഞ്ഞ കേദാരങ്ങളാലും ചില പലപലങ്ങളാലും സങ്കീർണ്ണവും അവിടവിടെ ഏതാനും പാതിമാവുകളും പുന്നമരങ്ങളും മാത്രമൊഴിച്ചു മററു യാതൊരു ഛായാവൃക്ഷവും ഇല്ലാത്തതും ആയിരുന്നു. എന്നാൽ ഏകദേശം ഒരാൾ പൊക്കമുള്ള ചെടികളുടെ നിബിഡമായ ആ കാട്ടിൽ ഇടയ്ക്കിടെ ചില തുറന്ന സ്ഥലങ്ങളും ഉണ്ടു്. അതിൽ സാധാരണമായി പന്നികളെ ധാരാളം കാണാറുണ്ടായിരുന്നു. അപൂർവ്വമായി മാൻ, കേഴ, മുള്ളൻപന്നി ഇവയെയും കാണാറുള്ളതായി നായാട്ടുകാർ എന്നോടു പറഞ്ഞു. ഇതുകൂടാതെ ആ കാട്ടിൽ പുലികളും ധാരാളമുണ്ടായിരുന്നു. എന്നാൽ

എത്രയും അപൂർവ്വമായിട്ടേ അവയെ നായാട്ടിനിടയ്ക്കു കണ്ടു കൂടാനിടയായിട്ടുള്ളു. ആ പ്രദേശത്തെ നായാട്ടുകാർ കൂട്ടകം തീപ്പിടിച്ചുവെച്ചു പുലികളെ ബന്ധനത്തിലാക്കി വധിക്കയാണു പതിവു്. അവർ നായാട്ടിൽ ഒരിക്കലും അവയെ എതിർക്കയില്ല. യദൃച്ഛയാ വെടിക്കു തരമായി സമീപത്തിൽ കണ്ടാലും ഒഴിഞ്ഞുപോരികയേയുള്ളു.

മേൽ വിവരിച്ച പ്രകാരം അന്നു നായാട്ടിനു നിശ്ചയിക്കപ്പെട്ട സ്ഥലത്തിന്റെ സ്വഭാവവും അതിൽ പുലികൾ കൂടി ഉണ്ടെന്നുള്ള വിവരവും അറിഞ്ഞതിന്റെ ശേഷം ഒരു പുലിയെ കാണാൻ തരമുള്ള സ്ഥലത്തു് എന്നെ കൊണ്ടു ചെന്നാക്കണമെന്നു ഞാൻ താല്പര്യപ്പെട്ടപ്പോൾ ഒരു വയോധികനായ നായാട്ടുകാരൻ 'അതൊക്കെ അടിയങ്ങൾക്കറിയാം. അടിയങ്ങൾ എഴുന്നെള്ളിച്ചു കൊണ്ടുപോയിരുത്തുന്ന സ്ഥലത്തിരുന്നു് അവിടെ വന്നു കേറുന്ന മൃഗത്തെ വിട്ടുകളയാതെ സൂക്ഷിച്ചു വെടിവെച്ചു കൊണ്ടാൽ മതി' എന്നു എന്നോടു നിർദ്ദാക്ഷിണ്യമായി ശാസനാരൂപേണ പറഞ്ഞു. ആ മനുഷ്യൻതന്നെയാണു് എന്നെ ലലാടന്തപമായ സമയത്തു ദുർഗ്ഗമമായ മാർഗ്ഗത്തിൽ കൂടി അന്നു നായാട്ടിനു നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന വനത്തിൽ നിന്നു പന്നി ഇളകി വരുന്നതായ മാർഗ്ഗത്തിൽ കൂട്ടിക്കൊണ്ടു പോയി ഇരുത്തിയതു്. അങ്ങനെയുള്ള കടവിനു നായാട്ടുകാർ ചെറപ്പു് എന്നാണു് വ്യവഹരിക്കുന്നതു്. എന്നെ കൊണ്ടുപോയി ചെറപ്പിൽ ഇരുത്തിയുംവെച്ചു ആ വൃദ്ധൻ അല്പം അകലെയായി ഒരു ദിക്കിൽ ചെന്നിരുന്നു. കിളിമാനൂർ അമ്മാവൻ എന്റെ കൂടെ അയച്ചു 'കുഞ്ഞിക്കിട്ടൻ' എന്ന പട്ടർ അടുത്തു മറ്റൊരു ദിക്കിൽ എന്റെ കോട്ടപ്പിടി തോക്കു നിറച്ചു വെച്ചും കൊണ്ടു ചെന്നിരുന്നു. ഞങ്ങൾക്കു പരസ്പരം കാണാൻ പാടില്ലായിരുന്നു. നായാട്ടുകാർ അന്നു് ആ വനത്തെ പത്തു

വീക്ഷണം ചെയ്യുമ്പോൾ ഒരു വലിയ പന്നിയുടേയും രണ്ടോ മൂന്നോ ചെറിയ പന്നികളുടേയും സദ്യോജാതകളായ, നനവോടുകൂടി ചെളി പുരണ്ട പദപംക്തികളെ കണ്ടതായി എന്നോടു പറഞ്ഞു. അപ്പോൾ ദശരഥമഹാരാജാവിന്റെ മൃഗയാപ്രസ്താവത്തിൽ മഹാകവി കാളിദാസൻ ചെയ്തിട്ടുള്ള അത്യോചിതമായ പദ്യം എന്റെ സ്മൃതിപഥത്തെ ഉദ്ബോധനം ചെയ്തു:—

ഉത്തസ്ഥുഷസ്സപദി പല്വലപങ്കമദ്ധ്യാ
ന്മുസ്താപ്രരോഹകബളാവയവാനുകീൎണ്ണം
ജഗ്രാഹ സദ്രുതവരാഹകുലസ്യ മാൎഗ്ഗം
സുവ്യക്തമാൎദ്രപദപംക്തിഭിരായതാഭിഃ.

ഈ വിവരം അറിഞ്ഞപ്പോൾ ആ കാട്ടിൽ പന്നികൾ ധാരാളമുണ്ടെന്നു നിശ്ചയം വന്നപ്പോൾ അന്നത്തെ ഉദ്യമത്തിനു വൈഫല്യം വരാനിടയില്ലെന്നു സമാധാനത്തോടുകൂടി ഏകദേശം ഒരു മൂന്നു മണിക്കൂറോളം ഞാൻ ആ സ്ഥലത്തുനിന്നു. അതിനിടയ്ക്കു ഒരിക്കൽ ആ വൃദ്ധന്റെ അടുക്കൽ ചെന്നു 'എന്താണു് ഒരൊച്ചയും ബഹളവും ഒന്നും കേൾക്കാത്തതു്?' എന്നു ചോദിച്ചപ്പോൾ 'തെരപ്പിൽ ചെന്നിരിക്കണം, താമസമുണ്ടു്, മിണ്ടരുതു്' എന്നു ഉത്സാഹിതനായി പറഞ്ഞതു കേട്ടു ഞാൻ പൂൎവ്വസ്ഥലത്തിൽ വന്നു ഒരു പതിനഞ്ചു മിനിട്ടു കഴിയുന്നതിനു മുമ്പിൽ തെക്കുവശമുള്ള ചെറിയ വയലിന്റെ അക്കരയിൽ അകലെയായി ഒരു കോലാഹലം കേട്ടുതുടങ്ങി. അതിനു പുറമേ നായാട്ടുകാരുടെ 'പന്നിയോ! വിടല്ലേടാ!-അമ്പടവിരുതന്മാരെ!-' എന്നും പന്നിയുടെ നടകളെപ്പറ്റി പോകുന്ന ദിക്കിനെ നിൎദ്ദേശിച്ചു 'അതു ഇടവഴിക്കെടാ-, അതു വടക്കേ പടിഞ്ഞാറോട്ടാ-, അതു തെക്കോട്ടാ-, അതു കിഴക്കോട്ടാ'- എന്നിത്യാദികളും ഉച്ചൈ ഉൽ

ഘോഷങ്ങൾ സ്പഷ്ടീഭവിച്ചു കേട്ടുതുടങ്ങിയിരുന്നു. ഈ വിളികൾ അടുത്തടുത്തുവന്നു ആ വയലിന്റെ അക്കരെയിലുള്ള കാട്ടിന്റെ സമീപത്തിലെത്തിത്തുടങ്ങിയ സമയം പട്ടികളുടെ കഴുത്തിൽ കെട്ടിയിരുന്ന മണികളുടെ ഘണഘണാശബ്ദവും, നായാട്ടുകാരുടെ അത്യുച്ചസ്വരത്തോടുകൂടിയ 'വിടല്ലേ വിടല്ലേ' എന്നു ഉച്ചത്തിൽ മുഴക്കീട്ടുള്ള വിളിയും, പട്ടികളിൽ ചിലതിന്റെ ഉദ്ദേശസൂചകമായ കുരച്ചിലും, ഇതിനെല്ലാം മദ്ധ്യേ ഭ്രാന്തനായ ഒരു വലിയ പന്നിയുടെ ഗംഭീരമായ ശബ്ദിതവും, ചെറിയ പന്നികളുടെ ഘോഷണങ്ങളും ശ്രവണഗോചരീഭവിച്ചപ്പോൾ എനിക്കു അസാമാന്യമായി സന്തോഷോത്സാഹങ്ങളാൽ മനസ്സു ഉദ്യുക്തമായിത്തീൎന്നു. അതിനടുത്തു വയലിന്റെ അക്കരയിൽ നിന്നും ഒരു ജന്തു ഒരു പാട്ടം ചാടുന്ന ശബ്ദം കേട്ടു് ഞാൻ നിന്ന സ്ഥലത്തുനിന്നു വയലിന്റെ ഇക്കരയിലേക്കു ഇറങ്ങിപ്പോകുവാൻ ഭാവിച്ചപ്പോൾ അത്യന്തം ജാഗ്രതയോടെ എന്നെ നോക്കിക്കൊണ്ടു നിന്നിരുന്ന ആ വൃദ്ധനായ നായാട്ടുകാരൻ അല്പം എന്റെ സമീപത്തേക്കു അടുത്തുവന്നു ഞാൻ നിന്നിരുന്ന ദിക്കിൽതന്നെ നിന്നാൽ മതി, പന്നി അവിടെത്തന്നെ വന്നു കേറും, എന്നു ഹസ്തസങ്കേതം കൊണ്ടു എന്നെ മനസ്സിലാക്കി. വയലിന്റെ അക്കരെയിലെ വലിയ കുണ്ടുകളും ഒരു ജന്തു വയലിൽ ചാടി കേറിവരുന്ന ശബ്ദവും കേട്ടപ്പോൾ എന്റെ മനസ്സിൽ അല്പം ഭയം ഉണ്ടായില്ലെന്നില്ല. എന്നാൽ അത്യന്തസംഭ്രാന്തമായി ഒരു പന്നി ഞാൻ നില്ക്കുന്നേടത്തേക്കു പാഞ്ഞു വരുന്നതു കണ്ടപ്പോൾ എനിക്കു അശേഷം അധൈര്യമുണ്ടായില്ല. ആദ്യം എന്റെ നേർക്കായിത്തന്നെ പാഞ്ഞു വന്ന ആ ജന്തു എന്റെ സ്ഥിരമായ നിലകണ്ടുടനെ അല്പം ഒഴിഞ്ഞോടിത്തുടങ്ങി. അതു് എനിക്കു അനുകൂലമായിട്ടാണു തീൎന്നതു്. അതിന്റെ ഗ

തിയെ അനുസരിച്ചു ഞാൻ അല്പം തിരിഞ്ഞു തോക്കിനെ കളിയിരുത്തി സജ്ജീകരിച്ചപ്പോൾ അതു് എനിക്കു സുവേദ്യമായ ലക്ഷ്യമായിത്തീരുകയും ഞാൻ അതിന്റെ തോളെല്ലിനെ ലക്ഷീകരിച്ചു് ഉണ്ടയും താസ്സാലും ഇട്ടു നിറച്ചിരുന്ന തോക്കിനെ ഒഴിക്കയും ചെയ്തു.

ആ വലിയ പന്നി ക്ഷണനേരം എന്റെ അഭിമുഖമായി പാഞ്ഞു വന്നപ്പോൾ തപസ്സു ചെയ്യുന്ന അർജ്ജുനന്റെ നേർക്കു സൂകര രൂപധാരിയായ അസുരൻ ചെന്ന സമയം ആ വീരന്റെ വിചാരത്തെ പ്രൌഢകവിയായ ഭാരവി വർണ്ണിച്ചിരിക്കുന്നതു് എന്റെ സ്മരണയിൽ വന്നു. അതെന്തെന്നാൽ—

ഘനപോത്രവിദീർണ്ണസാലമൂലോ
നിബിഡസ്കന്ധനികാഷരുഗ്ണവപ്രഃ!
അയമേകചരോഽഭിവർത്തതേ മാം
സമരായേവ സമാജുഹൂഷമാണഃ

വെടി തീർന്നയുടനെ ആ പന്നി മുട്ടുകുത്തി വീഴുകയും അനന്തരം ക്ഷണത്തിൽ ഒരു ദീനമായ ശബ്ദം പുറപ്പെടുവിച്ചുംകൊണ്ടു എഴുന്നേററു മുമ്പോട്ടു ഏകദേശം പതിനഞ്ചടി ഓടിപ്പോയി ഒരു ചെറിയ കയ്യാലയ്ക്കപ്പുറമുള്ള നിമ്നസ്ഥലത്തു സാഷ്ടാംഗപാതം മൃതപ്രായമായി നിപതിക്കുകയും ചെയ്തു. പിന്നാലെ ഞാനും ഓടുന്നുണ്ടായിരുന്നു. എന്റെ തോക്കു ഒരു ഇരട്ടക്കുഴലായിരുന്നെങ്കിൽ എനിക്കു് ഒരു വെടികൂടെ വെച്ചു ആ പ്രാണിയുടെ പ്രാണവേദനയെ അവസാനിപ്പിക്കാമായിരുന്നു. എന്റെ സമീപത്തു നിന്നിരുന്ന ആ വൃദ്ധവ്യാധൻ പന്നിയെ ഞാൻ വെടിവെച്ച ഉടനെ ഓടിച്ചെന്നു ആ നിമ്നസ്ഥലത്തു അനങ്ങാൻ വയ്യാതെ വീണു കിടക്കുന്ന ആ ജന്തുവിന്റെ ചെവിക്കുററിയിൽ ഞാൻ

നോക്കിക്കൊണ്ടു നില്ക്കവേ തോക്കു തോടിച്ചു വെച്ചുകൊണ്ടു ഒരു വെടിവെച്ചു് അതിന്റെ പ്രാണസങ്കടത്തെ അവസാനിപ്പിച്ചതു് എനിക്കു് ഒരാശ്വാസമായി തോന്നി. വലിയ പന്നി കടന്നുപോയതിന്റെ പിന്നാലെ മൂന്നു ചെറിയ പന്നികൾ ഭിന്നമാൎഗ്ഗങ്ങളിലൂടെ പരിഭ്രമിച്ചു് ഓടിവന്നെത്തിയപ്പോൾ കണ്ടിരുന്നവരും തല്ക്കാലം വെടികേട്ടു ബദ്ധപ്പെട്ടു അവിടെ വന്നു ചേൎന്ന നാലഞ്ചു നായാട്ടുകാരും അവയെ ലക്ഷീകരിച്ചു വെടിവെയ്ക്കുകയുണ്ടായി. എന്നാൽ ആ ചെറിയ പന്നികളിൽ ഒന്നിനെങ്കിലും അതിലൊരു വെടിപോലും കൊണ്ടില്ല. അതു അവയുടെ ആയുൎബ്ബലംതന്നെയായിരിക്കാം. അപ്പോൾ പടപടായമാനമായി ക്ഷണനേരത്തോളം തീൎന്നുകൊണ്ടിരുന്ന വെടികളിൽ ഒന്നും നായാട്ടുകാരിൽ ചിലൎക്കു തന്നെയും കൊള്ളാതിരുന്നതിനെക്കുറിച്ചാണു് എനിക്കു് ആശ്ചൎയ്യം തോന്നിയതു്. ചെറിയ പന്നികളെല്ലാം മറുവശത്തെ കാട്ടിലേക്കു കടന്നു പോയിക്കഴിഞ്ഞതിന്റെ ശേഷം അന്നത്തെ നായാട്ടിനു മതിയാക്കി എല്ലാവരും ആ ചത്തുകിടന്ന വലിയ പന്നിയുടെ സമീപത്തു വന്നുകൂടി. അവരുടെ ഉദ്ദേശ്യം തങ്ങൾക്കു അതിപ്രിയമായ അതിന്റെ ഇറച്ചിയുടെ ഒരു പങ്കു പറ്റണമെന്നായിരുന്നു. എന്നാൽ അതിൽ അധികഭാഗത്തിനു ഒന്നാമതായി ആ പന്നിയെ വെടിവെച്ചുകൊള്ളിച്ച ആൾ തന്നെയാണു് അവകാശി എന്നും അതിന്റെ അത്യന്തമാംസളമായ 'കറങ്ങ്' എന്നു നായാട്ടുകാർ വ്യവഹരിക്കുന്ന പശ്ചാത്തിന്റെ ഒരു ഭാഗം ആയാളിന്റെ അവകാശമാണെന്നും അവർ പറഞ്ഞപ്പോൾ എന്റെ അവകാശത്തെ ആ വൃദ്ധനായ നായാട്ടുകാരനു വിട്ടുകൊടുത്തിരിക്കുന്നതായി ഞാൻ അവരെ ഗ്രഹിപ്പിച്ചു. എനിക്കു് ഉപയോഗലേശമില്ലാത്ത അതിന്റെ ഇറച്ചികൂടാതെ ഏതെങ്കിലും ഒരു അവയ

വാ വിട്ടുതരുന്നതിനു അവൎക്കു സമ്മതമുണ്ടെങ്കിൽ അതിന്റെ തോറുകളിൽ അധികം തേയൽമായൽ ഒന്നുണ്ടായിരുന്നതിനെ കിട്ടിയാൽ കൊള്ളാമെന്നു അവരോടപേക്ഷിച്ചതിൻവണ്ണം പത്തു ദിവസത്തിനകം സാമാന്യം വലുതായ ആ തോറയെ അവർ കൊണ്ടുവന്നു തരികയും ഞാൻ ഒരു പിസ്റ്റളിന്നു അതുകൊണ്ടു പിടി ഉണ്ടാക്കിച്ചു വളരെ നാൾ ഉപയോഗിച്ചുകൊണ്ടിരിക്കയും ചെയ്തു. ആ വൃദ്ധവ്യാധനാൽ വധിക്കപ്പെട്ട വരാഹത്തിന്റെ ഇറച്ചിയുടെ 'സിംഹഭാഗം' കിട്ടിയതിനെക്കുറിച്ചുള്ള സന്തോഷം അനിൎവ്വചനീയമായിരുന്നു. ആ മനുഷ്യന് എഴുപതിന്മേൽ വയസ്സായിരുന്നു എങ്കിലും ദേഹത്തിനു തീരെ ഗ്ലാനിയും മനസ്സിനു അശേഷം ഉത്സാഹക്കുറവും ഉണ്ടായിരുന്നില്ല. അന്നു മദ്ധ്യാഹ്നസമയത്തു എന്നെ ചേൎപ്പുസഹിതത്തെക്കൂട്ടിച്ചുകൊണ്ടു വന്നസമയം ഞാൻ വിയൎത്തൊലിച്ചു പരവശനായി കാട്ടിൽ കണ്ട കരണ്ടിപ്പഴവും ചെത്തിപ്പഴവും മറ്റും പറിച്ചു വായിലിട്ടുകൊണ്ടിരുന്നപ്പോൾ ആ വൃദ്ധന്റെ ദേഹത്തിൽ ഒരു സ്വേദകണികപോലും പൊടിഞ്ഞിട്ടാകട്ടെ കുടിക്കാൻ കൊടുത്ത കരിക്കിനെ അയാൾ സ്വീകരിക്കയാകട്ടെ ചെയ്തില്ല. അപ്പോൾ 'രവികിരണസഹിഷ്ണു ക്ലേശലേശൈരഭിന്നം' എന്ന മഹാകവിവാക്യത്തെ ഞാൻ ഓൎത്തു. ആ ജരഠൻ പിന്നെയും പതിനഞ്ചു സംവത്സരത്തിനു മേൽ ജീവിച്ചിരുന്നതായി എനിക്കറിവുണ്ട്.

എന്റെ ഇദംപ്രഥമമായ കാട്ടിൽ കടന്നുള്ള നായാട്ടു അചിന്തിതമായ വിജയത്തിൽ പൎയ്യവസാനിച്ചതിനെക്കുറിച്ച് എനിക്കു വളരെ കൃതാൎത്ഥതയുണ്ടായി. ആദ്യമായ മൃഗയോദ്യമത്തിൽ ഒരുത്തൎക്കും ഇപ്രകാരം ജയം സിദ്ധിച്ചിട്ടില്ലെന്നു നായാട്ടുകാരെല്ലാവരും ഐകകണ്ഠ്യേന സമ്മതിച്ചു പറഞ്ഞു.

അന്നു് അതിന്റെ ശേഷം ഞാൻ ആറേഴു നാഴിക നടന്നു ഉള്ളൂരിലെത്തി. അവിടെ നിന്നും കുതിരയിൽ കയറി അത്യന്തം ശ്രാന്തനായി കോട്ടയ്ക്കകത്തു വന്നുചേൎന്നു. എന്റെ മൃഗയാസ്മരണകളിൽ ഒന്നാമതായി സംഭവിച്ച ഈ വൃത്താന്തത്തെ മാത്രം ഇപ്പോൾ ഇവിടെ പ്രതിപാദിച്ചു. ഇനിയും രോമഹൎഷണങ്ങളായ പല സംഭവങ്ങളും എന്റെ നായാട്ടിൽ ഓരോ സന്ദൎഭങ്ങളിൽ ഉണ്ടായിട്ടുള്ളവയെ ഇപ്പോൾ പ്രസ്താവിച്ചു തുടങ്ങിയാൽ അവസാനിക്കാത്തതിനാൽ തല്ക്കാലം ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നു.



## ൬. സാഹിത്യവിവേചനം.

ഏതുഭാഷയുടേയും അഭിവൃദ്ധിക്കും ശുദ്ധിക്കും മുഖ്യമായി ആവശ്യമായിട്ടുള്ളതു് ആ ഭാഷയിലെ സാഹിത്യഗ്രന്ഥങ്ങളുടെ ഗുണാഗുണങ്ങളെ പരിശോധിക്കുന്നതിനു് സഹായിക്കുന്നതായ സൂത്രങ്ങളും അടങ്ങിയ ഗ്രന്ഥങ്ങളാകുന്നു. ഈ വക ഗ്രന്ഥങ്ങളും ഇല്ലാത്തതാൽ പുതുതായി ഉണ്ടായിവരുന്ന ഗ്രന്ഥങ്ങളെപ്പറ്റി ഗുണമാകട്ടെ, ദോഷമാകട്ടെ ഒരഭിപ്രായം ഖണ്ഡിച്ചുപറവാൻ സാധാരണ ജനങ്ങൾക്കു സാധിക്കുന്നതല്ല. ഒരു സമയം സഹൃദയന്മാരായ വിദ്വാന്മാൎക്കു് അതു സാധിക്കുന്നതാണെങ്കിൽ തന്നെ പ്രമാണപുരസ്സരം പറഞ്ഞു ബോദ്ധ്യപ്പെടുത്തുവാൻ കഴിയുന്നതല്ലല്ലോ. അതിനാൽ സഹൃദയഹൃദയാഹ്ലാദകരമായിരിക്കുന്ന ചമല്ക്കാരങ്ങളെക്കൊണ്ടു് ശോഭിക്കുന്ന ഉത്തമകാവ്യങ്ങൾക്കും 'ചവെച്ചിറക്കിചവെച്ചുതുപ്പി' എന്നും മറ്റും കുറെ വലിച്ചിഴ

തിക്കുറ്റിയ പൊട്ടക്കാവ്യങ്ങൾക്കും ഒരുപോലെ പ്രചാരം വന്നേക്കാമെന്നുമാത്രമല്ല ചിലപ്പോൾ കള്ളപ്പണം വെള്ളിപ്പണത്തേക്കാൾ വിലപോയി എന്നും വന്നേക്കാം. ഈ വിധം ഉത്തമകവനകർത്താക്കന്മാരെ പ്രോത്സാഹിപ്പിക്കുന്നതായ സഹൃദയവിവേചനം ശൂന്യമായി വരുമ്പോൾ സൽകവനം ക്ഷയിക്കയും ദുഷ്കവനം വർദ്ധിക്കയും എന്നുവേണ്ടാ ഭാഷാഭിവൃദ്ധിയും ശുദ്ധിയും നശിച്ചുപോകയും ചെയ്യുന്നതാകുന്നു. അതുകൊണ്ട് ഭാഷാപോഷണതല്പരന്മാരായവർ ഒന്നാമതു ദൃഷ്ടിവെയ്ക്കേണ്ടതു സാഹിത്യവിവേചനവിഷയത്തിലാകുന്നു.

നമ്മുടെ ഭാഷയിലാകട്ടെ ഈ വിഷയത്തിൽ ഒരു ഒറ്റഗ്രന്ഥം പോലും ഇപ്പോൾ ഇല്ലെന്നതു വളരെ വ്യസനത്തോടെ പറയേണ്ടിയിരിക്കുന്നു. കാവ്യലക്ഷണങ്ങളും ദോഷങ്ങളും സവിസ്തരം വർണ്ണിക്കുന്ന സാഹിത്യദർപ്പണം, മുതലായ ഗ്രന്ഥങ്ങൾ അനവധി സംസ്കൃതത്തിലും മാത്യു ആർനോൾഡ് മുതലായ പണ്ഡിതശ്രേഷ്ഠന്മാർ ഉണ്ടാക്കീട്ടുള്ളതായ ഗ്രന്ഥങ്ങൾ വളരെ ഇംഗ്ലീഷിലും ഉണ്ടാകകൊണ്ടു ആ ഭാഷകളിൽ സാമാന്യം അറിവുള്ള ഒരുത്തന് അവയിലുള്ള ഗ്രന്ഥങ്ങളെ വായിച്ചു ഗ്രഹിക്കുന്നതിനുള്ള ശക്തിയുണ്ട്. മലയാളഭാഷയിൽ ഈ വകയായതൊരു ഗ്രന്ഥവും ഇല്ലായ്കയാൽ ഈ ഗ്രന്ഥത്തിന് ഇന്നിന്ന ഗുണങ്ങളോ ദോഷങ്ങളോ ഉണ്ടെന്നോ ഉത്തമകാവ്യങ്ങൾക്കു വേണ്ട ലക്ഷണങ്ങൾ ഇന്നിന്നവയാണെന്നോ കാവ്യദോഷങ്ങൾ ഇന്നിന്നവയെന്നോ ക്ലിപ്തമായി അറിഞ്ഞിട്ടുള്ളവർ ചുരുക്കം. "കാവ്യം" എന്ന വാക്കിന്റെ അർത്ഥം പോലും ശരിയായി മനസ്സിലാക്കീട്ടുള്ളവർ നമ്മുടെ നാട്ടിൽ അധികം ഉണ്ടെന്നു തോന്നുന്നില്ലാ.

"കാവ്യം" എന്നുവെച്ചാലെന്താണു് എന്നു ആരോടെങ്കിലും ചോദിച്ചുനോക്കിയാൽ മിക്ക ആളുകളും 'ശ്രീരാമോദന്തം' 'കൃഷ്ണവിലാസം' ഇതൊക്കെയാണു് എന്നാണു് പറയുക. മറ്റുചിലർ 'കാവ്യം' എന്നുവെച്ചാൽ ഗീർവ്വാണഭാഷയിൽ പുരാണകഥകളെ ശ്ലോകരൂപേണ വർണ്ണിക്കുന്ന ഗ്രന്ഥങ്ങളാകുന്നു എന്നു പറഞ്ഞേക്കാം. എന്നാൽ ശരിയായ അഭിപ്രായക്കാർ പക്ഷങ്ങളിലൊന്നിലുംപെട്ടവരും ഇല്ലെന്നു നിശ്ചയം തന്നെ. നമ്മുടെ കൂട്ടത്തിൽ മിക്കവരും 'അദ്ധ്യാത്മരാമായണം കിളിപ്പാട്ടു്' ഒരു കാവ്യമാണെന്നു പറയുമോ? നിശ്ചയമായും ഇല്ല. 'ഇന്ദുലേഖ' ഒരു കാവ്യമാണെന്നു പറയുമോ? നിശ്ചയമായും ഇല്ല. 'വാക്യം രസാത്മകം കാവ്യം' എന്നു ധരിച്ചിട്ടുള്ളവർ വളരെ വളരെ ചുരുക്കം. പദ്യമാകട്ടെ ഗദ്യമാകട്ടെ സംസ്കൃതഭാഷയിലാകട്ടെ, മലയാളത്തിലാകട്ടെ, പഴയ പ്രാചീനമാകട്ടെ, നവീനമാകട്ടെ, എഴുതിയതു കടലാസിലാകട്ടെ, ഓലയിലാകട്ടെ, ശൃംഗാരാദിരസങ്ങൾ അടങ്ങിയ ഏതു് സാഹിത്യപ്രബന്ധവും കാവ്യമാകുന്നു. നാടകമാകട്ടെ, ആഖ്യായികയാകട്ടെ, കിളിപ്പാട്ടാകട്ടെ, മണിപ്രവാളമാകട്ടെ, പാനയാകട്ടെ, തുള്ളലാകട്ടെ, എന്നുവേണ്ട എല്ലാവക പ്രബന്ധങ്ങളും (ശൃംഗാരം മുതലായ രസങ്ങൾ അടങ്ങിയവയായിരുന്നാൽ) കാവ്യങ്ങളാകുന്നു. കേവലം രസശൂന്യങ്ങളായ കെട്ടുവിവരം, പണയാധാരം, ഹൈക്കോടതിവിധി "എഴുത്തുകിട്ടി വസ്തുതവായിച്ചുമനസ്സിലാക്കി" എന്നു തുടങ്ങിയ സന്ദേശപത്രങ്ങളും ഇവയെല്ലാം പ്രബന്ധങ്ങളാണെങ്കിലും കാവ്യങ്ങളാകുന്നതല്ല എന്നു പറയേണ്ടതില്ലല്ലോ.

മേൽ കാണിച്ചപ്രകാരം നമ്മുടെ ഇടയിൽ സാഹിത്യവിവേചനവിഷയമായ അറിവും അറിവു സമ്പാദിക്കുന്ന

തിനുള്ള മാൎഗ്ഗങ്ങളും ഇല്ലായ്കകൊണ്ടു മലയാളഭാഷ വലിയ വലിയ കഷ്ടദശയിലായിരിക്കുന്നു. ഉത്തമവാക്യങ്ങളെ വായിച്ചു രസിപ്പാനുള്ള ശക്തി മുഴുവനും മനുഷ്യന്ന് പ്രകൃതിസിദ്ധമായിട്ടുള്ളതല്ല. പഞ്ചസാരയുടെ മാധുൎയ്യവും പനിനീർ പുഷ്പത്തിന്റെ സൌരഭ്യവും, അനുഭവിച്ചു രസിപ്പാൻ അക്ഷരജ്ഞാനമോ മറ്റും ഇല്ലാത്തവനും കഴിയുന്നതാണെങ്കിലും 'ഇന്ദുലേഖ' വായിച്ച് അതിനുള്ള രസങ്ങളെ പൂൎണ്ണമായി അനുഭവിക്കേണമെന്നതിന്ന് ചുരുങ്ങിയ അറിവുകാരെക്കൊണ്ടു മതിയാവുന്നതല്ലെന്ന് വിചാരമുള്ളവൎക്ക് അറിയാം. അതുകൊണ്ട് സാഹിത്യവിവേചന ഗ്രന്ഥങ്ങൾ മലയാളത്തിൽ ഇല്ലാതെയിരിക്കെ വിവേചനശക്തി മലയാളികൾക്ക് കുറെ കുറവായിരിക്കുന്നതുകൊണ്ട് ആശ്ചൎയ്യപ്പെടുവാനില്ല. അച്ചടിച്ചുവരുന്ന പുസ്തകങ്ങൾക്കെല്ലാം (നല്ലതാകട്ടെ ചീത്തയാകട്ടെ) ഒരുപോലെ പ്രചാരം ഉണ്ടായിക്കാണുന്നു. എന്നുതന്നെയല്ല കഷ്ടിച്ചു പുസ്തകത്തിന്റെ പേർ വായിപ്പാൻ കഴിയുന്ന ചില വിദ്വാന്മാർ ചാടിപ്പുറപ്പെട്ട് പുസ്തകം വളരെ സരളവും, ലളിതവും, മധുരവും, ഒക്കെയുമാകുന്നു എന്നും മറ്റും പറവാൻ മടിക്കുന്നതുമില്ല. 'ഇന്ദുലേഖ'യും സ്ത്രീയാണ്. 'മീനാക്ഷി'യും സ്ത്രീയാണ്. പിന്നെ എന്താണ് തമ്മിൽ വ്യത്യാസം എന്നാണ് അധികം പറയുക; മലയാളികളായ വായനക്കാൎക്ക് ഗ്രന്ഥങ്ങളുടെ ഗുണദോഷം ചിന്തിപ്പാനുള്ള ശക്തി ജലദോഷം പിടിച്ച മൂക്കുപോലെ ആയിട്ടാണ് കാണുന്നത്. ഇതുകൊണ്ടാണ് മലയാളഭാഷയുടെ അഭിവൃദ്ധിക്കു ഇത്രാധികം കഠിനമായ തരക്കേട് വന്നിരിക്കുന്നതെന്നോ വരാൻ പോകുന്നതെന്നോ ഞാൻ ഭയപ്പെടുന്നത്. വല്ല മുക്കിലോ മൂലയിലോ സഹൃദയന്മാരായവരാരെങ്കിലും ഉണ്ടെങ്കിൽ അവർ വല്ല പുസ്തകത്തെപ്പറ്റിയും അഭിപ്രായപ്പെടുന്നതിൽ മുൻപ

റത്തെ വിദ്വാന്മാരോട് യോജിച്ചില്ലെന്നുവരികിൽ അതും അപകടം ആയി. സാഹിത്യവിവേചനഗ്രന്ഥങ്ങൾ ഇല്ലാത്തതുകൊണ്ടുള്ള ഈ വക ദോഷങ്ങളെ ഒഴിക്കുന്നതു മലയാളഭാഷാപരിഷ്കാരതല്പരന്മാരുടെ ഒന്നാമത്തെ ചുമതലയാണെന്നും ഞാൻ ഇവിടെ പറഞ്ഞുകൊള്ളുന്നു.

ദുഷ്കവിതയുടെ പ്രചാരം കൊണ്ടുള്ള ദോഷങ്ങൾ എത്രത്തോളം ഘനപ്പെട്ടവയാണെന്നും, അവയെ ഒഴിക്കുന്നതിനുവേണ്ട ഏർപ്പാടു ചെയ്യുന്നതു എത്ര ആവശ്യമാണെന്നും പ്രാചീനന്മാർ അറിഞ്ഞിരുന്നു എന്നു പല സംഗതികളാലും ദൃഷ്ടാന്തപ്പെടുന്നു. മുന്നൂറിൽ ചില്വാനം കൊല്ലം മുമ്പു ഇംഗ്ലണ്ടിൽ ആരെങ്കിലും വല്ല പുസ്തകവുമെഴുതി പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുന്നതല്ലായിരുന്നു. ഗവൎമ്മെന്റു നിശ്ചയിച്ചിരുന്ന ഒരു പണ്ഡിതസംഘം പരിശോധിച്ചു അനുമതി കൊടുത്തല്ലാതെ യാതൊരു പുസ്തകവും പ്രസിദ്ധപ്പെടുത്തിക്കൂടായിരുന്നു. ഗ്രീക്കുരാജ്യത്തിൽ പണ്ടാരെങ്കിലും വല്ല പുസ്തകവുമുണ്ടാക്കിയാൽ നാട്ടുകാരെല്ലാവരും ഒത്തുകൂടുന്നതായ മഹോത്സവസ്ഥലങ്ങളിൽ കൊണ്ടുപോയി യോഗ്യന്മാരായ വിദ്വാന്മാരുടെ സദസ്സിൽവെച്ചു വായിച്ചു കേൾപ്പിക്ക പതിവായിരുന്നു. ആ വിദ്വാന്മാരുടെ അഭിപ്രായപ്രകാരമായിരുന്നു പുസ്തകത്തിന്റെ പ്രചാരവും. നമ്മുടെ ഇന്ത്യാരാജ്യത്തുതന്നെ പണ്ടത്തെക്കാലത്തു ഭോജപ്രഭൃതികളുടെ സദസ്സിലുണ്ടായ അഭിപ്രായത്തെ അനുസരിച്ചേ ഒരു പുസ്തകത്തിനും പ്രചാരം ഉണ്ടായിരുന്നുള്ളൂ, എന്നു പല ലക്ഷ്യങ്ങളിൽനിന്നും തെളിവാകുന്നുണ്ട്. ഇക്കാലത്തു നമ്മുടെ ഇടയിലുള്ളതുപോലെ നല്ല ഗ്രന്ഥങ്ങൾക്കും ചീത്ത ഗ്രന്ഥങ്ങൾക്കും ഒരുപോലെ പ്രചാരം ഉണ്ടാവുകയും സാഹിത്യവിവേചനം കേവലം ശൂന്യമാകയും ചെയ്യുന്നതല്ലോ

കത്തിൽ യാതൊരു ദിക്കിലും യാതൊരു കാലത്തും ഉണ്ടായി ട്ടുള്ളതായി ചരിത്രത്തിൽ കാണ്മാൻ പ്രയാസം. സാഹിത്യ രാജ്യത്തിലുള്ള ഒരു വിധമായ അരാജകത്വത്തെ കഴിയുന്ന തും വേഗത്തിൽ ദൂരീകരിച്ചു ഒരു വിധം ബാധകളും അഴിമ തികളും മേലായ് ഉണ്ടാകാതെയിരിപ്പാൻ വേണ്ടി ആവശ്യ മുള്ളതായ നിയമങ്ങളെ നിർമ്മിക്കുന്നതു ശാസ്ത്രാവലംബകന്മാർ.

വിഷമുള്ള ഭക്ഷണപദാർത്ഥങ്ങളെ പ്രയോഗിക്കുന്നവർ പ്ര ജകൾക്ക് എത്രപ്രകാരം പ്രാണനാശം വരുത്തുമോ അതു പോലെ തന്നെ ദുഷ്ക്കവിതയുടെ പ്രചാരം സാഹിത്യചമൽ ക്കാരങ്ങളെ ആസ്വദിക്കുന്നതിന്ന് ആവശ്യമുള്ള ശക്തിയെ കെടുക്കുന്നു.

സാഹിത്യവിവേചനാഭാവം മലയാളഭാഷയുടെ അഭി വൃദ്ധിക്കും ശുദ്ധിക്കും ഇതുവരെ എത്രത്തോളം ബാധകമായി ഭവിച്ചിട്ടുണ്ടെന്നും ഈ ദോഷത്തെ നിവാരണം ചെയ്യുന്നതി ന്നു വിവേചനവിഷയമായ അറിവു പൊതുവിൽ ജനങ്ങൾ ക്കുണ്ടാക്കിത്തീർപ്പാൻ ശ്രമിക്കുന്നതു എത്ര ആവശ്യമാണെ ന്നും ഇതിന്നു മുമ്പു കാണിച്ചിട്ടുണ്ടല്ലോ. അതുകൊണ്ടു മലയാളഭാഷാസാഹിത്യത്തിന്റെ പല പിരിവുകളേയും അ വയുടെ ഉത്ഭവം സ്വഭാവം മുതലായവയേയും വിവരിക്കുന്ന തു ഈ സന്ദർഭത്തിൽ ആവശ്യമായി തീർന്നിരിക്കുന്നു.

ലോകത്തിലുള്ള മിക്ക ഭാഷകളിലും ഉള്ളതുപോലെ മ ലയാളത്തിലും സാഹിത്യത്തിന്നു 'പദ്യം' 'ഗദ്യം' എന്നിങ്ങ നെ രണ്ടു പിരിവുകൾ ഉണ്ടു്. നമ്മുടെ ഭാഷയിൽ ഇതു വരെ ഉണ്ടാക്കിയതോ ഇനി ഉണ്ടാക്കുന്നതോ ആയ സക ല കാര്യങ്ങളും പദ്യമോ ഗദ്യമോ ആയിരിക്കുന്നതാണു്. പ ദ്യം എന്ന വാക്കുകൊണ്ടു പദങ്ങളെക്കൊണ്ടു രചിച്ചിട്ടുള്ള തെന്നു മാത്രമേ സിദ്ധിക്കുന്നുള്ളൂ എന്നു വരികിലും അത

ന്റെ സാങ്കേതികാൎത്ഥം ഇതിൽ നിന്നു കുറെ ഭേദപ്പെട്ടിട്ടാണു്. മാത്രകളെ ഏതാനും ക്രമങ്ങളെ അനുസരിച്ചു വിന്യസിക്കുന്നതിനാൽ താളം ഏതുവിധം ഉണ്ടാകുന്നുവോ അതുപ്രകാരം ഗുരുലഘുക്കളായ അക്ഷരങ്ങളെ ചില ക്രമപ്രകാരം വിന്യസിച്ചു കൎണ്ണാനന്ദപ്രദമാകുംവണ്ണം ഉണ്ടാക്കുന്നതാകുന്നു 'പദ്യം'. വിന്യാസഭേദംകൊണ്ടു പഞ്ചാരി, ത്രിപുട മുതലായ അനേകവിധതാളങ്ങൾ ഉണ്ടാകുന്നതുപോലെ തന്നെ, കാകളി, കളകാഞ്ചി, മുതലായ പലമാതിരി വൃത്തങ്ങൾ പദ്യത്തിനുണ്ടു്. ഗദ്യത്തിനാകട്ടെ, പദങ്ങൾ കൂട്ടിച്ചേൎക്കുന്നതിൽ ഒരു വക യാതൊരു ക്ലിപ്തവും ഇല്ലാ. അതിൽ അൎത്ഥം വിശദമായി പുറപ്പെടണമെന്നല്ലാതെ പദ്യത്തിലുള്ളതുപോലെ മാത്രാസങ്കലനം വേണമെന്നുള്ള നിൎബന്ധമില്ലാ. ഇതിൽ നിന്നു പദ്യരചന ഗദ്യരചനയെക്കാൾ പ്രയാസമേറുന്നതാണെന്നു അറിയാമല്ലോ. അതുകൊണ്ടു മലയാളത്തിൽ പ്രഥമമായി ഉണ്ടായതു ഗദ്യമാണെന്നും അതിൽപിന്നെ ഏറിയൊരു കാലം കഴിഞ്ഞതിനുശേഷം മാത്രമെ പദ്യം ഉണ്ടായിട്ടിരിപ്പാൻ പാടുള്ളു എന്നും ചിലർ അനുമാനിച്ചേക്കാം. എന്നാൽ യഥാൎത്ഥം ഇങ്ങിനെയല്ലാ.

സാധാരണയായി ജനസമുദായത്തിന്റേയും, ഭാഷയുടെയും ആരംഭത്തിൽ പദ്യംതന്നെ പ്രധാനം എന്നു പണ്ഡിതന്മാരാൽ അഭിപ്രായപ്പെട്ടിട്ടുണ്ടു്. എന്നാൽ ഈ പദ്യം ഏതുപ്രകാരത്തിലുത്ഭവിച്ചു വളൎന്നുവന്നു എന്നു നോക്കുക. പുരാതനകാലങ്ങളിൽ മനുഷ്യവൎഗ്ഗം മുഴുവനും പരിഷ്കാരലേശംപോലും ഇല്ലാതെ വേട്ടയാടിയും കാലിമേച്ചും നാടുതെണ്ടിയും നടക്കുന്ന പരിഷകളായിരുന്നു എന്നും ഈ പരിഷകൾ പരസ്പരവൈരത്തോടുകൂടി ഇരുന്നു എന്നും ചരിത്രഗ്രന്ഥങ്ങളിൽ നിന്നു അറിയാമല്ലോ. ഇങ്ങിനെ ഒരു പരി

ഷയിൽ അല്പം സംസ്കൃതിപ്രസാദം ഉള്ള വല്ലവനും തിന്ന പുളച്ചുംകൊണ്ടിരിക്കുന്നതിന്ന് മദ്ധ്യേ തന്റെ പരിഷക്കാർ എതിർപരിഷക്കാരുടെ കാലികളെ എത്ര സാമൎത്ഥ്യത്തോടെ കവൎന്ന കൊണ്ടുവന്നുകളഞ്ഞു എന്നോ, തന്റെ പരിഷയുടെ നേതാവ് അതിശക്തന്മാരായി എത്ര എതിരാളികളെ തന്റെ ഗദകൊണ്ടടിച്ചു കൊന്നു എന്നോ മറ്റോ പാട്ടുകളും കൎണ്ണാനന്ദപ്രദവും ഗ്രഹണധാരണാദികൾക്ക് ഏററവും എളുപ്പവും ബാല്യാദിമനോല്ലാസകരവും ആയ ഈ പാട്ടു മററുള്ളവർ കേട്ടു കൊണ്ടാടി പഠിച്ചുചൊല്ലി നടക്കുകയും കാലാന്തരംകൊണ്ടു ഇതിന്നു പരിഷ്കൃതമായി വേറെ വിധത്തിലുണ്ടാകുന്ന പാട്ടുകൾക്കു വഴിയെ പ്രചാരമുണ്ടായി വരികയും ചെയ്തിരിക്കണം. ലോകത്തിലുള്ള മിക്ക ജനസമുദായങ്ങളുടെ ഇടയിലും പദ്യം ഇങ്ങിനെ ജനിച്ചു വളൎന്നതാണെന്ന് ഓരോ ഗ്രന്ഥങ്ങളിൽ കാണുന്നതിനെ യുക്തിയും അനുഭവവും സമൎത്ഥിപ്പിക്കുന്നു. ഗ്രീക്ക്, ലാററിൻ, സംസ്കൃതം, ഇംഗ്ലീഷ് മുതലായ മഹാഭാഷകളിലെല്ലാം ആദ്യം ഉണ്ടായതു പദ്യമാണെന്നു മാത്രമല്ല അവയിലുള്ള പ്രധാനകൃതികളും പദ്യരീതിയിലുള്ളവയാകുന്നു. ഇതുപോലെ തന്നെ മലയാളത്തിലും ആദ്യം ഉണ്ടായ ഗ്രന്ഥങ്ങൾ പദ്യരീതിയിലാകുന്നു. പരദേശത്തുനിന്നു കേരളത്തിൽ വന്നു കുടിയേറിയ നമ്മുടെ പൂൎവന്മാർ ദുൎദ്ദേവതാദിബാധകളെ നിവാരണംചെയ്യാൻവേണ്ടി ഭദ്രകാളി, ശാസ്താവു, മുതലായ ദൈവങ്ങളെ ഭജിക്കേണ്ടിവന്നതിൽ ഉപയോഗിപ്പാൻ വേണ്ടി പലവിധ കീൎത്തനങ്ങളും, തോററങ്ങളും, ഇവയും, തച്ചോളി ഒതേനൻ മുതലായ പരാക്രമശാലികളുടെ ചരിത്രങ്ങളെ ഘോഷിക്കുന്ന പാട്ടുകളും, കൃഷിപ്പാട്ടുകൾ, കോലടിപ്പാട്ടുകൾ ഈ വക വിനോദകരങ്ങളായ ഗാനങ്ങളും ഉണ്ടാക്കീട്ടുണ്ടായിരിക്കണമെന്ന നിൎവ്വിവാദമാണ്. ഇങ്ങിനെ

രീതിയെ അനുകരിച്ചുള്ളതാകയാൽ മലയാളഭാഷ ഗദ്യത്തിന്റെ സംബന്ധിച്ചേടത്തോളം ഇംഗ്ലീഷ് സാഹിത്യത്തിന്നു മുഖ്യമായി കടപ്പെട്ടിരിക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു.

മലയാളത്തിലുള്ള പദ്യങ്ങളും കാകളി, അന്നനട, മത്തേഭായ ചില വൃത്തങ്ങളിൽ എഴുതിയ കിളിപ്പാട്ട്, തുള്ളൽപ്പാട്ട് മുതലായ വകകളെ സംബന്ധിച്ചേടത്തോളം തമിഴ്മട്ടിനെ അനുസരിച്ചും പ്രാസം, രീതി ഈ വക വൃത്തങ്ങളിലുള്ള ശ്ലോകങ്ങളെ സംബന്ധിച്ചേടത്തോളം സംസ്കൃതരീതിയെ അനുസരിച്ചും ആകുന്നു. ഭാഷയുടെ ഉത്ഭവത്തെപ്പറ്റി ആലോചിക്കുമ്പോൾ വൃത്തങ്ങളും തമിഴിൽ നിന്നു കടം വാങ്ങുവാനാണു അധികം അവകാശമുള്ളതെന്നു വരികിലും ഇങ്ങനെ എഴുത്തച്ഛനാദ്യന്മാർ ആരുംതന്നെ തമിഴ് സമ്പ്രദായങ്ങളിലുള്ള വൃത്തങ്ങളെ മലയാളത്തിൽ ഏർപ്പെടുത്തിയതായി കാണുന്നില്ല. ഇതുകൊണ്ടാകുന്നു മലയാളത്തിൽ പദ്യരചന മിക്കതും സംസ്കൃതസമ്പ്രദായത്തെ അവലംബിച്ചിരിക്കുന്നതു്. എന്നാൽ സംസ്കൃതവും മലയാളവും തമ്മിൽ ഈ സംഗതിയിൽ ചില സാരമായ വ്യത്യാസങ്ങളും ഉള്ളതു മറന്നുകളയത്തക്കതല്ല. ഒന്നാമതു് സംസ്കൃതത്തിൽ ശബ്ദാലങ്കാരം ഉത്തമകവനങ്ങൾക്കു് അപരിത്യാജ്യമായ ഒരു ലക്ഷണമാണെന്നു വച്ചിട്ടില്ല. എന്നാൽ മലയാളത്തിൽ പ്രാസം (പൂർണ്ണമായ പക്ഷം ദ്വിതീയാക്ഷരപ്രാസമെങ്കിലും) കൂടാത്ത ശ്ലോകമാണോ എന്നുതന്നെ ചിലർ സംശയിച്ചേക്കും. ഈ വക നിർബ്ബന്ധങ്ങളും ഒരേ അർത്ഥത്തെ കുറിക്കുന്ന അനാവധി പര്യായശബ്ദങ്ങളും അടങ്ങിയ സംസ്കൃതത്തിലും കൂടി കവിയുടെ ഭാവനാശക്തിയുടെ അപ്രതിബന്ധമായ പാച്ചലിനും തന്മൂലം അർത്ഥകല്പനയ്ക്കും വളരെ ബാധകമായി വരുന്നു എന്നിരിക്കെ മല

യാളത്തിലുള്ള പദമൈത്രീലഭ്യത്തിന്റെ അവസ്ഥയും ഇതു കൊണ്ടുള്ള തരക്കേടു എത്ര അധികമുണ്ടാകണമെന്നു ഏവനും ആലോചിച്ചാലറിയാം. അറിയാത്തവരുണ്ടെങ്കിൽ അവർ ഉണ്ണായിവാരരുടെ 'നളചരിതം' ആട്ടക്കഥ ഒന്നു വായിച്ചു് നോക്കട്ടെ. ഇങ്ങിനെയെല്ലാമിരിക്കെ ഈ നിഷ്കൎഷ ഉണ്ടാവാൻ സംഗതി എന്തായിരിക്കണമെന്നു ആലോചിച്ചു നോക്കുമ്പോൾ ഇതു് ഗീൎവ്വാണഭാഷയിൽ അധികമായ താല്പൎയ്യത്തോടും പച്ചമലയാളത്തിൽ കേവലം നിന്ദയോടുംകൂടിയ ചില പ്രാചീനവിദ്വാന്മാർ വെച്ച വഴക്കാണെന്നാണു് തോന്നുന്നതു്. മലയാളത്തിൽ കവിതാപക്ഷം ശബ്ദഭംഗിയല്ലാതെ എന്താണുള്ളതു്? അൎത്ഥഗാംഭീൎയ്യം ഉണ്ടോ? ഉണ്ടാവാൻ പാടുണ്ടോ? എന്ന അഭിപ്രായം മുറുക്കെ പിടിച്ചും ഉദ്ദണ്ഡശാസ്ത്രികളുടെ

'ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതിഭുവനതലേ
പ്രായേണവൃത്തഹീനഃ
സ്വൎല്ലോകേനിരസ്തഗോപ്രസരഃ'

എന്ന ശ്ലോകത്തെ ഉരുവിട്ടു കൊണ്ടും ഇരിക്കുന്ന സംസ്കൃതപണ്ഡിതന്മാർ ഇന്നും നമ്മുടെ കൂട്ടത്തിൽ അനേകം പേർ ഉണ്ടു്. മലയാളപദ്യരചനയിൽ അഭിവൃദ്ധി വരണമെങ്കിൽ മേല്പറഞ്ഞ നിഷ്കൎഷയെ ഒന്നാമതു് തള്ളിക്കളയണം. എന്നാൽ പ്രാസം ദീക്ഷിക്കാതെ തല്ക്കാലം മലയാളത്തിൽ ശ്ലോകം ഉണ്ടാക്കുവാൻ തുടങ്ങിയാൽ അതു പൊതുജനങ്ങൾക്കു അത്ര രുചിക്കയില്ല എന്നതു വാസ്തവംതന്നെ. എങ്കിലും അൎത്ഥത്തിന്നു ബാധകമാകുംവണ്ണമുള്ള പ്രാസാപേക്ഷ ഒരു ദൂഷ്യമാണെന്നും അതു കാലക്രമേണ വിട്ടുകളയേണ്ടതാണെന്നും കവികളുടെ മനസ്സിൽ ഒരു ഓൎമ്മയുണ്ടായിരിക്കട്ടെ.

‘പച്ച’ മലയാളത്തിൽ ഉള്ള പരിഹാസം ഹേതുവായി പ്രാചീനവിദ്വാന്മാർ ഉണ്ടാക്കീട്ടുള്ള നിശ്ചയത്തെ അസ്പഷ്ടമാക്കി അൎത്ഥത്തെ കൊന്ന ശബ്ദത്തിന്ന് വളമിടുന്ന സമ്പ്രദായം ഒരു ദൂഷ്യമാണെന്ന് ആധുനികഭാഷാകവികൾക്ക് മാത്രം ബോദ്ധ്യം വന്നാൽ തന്നെ വലിയ കാൎയ്യമായി.

രണ്ടാമത്തുള്ള വലിയൊരു വ്യത്യാസം, സംസ്കൃതപദ്യത്തിൽ പദങ്ങൾ യാതൊരു ക്രമവും കൂടാതെ എവിടെ എങ്കിലും ചേൎക്കുന്നതിന്നു വിരോധമില്ല. മലയാളത്തിലോ അങ്ങിനെ ചെയ്യുന്നതു് അരോചകമായിത്തീരുമെന്നു തന്നെയല്ല, അതുകൊണ്ട് ക്ലിഷ്ടത, സന്ദിഗ്ദ്ധത മുതലായ കാവ്യദോഷങ്ങൾക്കിടയാകുന്നതുമാണ്. സംസ്കൃതത്തിൽ ‘ഒന്നായ് ചേൎക്കയുമാം പദങ്ങളിടവിട്ടെങ്കിലും ചേൎത്തിടാം’ എങ്കിലും കേരളഭാഷയിലതുപോലല്ല എന്നു ഘോഷിക്കുന്ന കവി തന്നെ,

‘എന്നല്ലുല്ലസദാത്തമൈത്രരാമൻ
താനേതേറ്റവകൗതുകമെത്രയുണ്ടോ’

‘ഇന്നിതെസപദമയേകളിക്കുകചിരിച്ചെന്നോതുമാളീജനം’

എന്നും മററും പ്രയോഗിച്ചതു കാണുമ്പോൾ ആധുനികകവികൾ ഈ വിഷയത്തിൽ എത്ര അപരാധികളാണെന്ന് ബോദ്ധ്യപ്പെടുന്നതാണല്ലോ. സംസ്കൃതത്തിലുള്ളതുപോലെ മലയാളത്തിൽ വിശേഷണവിശേഷ്യങ്ങൾ തമ്മിലും ആഖ്യാഖ്യാതങ്ങൾ തമ്മിലും പൊരുത്തം ഇല്ലാത്ത അവസ്ഥ അറിയുന്ന ഏവൎക്കും മലയാളത്തിൽ ദൂരാന്വയം തരക്കേടാകുന്നു എന്നു അറിയാം.

പിന്നെ മൂന്നാമത്തെ ഒരു വ്യത്യാസം, പ്രയോഗിക്കുന്ന പദങ്ങളെപ്പററിയുള്ളതാകുന്നു. സംസ്കൃതശ്ലോകങ്ങളെ

ലതാണെന്നു വരികിലും അനേകം ആളുകൾ അപൂർവ്വങ്ങളായ സംസ്കൃതപദങ്ങളും അരനാഴിക നീളമുള്ള സമാസങ്ങളും ഒന്നോ, അരമയോ മലയാളവാക്കുകളോടൊന്നിച്ചു തിലതണ്ഡുലന്യായേന കൂട്ടിക്കലർത്തി മണിപ്രവാളമെന്നു പേരിട്ടിട്ട ചില ശ്ലോകങ്ങളുണ്ടാക്കുന്നവരാണു്. അപ്രസിദ്ധങ്ങളായ സംസ്കൃതപദങ്ങളും, സുബന്ത പ്രത്യയങ്ങളും, തിങന്തക്രിയകളും, സംസ്കൃതാവ്യയങ്ങളും മറ്റും മലയാളത്തിൽ ഉപയോഗിച്ചുപോകരുതെന്നു ഈശ്വരൻ ശിക്ഷാവിധിയത്തിൽ ഒരു വകുപ്പു ചേർത്താൽ തെററില്ലെന്നു തോന്നുന്നു. കഴിഞ്ഞ എഫ്. ഏ. പരീക്ഷയ്ക്കു പഠിപ്പാൻ വച്ചിരുന്ന 'രുഗ്മിണീപരിണയം' എന്ന മണിപ്രവാള കാവ്യത്തിൽ പകുതിയോളം ശ്ലോകങ്ങൾ ശുദ്ധ സംസ്കൃതം തന്നെയാണ്. ഈ വക ശുദ്ധ സംസ്കൃതശ്ലോകങ്ങൾ അടങ്ങിയ പുസ്തകങ്ങൾക്കു 'മണിപ്രവാളം' എന്ന പേരിടുന്നതു കാണുമ്പോൾ ഇതു അജ്ഞതയോ അതോ ഒരു അനാചാരമോ എന്നു ശങ്കിക്കേണ്ടി വരുന്നു.

## ൪. സൂര്യൻ.

'അസൗ ആദിത്യോ ബ്രഹ്മ'

'ഈ ആദിത്യൻ ബ്രഹ്മമാകുന്നു' എന്നാകുന്നു മേലെഴുതിയിരിക്കുന്ന തലവാചകത്തിന്റെ അർത്ഥം. 'ഈ ആദിത്യൻ' എന്നു പറഞ്ഞതുകൊണ്ടു പ്രത്യക്ഷമായി നാം കാണുന്ന സൂര്യമണ്ഡലമെന്നർത്ഥമെടുക്കരുതു്. 'ഈ ആദിത്യൻ' എന്നതിന്നു ഈ ആദിത്യനിൽ അധിവസിക്കുന്ന വിരാ

ഢ് പുരുഷൻ—ജഗദാത്മാ, ജഗദീശ്വരൻ എന്നർത്ഥം ധരിക്കേണ്ടതാകുന്നു. 'ജഗദാത്മാവായി ഈ ആദിത്യനിൽ അധിവസിക്കുന്ന പരമപുരുഷൻ തന്നെയാണ് ബ്രഹ്മം' എന്നാണ് മേലെഴുതിയിരിക്കുന്ന മന്ത്രത്തിന്റെ സാരം. നമ്മുടെ ദൃഷ്ടിക്കു ഗോചരമായിരിക്കുന്ന ആദിത്യൻ അദ്ദേഹത്തിന്റെ പ്രതിനിധിയെന്നപോലെയാണ് കല്പിക്കപ്പെട്ടിരിക്കുന്നതു. അതുകൊണ്ടാണ് 'ഈ ആദിത്യൻ ബ്രഹ്മം' എന്ന് പറഞ്ഞിരിക്കുന്നതു്. 'സ യശ്ചായം പുരുഷേ, യശ്ചാസാവാദിത്യേ സ ഏകഃ—മനുഷ്യന്റെ ഹൃദയത്തിൽ വാസം ചെയ്യുന്നവനും, ആദിത്യനിൽ അധിവസിക്കുന്നവനും ഒരാൾ തന്നെയാകുന്നു' (തൈത്തിരീയോപനിഷത്ത്) എന്ന ശ്രുതിവാക്യവും മേൽപറഞ്ഞ അർത്ഥത്തെത്തന്നെ സൂചിപ്പിക്കുന്നു. 'പുരുഷശ്ചാധിദൈവതം' (ഭ-ഗീ-അ-൮-ശ്ലോ ൪) എന്ന ഭഗവദ്വാക്യവുമുണ്ടു്. ഇവിടെ * പുരുഷൻ എന്നപദത്തെ 'ആദിത്യാന്തർഗ്ഗതനായിരിക്കുന്ന ഹിരണ്യഗർഭൻ, സർവ്വപ്രാണികളുടെ ഇന്ദ്രിയങ്ങൾക്കു അനുഗ്രാഹകൻ' എന്നാണ് ശങ്കരാചാര്യസ്വാമികൾ വ്യാഖ്യാനിച്ചിരിക്കുന്നതു്. മേൽകാണിച്ച ഒരു മന്ത്രംകൊണ്ടു് അതിനെ ഉച്ചരിച്ചു ത്രിസന്ധ്യയിലുമനുഷ്ഠിക്കപ്പെടേണ്ട സന്ധ്യാവന്ദനം എത്രത്തോളം മാഹാത്മ്യമുള്ളതാണെന്നൂഹിക്കാവുന്നതാണു്. സന്ധ്യാവന്ദനാനുഷ്ഠാനം ഒരുവനു് ബാഹ്യാഭ്യന്തരശുദ്ധിയെവരുത്തുന്നു. തന്നിമിത്തം ബ്രഹ്മജ്ഞാനത്തിനു് അവനെ യോഗ്യനാക്കിത്തീർക്കുന്നു. തദ്വാരാ അവനു് മോക്ഷസിദ്ധിയുമുണ്ടാകുന്നു. മഹാപ്രസിദ്ധമായ ഗായത്രീമന്ത്രവും മുൻവിവരിച്ച മന്ത്രാർത്ഥത്തെത്തന്നെയാണു് പ്രകാശിപ്പിക്കുന്നതു്. അതും വളരെ മാഹാത്മ്യത്തോടുകൂടിയതും മഹാഫലത്തെ ഉണ്ടാക്കുന്ന

* യാതൊന്നിനാൽ സർവ്വവും പൂർണ്ണമായിരിക്കുന്നുവോ അതു് പുരുഷൻ, അല്ലെങ്കിൽ ദേഹത്തിൽ സ്ഥിതിചെയ്യുന്നവൻ പുരുഷൻ.

ത്തമാകുന്നു. പരമാത്മാവിന് ഒരു പ്രതിനിധിയെന്നപോലെ കല്പിക്കപ്പെട്ടിരിക്കുന്നതിനാൽ ആദിത്യൻ ശ്രുതിസ്മൃതികളിൽ പലവിധത്തിലും വൎണ്ണിക്കപ്പെട്ടിട്ടുണ്ട്. പലവിധത്തിലും സ്തുതിക്കപ്പെട്ടിട്ടുമുണ്ട്. ഇങ്ങനെ, ആദിത്യൻ ഹിന്ദുക്കളുടെ ഇടയിൽ ഇത്രയും പൂജാൎഹനാണെങ്കിലും നമ്മുടെ സൎവ്വേന്ദ്രിയങ്ങൾക്കു ഗോചരമായ അദ്ദേഹത്തിന്റെ സ്ഥൂലദേഹത്തെ—രശ്മികളോടുകൂടി കാണപ്പെടുന്ന സൂൎയ്യബിംബത്തെ—പററി വിസ്തരമായ ഒരു വൎണ്ണന ഒരു ദിക്കിലും കാണപ്പെടുന്നില്ല. ഇതിനെപ്പററി പാശ്ചാത്യജ്യോതിശ്ശാസ്ത്രജ്ഞന്മാർ പ്രതിപാദിക്കുന്ന തത്വങ്ങളിൽ ചിലതിനെ നമുക്കു ഗ്രഹിക്കുവാൻ ശ്രമിക്കുക.

പ്രഭാതസമയത്ത് നാം പുറത്തിറങ്ങി കിഴക്കോട്ടു നോക്കുമ്പോൾ കാണുന്ന അതിതേജസ്സോടുകൂടി ഉദിച്ചുപൊങ്ങിവരുന്ന സൂൎയ്യൻ, കാഴ്ചയിൽ ഒരു വലിയ പപ്പടത്തോളം മാത്രമേ ഉള്ളുവെങ്കിലും, പരമാൎത്ഥത്തിൽ മഹത്തായിരിക്കുന്ന ഒരു ഗോളമാകുന്നു. സൂൎയ്യബിംബത്തെ ഉദയത്തിലും അസ്തമനത്തിലും മാത്രമെ നമുക്കു നോക്കുവാൻ കഴികയുള്ളു. പിന്നെയുള്ള സമയങ്ങളിൽ സൂൎയ്യൻ അതിപ്രകാശത്തോടുകൂടിയിരിക്കുന്നതിനാൽ നമുക്ക് അതിന്റെ നേരെ നോക്കുവാൻതന്നെ വയ്യ. കരിപിടിപ്പിച്ച ഒരു ചില്ലിൽകൂടി നോക്കിയാൽ തപ്തമായ അയഃപിണ്ഡംപോലെ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു ഗോളത്തെ കാണാം. ഉദയസമയം സൂൎയ്യബിംബം ദൃശ്യമാകുന്നതിനു മുമ്പു അതി ദീൎഘങ്ങളായ അതിന്റെ കിരണങ്ങളാണ് ആദ്യം കാണപ്പെടുന്നതു്.

സദാ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഈ ഗോളം എന്തൊരു സ്വഭാവത്തോടു കൂടിയതാകുന്നു; അതെത്രത്തോളം വലിയതാകുന്നു; നാമധിവസിക്കുന്ന ഭൂമിക്കും അതിനുമായി വ

ള്ള സംബന്ധമുണ്ടോ? ഉണ്ടെങ്കിൽ അതെന്താകുന്നു? നമ്മളിൽനിന്ന് എത്ര ദൂരെയാണ്, സൂൎയ്യൻ; സൂൎയ്യൻ എന്നുപറയുന്നതുതന്നെ എന്തൊരു പദാൎത്ഥമാണ്. എന്നിങ്ങിനെയുള്ള സംഗതികളെ സാമാന്യമായി വിവരിപ്പാനാരംഭിക്കുന്നു.

സൂൎയ്യൻ എത്ര വലിയതാണെന്നുള്ളത് ചില ഉദാഹരണങ്ങളെക്കൊണ്ടു മാത്രമേ നമ്മുടെ ബുദ്ധിക്കു വിഷയമാവുകയുള്ളൂ. നാമധിവസിക്കുന്ന ഭൂമിയുടെ ചുറ്റും ഒരു കയറിട്ടു പിടിപ്പാൻ സാധിക്കുമെങ്കിൽ ആ കയറ് ഇരുപത്തിനാലായിരം നാഴികയിൽ കുറയാതെ നീളമുള്ളതായി കാണാവുന്നതാണ്. അല്ലെങ്കിൽ, ഒരുവൻ ഇരുപതു നാഴികവീതം ദിവസം നടന്നു ഭൂമിയെ പ്രദക്ഷിണം വെയ്ക്കുവാനൊരുങ്ങുന്നുവെങ്കിൽ മൂന്നിൽ ചില്വാനം സംവത്സരംകൊണ്ടു അവന്റെ ശ്രമം സഫലമാവുകയുള്ളൂ. ഇതിൽനിന്നു ഭൂമിയുടെ വലിപ്പത്തിന്റെ ഏകദേശജ്ഞാനമുണ്ടാകുന്നതാണ്. അങ്ങിനെയിരിക്കുന്ന ഭൂമികൾ പന്ത്രണ്ടു ലക്ഷത്തോളംകൊണ്ടുവന്നു കൂട്ടിച്ചേൎത്തുവെച്ചാൽ എത്ര വലിപ്പമുണ്ടാകുമോ അത്രയും വലിപ്പമാണ് നമ്മുടെ സൂൎയ്യനുള്ളതെന്നു ശാസ്ത്രജ്ഞന്മാർ കണക്കുകൂട്ടിയിരിക്കുന്നു. അഗ്നിഭഗവാൻതന്നെ ഒരു തീവണ്ടി സൃഷ്ടിച്ച് സൂൎയ്യഗോളത്തിന് ചുറ്റും റെയിലിട്ടു വണ്ടിയോടിപ്പാൻ ശ്രമിക്കുന്നുവെങ്കിൽ മണിക്കൂറിൽ ൬൦-നാഴികവീതം രാവും പകലും യാത്രചെയ്താൽ അഞ്ചുകൊല്ലംകൊണ്ടു സൂൎയ്യബിംബത്തിന്മേൽ ഒന്നു ചുററിവരുവാൻ സാധിക്കുന്നതാണ്. ഇതു കേവലം ബിംബത്തിന്റെ വലിപ്പമാണ്; അതിന്റെ രശ്മികൾതന്നെ അനേകായിരം യോജന നീളമുള്ളവയാകുന്നു. സൂൎയ്യനും ഭൂമിയുമായി ഒരു മുഴുത്ത ചെറുനാരങ്ങയും ഒരു കടുകുമണിയുമായിട്ടുള്ള അന്തരമുണ്ട്. ഇതു വലിപ്പംകൊണ്ടുള്ള താരതമ്യമാകുന്നു. ഇനി ഘനം

അതിലും വളരെ അധികം ഉഷ്ണമുണ്ടായാൽ മാത്രമേ അതു വാഷ്പാകാരമായി തീരുകയുമുള്ളൂ. അപ്പോഴും അതു നാം ശ്വാസിക്കുന്ന വായുവിനെപ്പോലെ, അദൃശ്യമായി ഇരിക്കുന്നു. വാഷ്പാകാരത്തെ പ്രാപിച്ചിരിക്കുന്ന ജലം, അല്ലെങ്കിൽ നീരാവി, വളരെ ശക്തിയുള്ളതാകുന്നു. തീവണ്ടിയുടെ യന്ത്രം നെയ്ത്തുയന്ത്രം, പമ്പ്‌യന്ത്രം, അച്ചടിയന്ത്രം, എന്നിങ്ങനെയുള്ള നാനാവിധ അധുനികയന്ത്രപ്പണികൾ ആവിശ്ശക്തിയാൽ പ്രേരിതങ്ങളായിട്ടാണു പല പ്രകാരത്തിലുള്ള വ്യാപാരങ്ങളെ ചെയ്യുന്നതു്. ജലത്തെ ദ്രവാവസ്ഥയിൽ നിന്നു കട്ടിയാക്കണമെങ്കിൽ അതിൽ നിന്നു വളരെ ഉഷ്ണത്തെ എടുത്തുകളയേണ്ടതാകുന്നു. അപ്പോഴും ആ കട്ടിയായ വെള്ളം അല്ലെങ്കിൽ മഞ്ഞുകട്ട, നമ്മുടെ സ്പർശത്തിനു വളരെ തണുപ്പുള്ളതായിത്തീരുന്നു.

ലോഹങ്ങൾ സാധാരണയായി കട്ടിയായ അവസ്ഥയിലാണു കാണപ്പെടുന്നതു്. അവ തന്നെ ഓരോന്നു ഓരോവിധശക്തിയോടുകൂടിയ ഉഷ്ണംകൊണ്ടു് ഉരുകി ദ്രവാവസ്ഥയെ പ്രാപിക്കുന്നു. അവ വാഷ്പാകാരമായി നമുക്കു കണ്ടറിയാവതല്ല. എങ്കിലും അതിശക്തിയോടുകൂടിയ അഗ്നിയെ ഉണ്ടാക്കാമെങ്കിൽ എല്ലാലോഹങ്ങളും ഉരുകുന്നതിനു പുറമേ വാഷ്പാകാരത്തെത്തന്നെ പ്രാപിക്കുമെന്നതിനു സംശയമില്ല. കൊല്ലന്റെ ഉലത്തീയു് സാധാരണ അഗ്നിയെക്കാൾ വളരെ അധികം ശക്തിയുള്ളതാകുന്നു. എങ്കിലും അതിൽ ഇരുമ്പ് ഉരുകി ദ്രവാവസ്ഥയെ മാത്രമേ പ്രാപിക്കുന്നുള്ളൂ. അതിലും വളരെ അധികം ശക്തിയുള്ള തീയുണ്ടാക്കിയാലേ ഇരുമ്പു വാഷ്പാകാരത്തെ പ്രാപിക്കുകയുള്ളൂ. പ്ലാറ്റിനം എന്നൊരുജാതി ലോഹമുണ്ടു്. അതിനെ ഉലയിൽവെച്ചു എത്ര തന്നെ ഊതിയാലും ചുട്ടുപഴുക്കുന്നതല്ലാതെ ലേശംപോലും ഉരുകുകയില്ല. അങ്ങനെയുള്ള ലോഹം സൂര്യസന്നിധി

യിൽ ഉരുകുമെന്നു മാത്രമല്ല, അതു വാഷ്പാകാരമായിത്തീരുന്നു എന്നുമാണു ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഇങ്ങനെ ചില സംഗതികളുംകൊണ്ടല്ലാതെ സൂൎയ്യന്റെ ഉഷ്ണത്തിന്റെ ഒരു സ്വരൂപജ്ഞാനമുണ്ടാകുവാൻ വളരെ പ്രയാസമാകുന്നു. സൂൎയ്യന്റെ ഉഷ്ണം ഇത്ര ഡിഗ്രിയുണ്ടെന്ന് അളന്നു നോക്കുന്നതെങ്കിൽ നമ്മുടെ ഇടയിൽ ഇപ്പോഴുള്ള 'തെൎമ്മാമീറ്റർ' കൊണ്ടു അളക്കുവാൻ സാധിക്കുന്നതല്ല. അസംഖ്യം ആയിരം ഡിഗ്രി അളക്കുന്നതിന്ന് ഒരു യന്ത്രത്തെ പുതിയതായി സൃഷ്ടിച്ചാൽ എങ്ങിനെയാണെന്ന് അറിഞ്ഞില്ല.

ഭൂമിയിൽ നിന്നു സൂൎയ്യനിലേയ്ക്കു തൊള്ളായിരത്തിരുപത്തേഴുലക്ഷം നാഴിക ദൂരമുണ്ട്. ഈ ദൂരത്തിന്റെ സ്വരൂപജ്ഞാനലേശംപോലും നമുക്കുണ്ടാകുന്നതല്ല. എന്തെന്നാൽ, ഒരാൾ രാവും പകലും ഇടവിടാതെ ഒന്നു, രണ്ടു, മൂന്നു എന്നിങ്ങനെ വേഗമെണ്ണുന്നുവെന്നു വിചാരിക്കുക. എന്നാൽ പത്തുലക്ഷം എണ്ണിക്കഴിയണമെങ്കിൽ മൂന്നുദിവസം വേണ്ടിവരും. അപ്പോൾ സൂൎയ്യനിലേയ്ക്കുള്ള ദൂരം ഇത്ര മൈൽസ് എന്ന സംഖ്യയെ എണ്ണിത്തീരുന്നതിന്നുതന്നെ (ഒരുവൻ ഊണും ഉറക്കവുമൊഴിച്ച് മേനക്കെട്ടിരുന്ന് രാവും പകലും എണ്ണുന്നതായാൽ) തൊണ്ണൂറുമാസത്തോളം വേണ്ടിവരും. എണ്ണി എത്തിച്ചാൽ തന്നെ തൊണ്ണൂറുമാസംവേണ്ടിവരുന്നതായ ഒരു സംഖ്യയോളം നാഴികദൂരത്തെ എങ്ങിനെയാണു നാം വിചാരിക്കുന്നത്.

ഗോളാകാരമായി കാണപ്പെടുന്ന അതിതേജസ്സോടു കൂടിയ ഈ സൂൎയ്യബിംബം എന്തെല്ലാം പദാൎത്ഥങ്ങളെക്കൊണ്ടാണു നിൎമ്മിക്കപ്പെട്ടിട്ടുള്ളതെന്നറിവാനായ് ഇയ്യിടയിൽ ഒരു യന്ത്രം കണ്ടുപിടിച്ചിട്ടുണ്ട്. ആ യന്ത്രത്തിൽ

(Spectroscope=സ്പെക്ട്രോസ്കോപ്പ്) സൂൎയ്യരശ്മികൾ പതിച്ചാൽ നാനാവിധ വൎണ്ണരേഖകൾ (അതിൽ കാണപ്പെടുന്നു. ഇന്നിന്ന പദാൎത്ഥങ്ങൾ ഉരുകി ജ്വലിച്ച്, അതാതിൽ നിന്നു പുറപ്പെടുന്ന രശ്മികൾ ആ യന്ത്രത്തിൽ പതിച്ചുവെങ്കിൽ, അതാതിനനുരൂപമായ പ്രത്യേക വൎണ്ണരേഖകൾ അതിൽ കാണപ്പെടുന്നതാണെന്നു ശാസ്ത്രജ്ഞന്മാർ പരീക്ഷാമൂലം അറിഞ്ഞുവച്ചിട്ടുണ്ട്. അതിനെ അനുസരിച്ച് സൂൎയ്യരശ്മികളെ പരിശോധിച്ചപ്പോൾ ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും സൂൎയ്യനിൽ ഉണ്ടെന്നും, അവയിൽ ഔഷ്ണ്യനിമിത്തം ചിലതു ദ്രവാവസ്ഥയേയും, ചിലതു വാഷ്പാകാരത്തേയും, പ്രാപിച്ചു ജ്വലിച്ചു വിളങ്ങിക്കൊണ്ടിരിക്കുന്നവയാണെന്നും, ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. അതിനും പുറമെ, ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും, ഇവിടെയില്ലാത്തതായ വേറെ അനേകം ധാതുക്കളും, കൂടിച്ചേൎന്ന ഒരു മഹത്തായ ഗോളാകാരമായി അതിതീക്ഷ്ണമായ പ്രഭയോടുകൂടി ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു വസ്തുവാണ് നമ്മുടെ ദൃഷ്ടിയ്ക്കു ഗോചരമായിരിക്കുന്ന ഈ സൂൎയ്യബിംബമെന്നും അവർ കണ്ടുപിടിച്ചിരിക്കുന്നു. നാമിക്കാണുന്നതു മുഴുവൻ സൂൎയ്യബിംബത്തിൽ ചേൎന്നതല്ല. അതിപ്രകാശത്തോടുകൂടിയ ബിംബത്തിനു പുറമെ ചില വായുക്കളുണ്ട്. അവയെ സ്പഷ്ടമായി കാണണമെങ്കിൽ ബിംബം മുഴുവൻ മൂടുന്നതായ ഒരു സൂൎയ്യഗ്രഹണം വരണം; അപ്പോൾ മാത്രമേ ആ വായുക്കളെ നല്ലവണ്ണം വേർതിരിച്ചു കാണ്മാൻ സാധിക്കുകയുള്ളൂ. ഗ്രഹണകാലത്തു ബിംബം മുഴുവൻ മൂടിക്കഴിഞ്ഞാൽ അതിന്നു പുറമെ പലവിധ വൎണ്ണങ്ങളോടുകൂടി ഒരു തേജസ്സിനെ കാണുന്നതു് ആ വായുക്കൾ നിമിത്തമാകുന്നു.

നമുക്കു നിത്യപരിചയമുള്ള അഹോരാത്രം, പക്ഷം, മാസം, ഋതുക്കൾ എന്നിവയെല്ലാം പാമരദൃഷ്ടിയിൽ സൂൎയ്യ

ന്റെ ഗതിവിശേഷം കൊണ്ടാണ് ഉണ്ടാകുന്നതെന്നു തോന്നുമെങ്കിലും പരമാർത്ഥത്തിൽ അവ ഭൂമിയുടെ ഗതികൊണ്ടാണെന്നുള്ള ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തെ ഇപ്പോൾ ഒരുവിധം പഠിപ്പുള്ള എല്ലാവരും സ്വീകരിച്ചിരിക്കുന്നു. അങ്ങിനെയാണെങ്കിലും സൂര്യൻ ഒട്ടുംതന്നെ ചലനവും കൂടാതെ ആകാശത്തിൽ സ്ഥിതിചെയ്യുന്നതാണെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നില്ല. എന്നാൽ ഭൂമി സൂര്യന്റെ ആകർഷണശക്തിയിൽ അകപ്പെട്ടിരിക്കുന്നതിനാലും അതിന്റെ ഗതി സൂര്യനെ ആശ്രയിച്ചുകൊണ്ടും സൂര്യന്റെ ഗതി ഇന്നപ്രകാരമാണെന്നു ശാസ്ത്രീയമായ യുക്തികളെക്കൊണ്ട് അനുമാനിപ്പാൻ മാത്രമേ പാടുള്ളൂ.

നമുക്ക് ഏറ്റവുമടുത്തു സ്വപ്രകാശത്തോടു കൂടിയ വസ്തു സൂര്യനാകുന്നു. ബുധൻ, ശുക്രം, ചൊവ്വ എന്നിങ്ങനെയുള്ള ഗ്രഹങ്ങളിൽ കാണപ്പെടുന്ന പ്രകാശം സൂര്യനിൽനിന്നാകുന്നു. സൂര്യരശ്മികൾ ഭൂമിയിലെന്നപോലെ, അവയിലുംപതിച്ച് പിന്നെ അവയിൽനിന്നു പ്രതിഫലിക്കുമ്പോൾ അവ പ്രകാശവസ്തുക്കളാണെന്നു നമുക്കു തോന്നുന്നു. അവക ഗ്രഹങ്ങളിൽ ഒന്നിൽ ഇരുന്നുകൊണ്ട് ഒരാൾ ഭൂമിയെ നോക്കുന്നതായാൽ ഭൂമിയും പ്രകാശത്തോടു കൂടിയതാണെന്നു അവനു തോന്നുന്നതാണ്. അതിനുള്ള കാരണവും മേല്പറഞ്ഞതുതന്നെയാണ്. ശുക്രം മുതലായ ഗ്രഹങ്ങളും സൂര്യന്റെ ആകർഷണശക്തിയിൽ പെട്ടിരിക്കുന്നു. അതിനാൽ അവയുടെ ഗതിയും സൂര്യനെ അപേക്ഷിച്ചുതന്നെയിരിക്കുന്നു.

സൂര്യരശ്മികൾ ഭൂമിയിൽ പതിച്ച് ഭൂമിയുടെ ശീതോഷ്ണങ്ങളെ ഏതവസ്ഥയിലാക്കിത്തീർത്തിട്ടില്ലായിരുന്നുവെങ്കിൽ ഭൂമിയിൽ കാണപ്പെടുന്ന ചരാചരാത്മകമായ ചേതനവസ്തു

കരം യാതൊന്നും ഉണ്ടാവാനായിട്ടും തരമില്ല. സൂൎയ്യരശ്മികൾ ജലത്തെ ഭൂമിയിൽ നിന്നാകൎഷിച്ചു വൎഷകാലത്തിൽ നമുക്കു വൃഷ്ടിയെ തരുന്നു. സൂൎയ്യരശ്മികൾ ഔഷധിവൎഗ്ഗങ്ങളിൽ പ്രവേശിച്ചു അവയെക്കൊണ്ടു ഭൂമിയിലുള്ള ജലത്തെയും ധാതുക്കളേയും ആകൎഷിപ്പിച്ചു് അവയെ പുഷ്ടിയായി വളൎത്തുന്നു. തരുലതാദികളും ശ്വാസോഛ്വാസത്തെ ചെയ്യുന്നതു്. സൂൎയ്യരശ്മിയില്ലെങ്കിൽ അവയ്ക്കതു സാധിക്കുന്നതല്ല. സൂൎയ്യരശ്മികൾ പ്രാണികളുടെ ജഠരാഗ്നിയായി പരിണമിച്ചു് അവർ ഭക്ഷിക്കുന്ന അന്നത്തെ വേണ്ടുംവണ്ണം ദഹിപ്പിച്ചു് അവയുടെ ദേഹത്തെ പോഷിപ്പിക്കുന്നു. പ്രാണനായി പരിണമിച്ചു ജീവികളെ പലവിധത്തിൽ ചേഷ്ടിപ്പിക്കുകയും ചെയ്യുന്നു. നാം കുടിക്കുന്ന വെള്ളം ഈ അവസ്ഥയിലിരിക്കുന്നതു സൂൎയ്യരശ്മി നിമിത്തമാകുന്നു. നാം ശ്വസിക്കുന്ന വായു ഈ അവസ്ഥയിലിരിക്കുന്നതു സൂൎയ്യരശ്മിയുടെ സഹായം കൊണ്ടാകുന്നു. നാം ഭക്ഷിക്കുന്ന അന്നം ഈ അവസ്ഥയിലാകുന്നതു സൂൎയ്യരശ്മികൊണ്ടാകുന്നു. നാം കത്തിക്കുന്ന വിറകു സൂൎയ്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നു. നമ്മുടെ ദേഹംതന്നെ സൂൎയ്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നുവെന്നു മുൻപറഞ്ഞ സംഗതികളിൽ നിന്നു സിദ്ധമാകുന്നതാണു്. എന്തിനധികം പറയുന്നു, സൂൎയ്യരശ്മികളില്ലെങ്കിൽ ലോകത്തിൽ ജീവൻ എന്ന വ്യവഹാരം തന്നെ ഉണ്ടാകുന്നതല്ല. ഇതാണു് പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം. നമ്മുടെ ശ്രുതിസ്മൃതികളിലും ഈ അഭിപ്രായംതന്നെ പ്രതിപാദിക്കപ്പെടുന്നു. 'ആദിത്യനിൽ നിന്നു വൃഷ്ടി, വൃഷ്ടിയിൽനിന്നു് അന്നം, അന്നത്തിൽ നിന്നു പ്രജ' എന്ന സ്മൃതിവാക്യംതന്നെ ഒരു ഉദാഹരണമാകുന്നു.

എട്ടുകാലൻ വലവീശി ഭക്ഷണം സമ്പാദിയ്ക്കുന്നതു ആരെങ്കിലും മനസ്സിരുത്തി നോക്കിയിട്ടുണ്ടോ ? അത്ഭുതംതന്നെ. ഈച്ച, കൊതു മുതലായ ചെറുപ്രാണികൾ ധാരാളം സഞ്ചാരമുള്ള ദിക്കുനോക്കി തിരഞ്ഞെടുക്കും. അവിടെ വട്ടത്തിലോ നീളത്തിലോ ഏതുകോണിലോ സൌകര്യംപോലെ വല തുപ്പി വീശിത്തുടങ്ങും. ആളുകൾ വല്ലവരും നോക്കി നില്ക്കുന്നുണ്ടെന്ന സംശയം തോന്നിയാൽമതി. പണി നിറുത്തി ഒളിച്ചുകഴിഞ്ഞു. അവകാശം രജിസ്റ്റർചെയ്യുവാൻ നിവൃത്തിയില്ലാത്തതിട്ടായിരിക്കണം ഇതു സൂക്ഷിക്കുന്നതു്. പക്ഷേ സൂക്ഷ്മദൃഷ്ടിക്കാരനായതുകൊണ്ടു എല്ലായ്പോഴും കണ്ടുവെന്നു വരില്ല. ആ തരംനോക്കിയാണ മനുഷ്യർ നെയ്ത്തിന്റെ സൂത്രം കൈക്കലാക്കിയതു്. എന്നാൽ അവൾക്കു നല്ലബുദ്ധി തോന്നി പറന്നുനടക്കുന്ന കൂട്ടരിൽ ഈച്ചതൊട്ടുള്ള കീഴ്ജാതികളെ മനുഷ്യർ ഭക്ഷിയ്ക്കുയില്ലെന്നു ബോദ്ധ്യപ്പെട്ടു. കൊതുകളെ ചോറിൽനിന്നു ഒഴിവാക്കാമായിരുന്നുവെന്നു ഇപ്പോൾ തോന്നിത്തുടങ്ങിയിട്ടുണ്ടു്. ഇനി വിചാരിച്ചിട്ടു ഫലമില്ലല്ലോ.

ഓ! പറഞ്ഞു പറഞ്ഞു വഴിതെറ്റിപ്പോയി. ഒരുദിവസം ഞാൻ തോട്ടത്തിൽ ഇറങ്ങിനടക്കുമ്പോൾ എന്തോ ഒന്നു മൂക്കിന്മേൽ തടഞ്ഞു. നോക്കിയപ്പോൾ എട്ടുകാലന്റെ വലയാണു്. അവന്റെ പണി മുഴുവനായിട്ടില്ല. രണ്ടാമത്തെ ഒരു വലയുംകൂടി അടുത്ത മുകളിൽതന്നെ വിരിക്കയാണു്. പണിയുടെ തിരക്കുകൊണ്ടു എന്നെക്കണ്ടമട്ടേ ഇല്ല. തുപ്പിത്തുപ്പി ഇറങ്ങിവന്നു നൂലു് ഒരു കൊമ്പിന്മേൽ ഉറപ്പിക്കും. ഏതുമാർഗ്ഗത്തിൽക്കൂടിയാണു തുപ്പുന്നതെന്നു ഞാൻ കണ്ടിട്ടില്ലേ. അതിന്മേൽക്കൂടിത്തന്നെ മേലോട്ടു കയറും. എന്നിട്ടു ഓവർസിയർമാരെപ്പോലെ അങ്ങോട്ടോട്ടം ഇങ്ങോട്ടോട്ടം, നെടുകെട്ടും, അളവെടുക്കും, ഒന്നുവട്ടത്തിലോട്ടം, എന്തിനു

താപംകൊണ്ടെല്ലാജന്തുവേവൃന്ദകാവിലും
വാപികാതീരത്തുമായ്ത്തുടങ്ങി.

അശ്ശകളുടെ ബാധയിൽനിന്നൊഴിഞ്ഞു് ഒരു പേരാലിന്റെ തണലിൽ ചെന്നു ഞാനും കാലുനീട്ടി. ആ സ്ഥലം ഒന്നു വൎണ്ണിക്കാൻ നോക്കട്ടെ. ഒരുയൎന്ന തറ ആല്. ചെമ്മട്ടിലൊക്കെ ആനയുടെ മുതുകെല്ലുപോലെ പൊന്തി നില്ക്കുന്ന വേർ. വേരുകൊണ്ടുതന്നെ കൊമ്പുകൾക്കൊക്കെ താങ്ങ്. പ്രായം ചെന്ന കൊമ്പുകളിലൊക്കെ ദ്വാരം. വെയിലടച്ചു തണല്. അടുത്തൊരു പൊട്ടക്കുളം. അപ്പുറം ഉരെ ഇടഞ്ഞുപൊളിഞ്ഞ മതിൽ. അതിന്റെ ഉള്ളിൽ ജീൎണ്ണംവന്ന പോരയാമ്പലം. കാറമാരന്നെ തപസ്വികൾ ആലിൻചുവട്ടിൽ ചെന്നിരിക്കുന്നതു്. അരയാലിനെക്കാൾ പേരാലിന്നു പ്രാധാന്യം കിട്ടുവാൻകാരണം എന്താണാവോ. ഞാൻ അന്നു വടപത്രശയനൻ മാത്രമല്ല ആയുള്ളൂ. വേരുകൊണ്ടൊരു തലയണയും സമ്പാദിച്ചു. ഞാൻ അവിടെ ചെന്നു കൂടിയതു ഒരു വിദ്വാനും പിടിച്ചില്ല. അടുത്തുവന്നു ഏഴെട്ടാണ്ണിവാൻ വളച്ചു തല പൊന്തിച്ചുനോക്കി. എന്നെക്കണ്ടപ്പോൾ മുഖമൊക്കെ ചുളുങ്ങി. താമസം പച്ചിലയൊന്നായിരുന്നു. ഇനിയും കല്ലു വലിച്ചെറിയുവാനല്ലേ അപ്പോൾ തോന്നിയതു്, അനങ്ങാതെ കിടക്കുവാനാണു്? അവനതും രസിച്ചില്ല. മുഖം വീൎപ്പിച്ചുകൊണ്ടുപോയി. മുഖം വീൎപ്പിക്കാത്ത സമയം ചുരുക്കം. വല്ല ദിക്കിലും ഒളിച്ചുനിന്നു ശകാരിക്കുന്നുണ്ടായിരിക്കും. ആയിക്കോട്ടെ. ഞാൻ കാണാഞ്ഞാൽ കണ്ടു. അങ്ങിനെയിരിക്കുമ്പോൾ ഒരുണ്ണിക്കണ്ണൻ കൂട്ടുകാരനെ പറ്റിച്ചു ഏത്താണ്ടു തട്ടിക്കൊണ്ടുപോന്നു. വ്യവഹാരമായി. രണ്ടുപേരും കൂടി മരത്തടിയുടെ ചുററും ഓടിത്തുടങ്ങി. കള്ളൻ ഉപായത്തിൽ ഒളിച്ചു മാറി ഒരു

വേരിന്റെ മറവിലിരുന്നു ഏതോ രണ്ടു കയ്യുകൊണ്ടും മുറുകെ പിടിച്ചു തെരുതെരെ തിന്നുന്നതു ഞാൻ കണ്ടു. മറേറവൻ ഇളിഭ്യനായിട്ടിരുന്നു 'മേ, മേ' എന്നുപറഞ്ഞു വാലിട്ടു തല്ലിത്തുടങ്ങി. അതുകൊണ്ടു കാര്യമായോ? കള്ളൻ കിട്ടിയതു വയററിലാക്കികഴിഞ്ഞു.

ചില അത്യാന്തികൾ ആലിന്റെ ഇലകൊണ്ടു പിടിച്ചു നടക്കുന്നതു കാണാവുണ്ടു്. ഇപ്പഴത്തെ കാര്യം മനസ്സിലായുള്ളു. ഇലയുടെ നടുത്തരവിന്നാളുത്തു് ഒരുമാതിരി പാലു കിട്ടും. അതു അവർക്കിഷ്ടമാണു്. അവക്കു പശുവിൻപാലാവശ്യമേയില്ല. മരതകക്കിളി, തത്ത, കാക്ക, കുയിൽ മുതലായ പലകൂട്ടം എന്റെ തലയ്ക്കുമീതെ തന്നെയിരുന്നു തമ്മിൽ നൃത്തമുണ്ടു്, തിന്നലുണ്ടു്, പാട്ടുണ്ടു്, പരമാനന്ദംതന്നെ. ചിലരുടെ പ്രണയകലഹം കാണേണ്ടതാണു് ബഹുരസം. കാക്കയും കുയിലും തമ്മിൽ കണ്ടാൽ കണ്ണുകടിയായി. കാക്കയ്ക്കു കുറച്ചുനേരം തനിച്ചിരുന്നാൽ കൊള്ളാമെന്നുണ്ടു്. കുയിലിന്റെ മട്ടുകണ്ടിട്ടു ഒരു ഭേദവുമില്ല. ഇതുകണ്ടു മറെറല്ലാവരും കൂടി ചിരിത്തുടങ്ങി. കാക്ക മുഷിഞ്ഞു 'കാ കാ' എന്നു കരഞ്ഞു തുപ്പിക്കൊണ്ടു പറന്നുപോയി. ഒട്ടുകഴിഞ്ഞിട്ടു ചെരിഞ്ഞു ചാടിച്ചാടി വന്നു എന്റെ പപ്പടം കൊത്തിച്ചു കൊണ്ടുപോകുമ്പോൾ ഇനിയ്ക്കു ശുണ്ഠിവരാറുണ്ടു്. എങ്കിലും ആ സാധുവിന്റെ പേരിൽ അന്നിനിയ്ക്കു ദയയാണു് തോന്നിയതു്.

അന്തിനേരത്തു 'മന്ദസമീരണൻ ഉന്മേഷപൂർണ്ണരാമൊരു നെന്മേനിപ്പൂവിലെ നന്മണമെല്ലാം പരത്തി' മന്ദിമംതോറും സഞ്ചരിച്ചു തുടങ്ങിയപ്പോൾ ആലിന്റെ കൊമ്പുകളിൽ ഒരുപറ്റം വാവലുകൾ വന്നു തൂങ്ങിക്കിടന്നു വൃദ്ധന്മാരെപ്പോലെ കല പില എന്നുപറഞ്ഞു ചവച്ചുതുപ്പുവാൻ തുടങ്ങി. എ

ന്റെ തലയും വായയും അവരുടെ കോളാമ്പിയാക്കുവാൻ മടിച്ചിട്ട ഞാനും പോന്നു.

'ജീവനദാതാവീയിതി
ഭാവംലോകത്തിലുള്ളവർക്കഖിലം
ജീവനഹന്താവായി-
ട്ടേവം ചമയുന്നതെന്തിനയ്യോ! നീ?'

മനുഷ്യർക്കു മാത്രമേ ഈ വിചാരമുള്ളൂ. ഏതു ജീവികൾ ഒരുകൂടി മേഘത്തിനോട്ട നന്ദിപറയുന്നുണ്ട്?

കേതകപ്പൂവിലെനറുമണം കൊണ്ടെങ്ങും
കേഴിച്ചു പാന്ഥരെ വെല്ലുംകാലം
കാർമുകിലാകുന്ന നീലപ്പടംകൊണ്ടു
ഭൂമികലർന്നുവിതാനിച്ചെങ്ങും
ആകമിയന്നവലാഹകളാകിന
പൂക്കലെമേളത്തിൽ തൂക്കിച്ചുമ്മെ
ശോഭകലർന്നൊരു തൂമിന്നലാകുന്ന
ദീപങ്ങളെങ്ങും കൊളുത്തിമേനേരൽ
പാഴിടിയാകുന്ന മേളവുമെങ്ങുമേ
പാരംമുഴങ്ങിച്ചുവന്നപിന്നെ.

ഇയ്യാമ്പാറ്റ, ഞാഞ്ഞൂൾ, തവള മുതലായ ജന്തുക്കളെ ഇളക്കിപ്പുറപ്പെടുവിക്കുന്ന വർഷകാലത്തെ ആരാണു ആദരിക്കാത്തതു? എന്തെല്ലാം നേരമ്പോക്കുകൾക്കു അപ്പോഴും വകയുണ്ട്. ഇതൊന്നും കണ്ടുരസിക്കാതെ മനുഷ്യർ അഹംഭാവംകൊണ്ടും സ്വാർത്ഥംകൊണ്ടും കാലംകഴിക്കുന്നുവല്ലോ കഷ്ടം തന്നെ.



# ൯. ആകാശഗമനം.

---

ആകാശത്തിൽ ഇഷ്ടംപോലെ സഞ്ചരിപ്പാനുള്ള ശക്തി അഷ്ടസിദ്ധികളിൽപ്പെട്ട ഒന്നാണെന്നും അത്ര അനേകകാലം തീവ്രമായ യോഗാഭ്യാസവും മററും ചെയ്തു നമ്മുടെ സ്ഥൂലശരീരത്തെ ലഘുവാക്കിത്തീൎത്തു. ആ 'ലഘിമ'യുടെ ഫലമായി സാധിക്കുമാറുന്നതാണെന്നും ആകുന്നുവല്ലോ നമ്മുടെ ശാസ്ത്രങ്ങളിൽ പറയുന്നതു്. അതുകൊണ്ടു മേൽപ്രകാ ഈ ശക്തി സമ്പാദിപ്പാൻ എല്ലാവരാലും സാധിക്കുന്നതല്ലെന്നു പറയേണ്ട ആവശ്യമില്ല. നമ്മുടെ പുരാണങ്ങളിൽ ഘോഷിക്കുന്നപ്രകാരം ദേവകൾ, ഗന്ധർവന്മാർ മുതലായവരുടെ ആകാശയാത്രകളും പുഷ്പകവിമാനത്തിന്റെ സഞ്ചാരങ്ങളും മററും പ്രകൃത്യതീതങ്ങളായ ഏതോ ചില ഗൂഢശക്തികളുടെ പ്രഭാവത്താൽ സംഭവിച്ചിട്ടുള്ളതോ സംഭവിക്കാവുന്നതോ ആണെന്നു് ആ വക സംഗതികളിൽ വിശ്വാസമുള്ളവർ വിശ്വസിക്കുന്നു, എന്നല്ലാതെ അറിഞ്ഞേടത്തോളം ഉള്ള പ്രകൃതിനിയമങ്ങളെ അടിസ്ഥാനമാക്കി കാൎയ്യകാരണവ്യവഹാരം ചെയ്യുവാൻ തരമുള്ളതല്ല.

മനുഷ്യന്നു് ആകാശത്തിൽ സഞ്ചരിപ്പാനുള്ള മോഹവും അതിന്നു വേണ്ടുന്ന ഉപകരണം ഇന്നതാണെന്നുള്ള ഒരു ഊഹവും ആദികാലങ്ങളിൽ ഉണ്ടായതു പക്ഷികൾ മുതലായ സത്വങ്ങൾ പറക്കുന്നതു കണ്ടിട്ടായിരിക്കണം. അതിനാൽ വളരെ പുരാതനകാലങ്ങളിൽ തന്നെ ഓരോരുത്തർ കൃത്രിമപക്ഷങ്ങൾ കൈകളിൽവെച്ചുകെട്ടി പറന്നതായും മററും പ്രസ്താവിക്കുന്ന അനേകകഥകൾ ലോകത്തിലുള്ള എല്ലാ ജാതിക്കാരുടെ ഇടയിലും നടപ്പുണ്ടു്. ഈ

വക കഥകളെല്ലാം വിശ്വാസയോഗ്യങ്ങളാണെന്നു പറയു
വാൻ പ്രയാസംതന്നെ; എങ്കിലും ക്രിസ്ത്വബ്ദത്തിനു് ഏക
ദേശം ഇരുനൂറു സംവത്സരങ്ങൾക്കുമുമ്പു യവനരാജ്യത്തിൽ
ആ കാലത്തു് ഒരു വലിയ മാന്ത്രികനായിരുന്നെന്നു വിശ്വസി
ക്കപ്പെട്ടു വന്നിരുന്ന ഒരാൾ കൃത്രിമപക്ഷങ്ങൾ വെച്ചു കെ
ട്ടി ഒരു വലിയ തടാകം പറന്നു കടന്നതായും ഇംഗ്ലണ്ടിൽ
പതിനാറാംനൂറ്റാണ്ടിന്റെ ആദികാലത്തു് ഇംഗ്ലീഷുകാര
നായ ഒരു പാതിരിയും ഇറ്റാലിദേശ്യക്കാരനായ വേറൊരു
ത്തനും ചിറകുകൾ വെച്ചുകെട്ടി ഗോപുരമുകളിൽനിന്നു
പറന്നു നടക്കുകയും ഒടുക്കം വീണു കാലും കയ്യും ഒടിയുകയും
ചെയ്തതായും വിശ്വാസയോഗ്യന്മാരായ ആ കാലത്തെ ചരിത്ര
ഗ്രന്ഥകർത്താക്കന്മാർ എഴുതിവെച്ചിട്ടുള്ള റിക്കാർട്ടുകൾകൊ
ണ്ടു കാണുന്നുണ്ടു്. അതു് എങ്ങിനെയായാലും ആകട്ടെ; ത
ക്കതായ വലിപ്പമുള്ള കൃത്രിമപക്ഷങ്ങൾ ശരീരത്തിൽ വെച്ചു
കെട്ടി കയ്യുകൾകൊണ്ടു പ്രവർത്തിച്ചു് അധികനേരം ആകാശ
ത്തിൽ പറന്നു നില്ക്കത്തക്കവണ്ണം നമ്മുടെ ശരീരത്തിനു ലാ
ഘവവും മാംസപേശികൾക്കു ശക്തിയും ഇല്ലെന്നു ശാസ്ത്രജ്ഞ
ന്മാർ അഭിപ്രായപ്പെടുന്നതിനു പുറമെ നമുക്കതിനെ ഊ
ഹിച്ചറിയാവുന്നതും ആകുന്നു. വിശേഷിച്ചു കൃത്രിമപക്ഷ
ങ്ങളെ ആവി, വിദ്യുത് ഈ ശക്തികൾകൊണ്ടു പ്രവർത്തി
പ്പിച്ചു നടത്താവുന്നതായി പല സമ്പ്രദായത്തിലുള്ള വിമാ
നയന്ത്രങ്ങൾ യൂറോപ്പ്, അമേരിക്കാ മുതലായ പ്രദേശങ്ങളിൽ
പാശ്ചാത്യവിജ്ഞന്മാരായ ചില പണ്ഡിതന്മാർ അടുത്ത കാ
ലങ്ങളിൽ ഉണ്ടാക്കീട്ടുണ്ടു്. അവയിൽ പ്രാധാന്യം സിദ്ധി
ച്ചിട്ടുള്ളതു് അമേരിക്കക്കാരനായ സർ ഹൈറാം മാക്സിം എ
ന്ന എഞ്ചിനീയർ ഉണ്ടാക്കിയ പക്ഷിയന്ത്രത്തിനാണു്. എ
ന്നാൽ ഈ പക്ഷിയന്ത്രം മതിയായ വലിപ്പമുള്ള ഒരു ആവി
യന്ത്രത്തെ താങ്ങേണ്ടതായ ശക്തിക്കനുസരിച്ചുള്ള വലിപ്പ

തോടുകൂടിയും ആ വലിപ്പം നിമിത്തമുള്ള ഘനത്തെ താങ്ങി പറക്കത്തക്കവണ്ണം ഉറപ്പുള്ള ചിറകുകളോടു കൂടിയും പണിചെയ്യേണ്ടതായി വന്നതുകൊണ്ടു ചിറകുകൾക്കു കേടു പററാതിരിക്കുന്ന പക്ഷം പതിനഞ്ചോ ഇരുപത് ആളുകളോടുകൂടി ഒരു അധികനേരം ആകാശത്തിൽ നടത്തിക്കൊണ്ടുപോവുന്നതായിരുന്നു എങ്കിലും മേല്പോട്ടു പൊങ്ങിക്കുവാനും സാവധാനത്തിൽ കീഴ്പോട്ടിറക്കുവാനും പ്രയാസമായതുകൊണ്ടു ലൈലന്താളിനു തന്നെ ഈ ദുൎഭാഗ്യമാണു് ഉണ്ടായതു്. കേവലം പക്ഷങ്ങളുടെ സഹായംകൊണ്ടു മാത്രം മററു യാതൊരവലംബവുമില്ലാത്ത ആകാശത്തിൽ ഒരു ഘനമുള്ള യന്ത്രത്തിലിരുന്നു സഞ്ചരിക്കുന്നതു് ഇതുവക യന്ത്രങ്ങൾ എത്രതന്നെ പരിഷ്കരിക്കപ്പെട്ടതായിരുന്നാലും, അനേകംവിധമായ അപകടങ്ങൾക്കു കാരണമായി തീരുന്നതുകൊണ്ടു് ആ വകവിമാനങ്ങളും അധികം ഉപയോഗത്തിൽവരുവാൻ എളുപ്പമുള്ളതായി കാണുന്നില്ല. എത്രതന്നെ പരിഷ്കരിക്കപ്പെട്ടാലും അധികനേരം ആകാശത്തിൽ പറന്നു, സഞ്ചരിക്കാൻ കഴിവില്ല മേൽപ്രകാരമുള്ള ഒരു പക്ഷിയന്ത്രം ഉണ്ടാക്കുന്നതുതന്നെ പ്രയാസമെന്നാണ് നവീനപണ്ഡിതന്മാരുടെ അഭിപ്രായവും.

എന്നാൽ പക്ഷങ്ങൾക്കു പുറമെ നാം വിശേഷിപ്പിക്കുന്ന വായുവിനെക്കാൾ ലഘുത്വമുള്ള മററു ചില വാതകങ്ങളുടെ സഹായത്തോടുകൂടി അന്വേഷിച്ചു് ആവിയന്ത്രമോ വിദ്യുദ്യന്ത്രമോ കൊണ്ടു പക്ഷങ്ങളെ പ്രവൎത്തിപ്പിച്ചും അമരം പിടിച്ചും ആകാശത്തിൽ അധികനേരവും ഇഷ്ടംപോലെയും നടത്താവുന്ന ചില വിമാനങ്ങൾ ഇയ്യിടെയായി ഉണ്ടാക്കപ്പെട്ടിട്ടുണ്ടു്. ഇവയിൽ തെക്കെ അമേരിക്കയിലെ ബ്രസ്സിൽ (Brazil) എന്ന രാജ്യക്കാരനായ സാണ്ടോസ്സ് ഡ്യൂമാ

ണ്ട്" എന്ന വിദ്വാൻ ഉണ്ടാക്കി ൧൯൦൦-ത്തിലെ പാരിസ്സ് പ്രദൎശനത്തിൽ വെച്ചു് 'ഈഫൽടവ്വർ' എന്ന കെട്ടിടത്തെ മൂന്നുതവണ പ്രദക്ഷിണം വെപ്പിച്ചതും, കഴിഞ്ഞകൊല്ലം അമേരിക്കയിലെ സെൻറ് ലൂയി പ്രദൎശനത്തിൽ നിശ്ചയിക്കപ്പെട്ട പല വഴികളും നടത്തിക്കാണിച്ചതും ആയ 'ആകാശക്കപ്പൽ' എന്നു പേർപറയുന്ന ഒരു വിമാനത്തെക്കുറിച്ചു പ്രത്യേകിച്ചു പറവാനുള്ളതാകുന്നു. ഈ ആകാശക്കപ്പലിനെപ്പററി വിസ്തരിക്കുന്നതിനു മുമ്പായി ആകാശഗമനത്തിൻെറ ചരിത്രം ചുരുക്കത്തിൽ പ്രസ്താവിക്കുന്നതു് ആവശ്യമായിരിക്കുന്നു. വെള്ളത്തിൻെറ ആവി മേല്പോട്ടു് ഉയരുന്നതും മേഘങ്ങൾ വായുവിൻെറ ഉപരിഭാഗങ്ങളിൽ തങ്ങിനില്ക്കുന്നതും കണ്ടിട്ട പതിനെട്ടാം നൂററാണ്ടിൽ—അതായതു ക്രിസ്തുവൎഷം ൧൭൮൨-മതിൽ ജോസെഫ് മൺഗോഫർ എന്നുപേരായ ഒരു പരന്ത്രീസ്സുകാരന്നു് ആവി എളുപ്പം കടക്കാത്ത ഒരു സഞ്ചിയിലാക്കിവിട്ടാൽ അതു സ്വതമേവ മേല്പോട്ടു ഉയൎന്നു പോകുവാൻ സംഗതിയുണ്ടെന്നു് ഒരു ഊഹം തോന്നി. ആദ്യം അയാൾ കടലാസ്സുകൊണ്ടു സാമാന്യം വലുതായി കടംപോലെ ഒരു കൂട്ടുണ്ടാക്കി ആ കൂട്ടിനുള്ളിൽ തീകത്തിച്ചു് ആവിയുണ്ടാക്കിയപ്പോൾ അതു് ആകാശത്തേയ്ക്കു് ഉയരുന്നതായി കണ്ടു. ഇതുതന്നെയാണു് ചില ഉത്സവങ്ങൾക്കും മററുമുള്ള വെടിക്കെട്ടുകളുടെ കൂട്ടത്തിൽ ആകാശത്തിലേയ്ക്കു കത്തിച്ചുവിടുന്നതായി നാം കാണാറുള്ള 'തീക്കൂട്' എന്ന സാധനം. മൺഗോഫർ കണ്ടുപിടിച്ച ഈ തീക്കൂട്ടിൻെറ ശ്രുതി അതിവേഗത്തിൽ നാടൊക്കെപ്പരന്നു. ആ കാലത്തു പരന്ത്രീസ്സുരാജ്യം വാണിരുന്ന ൧൬-ാമത്തെ ലൂയിമഹാരാജാവു് ആ വൎത്തമാനം അറിഞ്ഞു് തനിക്കും തൻെറ മന്ത്രിമാൎക്കും പ്രഭുക്കന്മാൎക്കും മൺഗോഫരുടെ വിദ്യ കാണുവാൻ വേണ്ടി അയാളെ വരുത്തി അനേകം തീക്കൂട്ടു

കളുണ്ടാക്കിച്ചു വിട്ടയിച്ചു. ഇതിനെ ആഗ്നേയവിമാനം എന്ന് ഒരു കാലത്തു വിളിച്ചുവന്നു. ഒടുവിൽ ലൂയിയുടെ കല്പനപ്രകാരം വളരെ വലുതായ ഒരു ആഗ്നേയവിമാനം മൊൺഗോൾഫർ ഉണ്ടാക്കി. അതിന്റെ കൂടം കടലാസ്സുകൊണ്ടുണ്ടാക്കുന്നതിനു പകരം ഘനംകുറഞ്ഞ മരംകൊണ്ടു ബലമായിരുന്ന ചട്ടംകൂട്ടി കുപ്പായംകൊണ്ടു പൊതിഞ്ഞു കുപ്പായത്തിന്റെ സുഷിരങ്ങളിൽകൂടി ആവി പുറത്തേക്കു പോകാതിരിക്കത്തക്കവണ്ണം കട്ടിയായി വാൎന്നീഷ് ഇട്ടും, ആ കൂടത്തിനെ ബലമുള്ള ഒരു വലകൊണ്ടു മൂടിക്കെട്ടി വലയുടെ തുമ്പുകളെല്ലാം ഒരു മോതിരക്കണ്ണിയുടെ ഉള്ളിൽകൂടി വലിച്ചെടുത്തു ചൂരൽ കൊണ്ടുണ്ടാക്കിയ ഒരു തൊട്ടി അതിന്റെ ചോടെ കെട്ടിത്തൂക്കിയും ആണ് ആ വിമാനം പണിചെയ്തതു.

ൟ സമ്പ്രദായത്തിൽ ഉണ്ടാകുന്ന വിമാനത്തിനാണ് ബലൂൺ എന്നു പേർ പറയുന്നതു്. മേൽപ്രകാരം പണിചെയ്ത ബലൂണിന്റെ തൊട്ടിയിൽ ലൂയിയുടെ കല്പനപ്രകാരം ഒരു കോഴിയെയും, ഒരു താറാവിനെയും, ഒരു ആട്ടിനെയും പിടിച്ചു വിട്ട് ആവികൂട്ടി അതിനെ ആകാശത്തിലേക്കു വിട്ടു. ബലൂൺ മേല്പോട്ടു പൊങ്ങി കാററടിച്ചു മൂന്നുനാഴിക വഴി അകലെ പോയപ്പോൾ ആവി തണുത്ത് ഒരു കാട്ടിൽ വീണു. നമ്മുടെ പ്രഥമവിമാനയാത്രക്കാരായ കോഴിയ്ക്കും, താറാവിന്നും, ആട്ടിന്നും യാതൊരു കേടും പററിയില്ല. ഇതു കണ്ടപ്പോൾ ലൂയി മഹാരാജാവിന്നു വേറൊരു ആലോചനയുണ്ടായി. മേൽപ്രകാരം തന്നെ കുറെക്കൂടി വലിപ്പത്തിൽ വേറൊരു ആഗ്നേയവിമാനം ഉണ്ടാക്കിച്ച് അന്നു പാരിസ്സിലെ ഷൈറാക്കോട്ടിൽ നിന്നു കൊലക്കുററത്തിന്നു മരണശിക്ഷ വിധിക്കപ്പെട്ടു. വിധി നടത്താതെ ഇരുന്നിരുന്ന മൂന്നു പുള്ളികളെ അതിൽ കയററി അയയ്ക്കുവാൻ

പോലെ പരന്നുനില്ക്കുന്ന ആ ജനസമൂഹത്തിന്റെ ഇടയിൽ കൂടി ആളുകളെ തിക്കിത്തിരക്കി തള്ളിയിട്ടുംകൊണ്ടു ബലൂൺ നില്ക്കുന്ന ആ ഒഴിഞ്ഞ സ്ഥലത്തു ചെറുപ്പക്കാരനായ ഒരു പരന്ത്രീസ്സുകാരൻ കിതച്ചു ചാടി വീഴുന്നു. സകല ജനങ്ങളും സ്തംഭിച്ചുനില്ക്കെ ലൂയിയുടെ നേരെ നോക്കി ഇപ്രകാരം ഒരു പ്രസംഗം : 'മഹാരാജാവേ! ഈ പ്രവൃത്തി ഒട്ടും ഉചിതമല്ല. ചിറകില്ലാത്തവൎക്ക് അസാദ്ധ്യമായ ആകാശസഞ്ചാരം ഇതാ മനുഷ്യൎക്കു സുസാദ്ധ്യമായി തീൎന്നിരിക്കുന്നു. അത്ഭുതപൂൎവ്വമായ ഒരു മഹാകാൎയ്യമാണു് ഇപ്പോൾ ഇവിടെ ഉണ്ടാവാൻ പോകുന്നതു്. ഈ കാൎയ്യത്തിൽ പ്രഥമപ്രവൎത്തകന്മാൎക്കുള്ള ശ്രേയസ്സിനു് ഈ കൊലപാതകികളായ മനുഷ്യാധമന്മാരെയാണോ പാത്രമാക്കുവാൻ മഹാരാജാവു ഉദ്ദേശിക്കുന്നതു്? എന്നാൽ ഇതു മനുഷ്യവൎഗ്ഗത്തെ മുഴുവൻ അവമാനിക്കുന്ന ഒരു പ്രവൃത്തിയായിത്തീരും. അതുകൊണ്ടു ഈ വിമാനത്തിൽ കേറി സഞ്ചരിച്ചു വരുവാൻ എന്നെ കല്പിച്ചയയ്ക്കാനപേക്ഷ'. ഈ പ്രസംഗം കഴിയുമ്പോഴേയ്ക്കു ജനങ്ങൾ എല്ലാവരുംകൂടി ആൎത്തുവിളിച്ചു. ലൂയിമഹാരാജാവു സന്തോഷാശ്രുപ്ലുതമാനാകുലനായി ഫ്രാങ്കായിസ്പിലറ്റർ ഡെറോസിയെ എന്ന പേരായ ആ യുവാവിന്റെ അപേക്ഷ അനുവദിക്കുകയും ചെയ്തു. ഡെറോസിയെ ധൈൎയ്യസമേതം വിമാനത്തിന്റെ രഥത്തിൽ കയറി ഇരുന്നു് കയറുകൾ മുറിച്ചുവിടുവാൻ പറഞ്ഞു. കയറുകൾ മുറിച്ചു വിട്ടപ്പോൾ ഒരു തോക്കിന്റെ ഉണ്ട പായുന്ന വേഗത്തിൽ മേല്പോട്ടു പൊങ്ങി നിലച്ചുപോയമാതിരി ആകാശത്തിൽ ഒരു ചെറിയ പുള്ളിയായി തോന്നത്തക്കവണ്ണം ആ വിമാനം അത്ര പൊക്കത്തിൽ പോകയും കാററടിച്ചു പാരിസ്സുപട്ടണത്തിൽ നിന്നു മൂന്നു നാഴിക പുറത്തു് ഒരു പറമ്പിൽ വീഴുകയും ചെയ്തു. ജനങ്ങളുടെ സന്തോഷം ഇ

ന്നപ്രകാരം ആയിരുന്നു എന്നു പറവാൻ പ്രയാസം. ബലൂൺ പോയ വഴിയ്ക്കു ജനങ്ങളൊക്കെ ആൎത്തുവിളിച്ചു പോകയും യാതൊരപകടവും കൂടാതെ ഭൂമിയിൽ പതിച്ച ആ യുവാവിനെ അവർ വാദ്യഘോഷങ്ങളോടുകൂടി ആൎപ്പുവിളിച്ചു പട്ടണത്തിലേയ്ക്കു കൂട്ടിക്കൊണ്ടു വരികയും ചെയ്തു. പിന്നീട് ഡെറോസിയെ താൻ തനിച്ചും, മൺഗോൾഫർ, മൺഗോൾഫറുടെ ഭാൎയ്യ, അബാജൻ ഇവരോടുകൂടിയും അനേക ബലൂൺയാത്രകൾ ചെയ്തു. ഒരിക്കൽ പതിനാറാളുകൾക്കിരിക്കത്തക്കവണ്ണം വലിയ ഒരു ബലൂൺ പണിയിച്ചു ലൂയിമഹാരാജാവും ചില പ്രഭുജനങ്ങളും കൂടി പുറപ്പെട്ട് ആകാശത്തിൽ വെച്ചു ഭക്ഷണംകഴിച്ചു ഭൂമിയിൽ ഇറങ്ങി. ഈ മാതിരി വിനോദം മനുഷ്യരുടെ മനസ്സിനെ ബലമായി ആകൎഷിച്ചു. അതുനിമിത്തം അന്നു കഴിഞ്ഞ രണ്ടുമൂന്നു കൊല്ലങ്ങളിലകത്തു യൂറോപ്പ്, ഇംഗ്ലണ്ട്, അമേരിക്ക ഈ പ്രദേശങ്ങളിൽ കൂടി രണ്ടായിരത്തിലധികം ബലൂൺ യാത്രകൾ ഉണ്ടായിട്ടുണ്ടത്രെ. ഈ കാലത്തിനു കുറച്ചു മുമ്പുതന്നെ അതായതു (1766)-ൽ കവണ്ടിഷ് ഒരു ലഘുപദാൎത്ഥമായ അമ്ബ്ജനകം (Hydrogen) എന്ന വാതകം കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടായിരുന്നതിനാൽ മേൽ പ്രസ്താവിക്കപ്പെട്ട വിമാനങ്ങളിൽ ചിലതിൽ ആ വാതകത്തെയും ഓരോരുത്തർ ആവിയ്ക്കു പകരം ഉപയോഗിച്ചു തുടങ്ങി. അമ്ബ്ജനകം നാം ശ്വസിയ്ക്കുന്ന വായുവിനേക്കാൾ പതിനാലര ഇരട്ടി ഘനം കുറവാകയും ആവിയെപ്പോലെ തണുത്തു പൊങ്ങുവാനുള്ള ശക്തിയ്ക്കു കുറവുവരുന്നതല്ലാത്തതും ആകകൊണ്ടു് അതു് ആകാശഗമനവിഷയത്തിൽ അനേക സൌകൎയ്യങ്ങൾ ഉണ്ടാക്കുകയും ആഗ്നേയവിമാനത്തിനു പകരം വാതകവിമാനം നടപ്പായി വരികയും ചെയ്തു. പ്രൊഫസർ ചാൾസ്സ് എന്ന ഒരു ഇംഗ്ലീഷുകാരനാണ് ആ

ത്തിൽ ചിലപ്പോൾ വിമാനയാത്രകളിൽ കൂടി വളരെ പേർ വീണു മരിച്ചിട്ടും ഉണ്ടായിട്ടുണ്ട്. ഈ മരിച്ചവരുടെ കൂട്ടത്തിൽ നമ്മുടെ പ്രഥമവിമാന യാത്രക്കാരനായ ഡേറോസിയേയും മരിച്ചു എന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. വെറും വിനോദാർത്ഥമായിട്ടാണ് ഈ വിമാനയാത്രകളിൽ അധികപക്ഷവും ഉണ്ടായിട്ടുള്ളത്. 1784-ലാണ് ബ്ലാഞ്ചർ ചാറത്സ് ആദ്യമായി [illegible] വിമാനത്തിൽ യാത്ര ചെയ്തു. ആ വിമാനത്തിൽ കയറി രണ്ടു നാഴിക നേരത്തിൽ 72 നാഴിക വഴിയകലം സഞ്ചരിച്ച ചാറത്സ് കീർത്തിപ്പെട്ടു വന്നു.

വിനോദാർത്ഥമായി ഏറ്റവുമധികം വിമാനയാത്രകൾ ചെയ്തിട്ടുള്ള കൂട്ടത്തിൽ ചാറത്സ് ഗ്രീൻ എന്ന പേരോടു ഇംഗ്ലീഷുകാരനെപ്പറ്റിയും പ്രത്യേകിച്ചു പറയേണ്ടിയിരിക്കുന്നു. ഇദ്ദേഹം 1821-ൽ തുടങ്ങി തന്റെ മരിച്ചകൊല്ലമായ 1870-വരെ 529 വിമാനയാത്രകൾ ചെയ്തു. ഇതിൽ ഒന്നു യാത്രയിൽ ഇംഗ്ലണ്ടിന്റെയും യൂറോപ്പിന്റെയും മദ്ധ്യേയുള്ള ഇംഗ്ലീഷുചാനൽ എന്ന കടൽ അങ്ങോട്ടും ഇങ്ങോട്ടും പറന്നു കടക്കുകയും നാലു പ്രാവശ്യം വിമാനം പൊളിഞ്ഞു കടലിൽവീഴുകയും ചെയ്തിട്ടുണ്ട്. 1839-ൽ ഗ്രീൻസായ്പ് തന്റെ രണ്ടു സ്നേഹിതന്മാരോടുകൂടി ലണ്ടനിൽനിന്നു പുറപ്പെട്ടു പതിനെട്ടുമണിക്കൂറുകൊണ്ട് അഞ്ഞൂറുനാഴിക വഴിയകലത്തുള്ള ജർമ്മനിയിലെ വിൻബർഗ്ഗ് എന്ന പട്ടണത്തിൽ ചെന്നിറങ്ങി. 1859-ൽ അമേരിക്കയിൽ വൈസ് എന്ന ഒരു സായ്പ് ഇരുപതുമണിക്കൂറിൽ 1150-നാഴിക വഴി ആകാശഗമനം ചെയ്തു. ഉപരിഭാഗങ്ങളിലുള്ള വായുവിന്റെ തത്വങ്ങളെക്കുറിച്ച് അറിയുന്നതിന്നും ഓരോരുത്തർ അനേകവിമാനയാത്രകൾ ചെയ്തിട്ടുണ്ട്. ഇതിൽ ഗ്ലെ

യിഷർ എന്ന ഒരു ഇംഗ്ലീഷുകാരനെ കുറിച്ചാണ് പ്രത്യേകിച്ചും പറവാനുള്ളത്. ഗ്ലെയിഷർ ഇരുപത്തെട്ടു യാത്രകളും ചെയ്തു വായുവിന്റെ അനേകതത്വങ്ങളും കണ്ടുപിടിച്ചു വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇദ്ദേഹം ഇംഗ്ലണ്ടിൽ വെച്ചു ചെയ്ത ഒരു വിമാനയാത്രയിൽ (1862-സെപ്തംബർ 5-നു-) ഏഴു നാഴിക പൊക്കത്തിൽ മേല്പോട്ടു പൊങ്ങിയത്രെ. ഇതിന്നു മുമ്പും പിമ്പും ഈ പൊക്കത്തിൽ ആരും തന്നെ എത്തീട്ടില്ല. ഏകദേശം ആറുനാഴിക പൊക്കത്തിലെത്തിയപ്പോഴേയ്ക്കു ഗ്ലെയിഷർ ശ്വാസോച്ഛ്വാസത്തിന്നു വായു മതിയാകാതെ ബോധംകെട്ടു വീണു. തന്റെ സഹായിയായ കാക്സ്വെൽ എന്ന സായ്വിന്റെ ധൈര്യം നിമിത്തം ഒരുവിധം രണ്ടുപേരും ചാകാതെ തിരികെപ്പോന്നു. കാക്സ്വെൽ തനിയ്ക്കും ബോധക്ഷയം വരുന്നു എന്നു മനസ്സിലായിത്തുടങ്ങിയപ്പോൾ ബല്ലൂണിന്റെ ദ്വാരം തുറന്നു കുറെ വാതകം കളവാൻവേണ്ടി കയറു പിടിച്ചു വലിപ്പാൻ ശ്രമിച്ചപ്പോൾ തണുപ്പുകൊണ്ടു കയ്യു വിറങ്ങലിച്ചു ചേഷ്ടിക്കാൻ ശക്തിയില്ലാതെ കണ്ടു. ബല്ലൂൺ പിന്നെയും മേല്പോട്ടേയ്ക്കുതന്നെ; വായുവിന്റെ ഘനം അറിവാനുള്ള ഭാരമാപിനിയന്ത്രത്തെ (Barometer) കാക്സ്വെൽ നോക്കിയപ്പോൾ ഏകദേശം ഏഴുനാഴിക പൊക്കം ചെന്നു കഴിഞ്ഞിരിക്കുന്നു. കാക്സ്വെൽ പല്ലുകൊണ്ടു ആ കയറു കടിച്ചുവലിച്ചു കാര്യം നിവൃത്തിച്ചു. പെട്ടെന്നു ബല്ലൂൺ രണ്ടു മൂന്നു നാഴിക ഒന്നായി കീഴ്പോട്ടിറങ്ങി. ഗ്ലെയിഷർക്കു ക്രമേണ ബോധം വരികയും അപകടം കൂടാതെ രണ്ടുപേരും ഭൂമിയിലേക്കിറങ്ങുകയും ചെയ്തു. 1897-ജൂലായിമാസം 11-നു- ഉത്തരധ്രുവം കണ്ടുപിടിച്ചു വരേണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആൻഡ്രി എന്ന ഒരു നാർവെ രാജ്യക്കാരനും രണ്ടു സ്നേഹിതന്മാരും കൂടി പുറപ്പെട്ടു പോയിട്ടുണ്ട്. ഇദ്ദേ

വരെ അവരുടെ വൎത്തമാനമൊന്നുമില്ല. അവർ എന്തോ അപകടം പററി മരിച്ചിരിക്കണം എന്നു ഇപ്പോൾ തീൎച്ചപ്പെടുത്താം. ഭയങ്കരങ്ങളായി വേറെയും അനേക വിമാനയാത്രകൾ ഓരോരുത്തർ ചെയ്തിട്ടുള്ളതു മുഴുവനും പ്രസ്താവിക്കുവാൻ സ്ഥലം മതിയാകുന്നതല്ല.

ഇനി മുൻ പ്രസ്താവിച്ച സാന്തോസ് ഡൂമോണ്ടിന്റെ 'ആകാശകപ്പൽ' എന്ന വിമാനത്തെപ്പററി ചുരുക്കത്തിൽ വിവരിച്ചു് ഈ ലേഖനം അവസാനിപ്പിക്കാം. ഈ വിമാനം ആകാശത്തിൽ സ്വതേ നില്പുവാനുള്ള തങ്ങലിന്നു ഉദ്ജനകവാതവും സഞ്ചരിക്കുവാനും ആവശ്യംപോലെ തിരിയുവാനും വേണ്ടി ചിറകുകളും അമരവും യോജിപ്പിച്ചു പണിചെയ്തിട്ടുള്ളതാണെന്നുമുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മദ്ധ്യത്തിൽ വലിയ വയറോടുകൂടി, രണ്ടു തലയും കൂൎത്തു, നൂറിൽ ചില്വാനം അടി നീളമുള്ളതാകുന്നു അതിന്റെ വാതകാശമായ കുടം. ഈ കുടത്തോടു സംബന്ധിപ്പിച്ചു് ഇരിമ്പുകമ്പികളിൽ മുമ്പും പുറവും കൊളുത്തലായി കെട്ടി തൂക്കിയിട്ടുള്ളതാണ് അതിന്റെ രഥം.

ഈ രഥത്തിൽ മണ്ണെണ്ണ കത്തിയ്ക്കുന്ന ഒരു എഞ്ചിൻ വെച്ചിട്ടാണ് അതിന്റെ ചിറകുകളും അമരവും പ്രവൎത്തിയ്ക്കുന്നതു്. ഈ വിമാനം കാററിന്നു എതിർമുഖമായിക്കൂടി സാന്തോസ് ഡൂമോണ്ടു് പാരീസ്സ് പ്രദേശത്തിൽ നടത്തിക്കാണിച്ചു. എത്രദിവസമെങ്കിലും ഭൂമിയിലിറങ്ങാതെ ഒന്നു ഇതിനെ സഞ്ചരിപ്പിക്കുവാൻ തക്കവണ്ണം ഇനിയും ചില പരിഷ്കാരങ്ങൾ അയാൾ അതിൽ ചെയ്യുവാനുണ്ടു്. ഈ വിമാനത്തിൽ ഇതാണ് ഈ കൊല്ലത്തെ വേനൽ (ജൂൺ, ജൂലായി, ആഗസ്റ്റ് ഈ മാസങ്ങൾ) സാന്തോസ് ഡൂമോണ്ടു യൂറോപ്പു മുഴുവൻ ഒരു മാസകാലം ഭൂമിയിൽ ഇറങ്ങാതെ

ന്നു ആകാശത്തിൽ കൂടി സഞ്ചരിച്ചു കാണുവാൻ തീൎച്ചയാ കിട്ടുമത്രെ. ഈ യാത്രയ്ക്കുവേണ്ടി താൻ ഇപ്പോൾ ഒരുക്കം ചെയ്തുവരുന്ന വിമാനത്തെപ്പററി കഴിഞ്ഞ ഫെബ്രുവരിമാസത്തെ "ഫോട്ട്നൈററ് റിവ്യൂ" എന്ന ഇംഗ്ലീഷുമാസികയിൽ സാണ്ടോസ് ഡ്യൂമാണ്ടുതന്നെ എഴുതിയിരിക്കുന്ന ഒരു ലേഖനത്തിൽ താൻ ചെയ്വാൻ പോകുന്ന സഞ്ചാരത്തെ സങ്കല്പം ചെയ്തു ഇപ്രകാരം വൎണ്ണിച്ചിരിക്കുന്നു.

എന്റെ വിമാനത്തിൽ വാതകാശയം പൊതിയുവാനുള്ള ശീല തുന്നിവരുന്നു. ഇതിന്റെ രഥം പണിതു കഴിഞ്ഞു. അതിന്റെ ആവിക്കററി പണി ഒടുക്കിയിരിക്കുന്നു. ബാക്കി യന്ത്രങ്ങളെല്ലാം തയ്യാറായിക്കഴിഞ്ഞു. രഥം ഒരു ചെറിയ ബങ്കളാവുപോലെതന്നെ. അതിൽ നാലുപുറവും ഗ്ലാസും എഞ്ചിൻ നടത്തുവാനും, കാഴ്ച കാണുവാനും, കിടന്നുറങ്ങുവാനും വിശാലമായ ജനാലകൾ വെച്ച ഒരോ മുറികളും ഉണ്ട്. ഞാനും എന്റെ സ്നേഹിതന്മാരും ഇഷ്ടമുള്ള പൊക്കത്തിൽ യൂറോപ്പു മുഴുവനും പറന്നു സഞ്ചരിച്ചു കാണും. അതിലിരുന്നു ഞങ്ങൾ സാപ്പാടു കഴിക്കും. സുഖമായി കിടന്നുറങ്ങും. ഞങ്ങൾ സൂൎയ്യചന്ദ്രന്മാരുടേയും നക്ഷത്രങ്ങളുടേയും ഉദയാസ്തമനങ്ങളും കാണും. ഒരു ദിവസം ഇങ്ങനെ കഴിഞ്ഞാൽ പിറേറദിവസവും അങ്ങിനെ തന്നെ. ഇതാ ഞങ്ങൾ റഷ്യാരാജ്യത്തിന്റെ മുകളിലാണ്. ഓസ്ട്രിയാഹംഗറി ഈ രാജ്യങ്ങളുടെ മുകളിൽ കൂടി പോകട്ടെ എന്നു പറഞ്ഞു വിമാനം തിരിച്ചുവിടുന്നു. ഇതാ ഞങ്ങളുടെ കാലിന്നു ചുവട്ടിൽ വിയന്നാപട്ടണം കാണുന്നു. ശരി! ആവി ഒന്നുകൂടെ മുറുക്കി വേഗതപ്പെടട്ടെ. ഞങ്ങൾ ഇതാ ഒരു കാററിന്റെ മാൎഗ്ഗത്തിൽ ചെന്നു കൂടുന്നു. കാററിന്റെ സഹായമുള്ളതുകൊണ്ടു ആവി ചുരുക്കുന്നു. ആ ക

റിന്റെ വഴിക്കു ഞങ്ങൾ ബെൽഗ്രേഡ് പട്ടണത്തിലേക്കു പോകുന്നു. പിന്നെയും നേരം പുലരുന്നു. അതാ മറെറാരു കാററിന്റെ വഴിയിൽ ഞങ്ങൾ കൂടുന്നു. ആ കാററിൻ പുറത്തു സവാരിചെയ്തുകൊണ്ടു ഇതാ കാൺസ്റ്റാണ്ടിനോപ്പിൾനഗരത്തിൽ എത്തുന്നു. ഇങ്ങിനെ അനേകദിക്കുകളിൽ സഞ്ചരിച്ചു തിരിയെ പാരിസ്സ് പട്ടണത്തിൽ എത്തി ഭൂസ്പർശം ചെയ്യുന്നു. ഒരു മാസകാലം ഭൂമിയെ തൊട്ടില്ല തീർച്ചതന്നെ. എന്റെ പ്രിയവായനക്കാരെ! ഈ അവസ്ഥയ്ക്കു നമുക്കല്ലെങ്കിൽ നമ്മുടെ അനന്തിരവന്മാരിൽ ആർക്കെങ്കിലും ഒരു കാലത്തു—പക്ഷെ ആ കാലം ദൂരപ്പെട്ടതായിരിക്കാം—കൊച്ചി തിരുവിതാംകൂർ വിമാനക്കമ്പനിക്കാരുടേ എറണാകുളം വിമാനാപ്പീസിൽ നിന്നു ഒരു ടിക്കററു വാങ്ങി തിരുവനന്തപുരത്തേയ്ക്കും മററും ആകാശത്തുകൂടി പോകുവാൻ സംഗതി വരുന്നതാണെന്നു പറഞ്ഞാൽ അതു തെററായി വരുവാൻ ന്യായം കാണുന്നില്ല.

---

## ൭. ബൃഹസ്പതി.

---

കുജപഥത്തിനു പുറമെ, ഭൂമിയുടെ അണ്ഡാകാരപഥത്തിൽ നിന്നു വളരെവളരെ ദൂരത്തായി, സൂര്യവ്യൂഹത്തിന്റെ അതിർത്തിക്കകത്തു്, അതിസൂക്ഷ്മങ്ങളായ അസംഖ്യം ഉപഗ്രഹങ്ങളുടെ സങ്കീർണ്ണമായ വക്രഗതികൾക്കു യാതൊരു തടസ്ഥവും തട്ടാത്തവിധം ദിഗന്തരത്തിൽ അത്യന്തം പ്രതാപോജ്ജ്വലർശ്മിതയോടുകൂടി ഭീമവിഗ്രഹനായ ബൃഹസ്പതി സദാ സൂര്യമണ്ഡലത്തെ ചുററിസ്സഞ്ചരിയ്ക്കുന്നു. സൂര്യതേജസ്സുകൊ

ണ്ടു പ്രകാശിയ്ക്കുന്നവയും വലിയ ഗോളങ്ങളും ആയി 'ശനി' മുതലായ വേറെ ചില ഗ്രഹങ്ങൾ ഇതിലും അകലെയായി ചരിയ്ക്കുന്നുണ്ടു്. എന്നാൽ ബൃഹസ്പതിയോളം വലിയതായിട്ടു് ഈ സൌരജഗത്തിൽ മററു് ഒരു ഗ്രഹവും ഇല്ലെന്നു മാത്രമല്ല, ആ ഗ്രഹങ്ങളെല്ലാം ഒന്നിച്ചുകൂടി ഒരു ഗോളമായിത്തീരുന്നതാണെങ്കിൽ തന്നെ അതിനു ഇത്ര വലിപ്പം ഉണ്ടാകുന്നതും അല്ല. 'ശുക്രൻ', 'കുജൻ' എന്നീഗ്രഹങ്ങളെപ്പോലെതന്നെ ബൃഹസ്പതിയേയും നമുക്കു എല്ലാകാലത്തും ഇത്ര പ്രഭയോടെ കാണ്മാൻ സാധിയ്ക്കുന്നില്ലെങ്കിലും സൂര്യചന്ദ്രശുക്രന്മാർ കഴിഞ്ഞാൽ പിന്നെ അധികം പ്രകാശമുള്ള ഗോളം ബൃഹസ്പതിയാണ്. ഭൂമിയും ബൃഹസ്പതിയും സൂര്യന്റെ ഒരേഭാഗത്തായി വന്നു തമ്മിൽ ഏററവും സമീപിയ്ക്കുന്നതു പന്ത്രണ്ടു കൊല്ലങ്ങളിൽ ഒരിയ്ക്കൽ മാത്രമാണെന്നും, ആ സമയം ബൃഹസ്പതി കാഴ്ചയ്ക്കു അതിമനോഹരമായിരിക്കുന്നു എന്നും കണ്ടറിഞ്ഞിരിക്കുന്നു. എന്നാൽ ഈ ബാഹ്യഗ്രഹത്തിലേയ്ക്കു് ഇവിടെ നിന്നു എത്ര ദൂരമുണ്ടെന്നു ഇനി അല്പം ആലോചിക്കുക.

ശുക്രൻ രണ്ടുകോടി അറുപതുലക്ഷം നാഴികയും കുജൻ മൂന്നുകോടി അമ്പതുലക്ഷം നാഴികയും അടുത്ത ചില സമയങ്ങളിൽ, വരുമെന്നു് അവകളെപ്പററിയുള്ള ലേഖനങ്ങളിൽ നിന്നു നമുക്കറിയാറായിട്ടുണ്ടല്ലോ. ഭൂമിയും സൂര്യനുമായിട്ടുള്ള അകലം ഒമ്പതുകോടി മുപ്പതുലക്ഷം നാഴികമാത്രമേയുള്ളു എന്നാണു് ജ്യോതിശ്ശാസ്ത്രജ്ഞന്മാർ പറയുന്നതു. ഇതു ഒരു ചുരുങ്ങിയ ദൂരമല്ല നിശ്ചയം. എന്നാൽ ബൃഹസ്പതി സ്ഥിതിചെയ്യുന്നതു ഇനിയും നാലിരട്ടി അകലെയാണത്രെ. എന്നിട്ടും അതിന്നു് എത്ര ശോഭതോന്നുന്നുണ്ടു്! ഇതിനുള്ള മുഖ്യകാരണം അതിന്റെ മഹാവലിപ്പംതന്നെയാണു്.

ശുക്രന്റെയും നാം വസിക്കുന്ന ഭൂമിയുടെയും മദ്ധ്യേളവ് ഏകദേശം എണ്ണായിരം നാഴികയാണെന്നു ശുക്രനെപ്പറ്റിയുള്ള ഉപന്യാസത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ബൃഹസ്പതിക്കു സുമാറ് 85,000 നാഴിക മദ്ധ്യേളവുണ്ട്. ഭൂമിയോട് ഒത്തുനോക്കുമ്പോൾ ഈ വലിപ്പം അതിവിപുലമായി തോന്നുമെങ്കിലും സൂര്യന്റെ കഥ ആലോചിക്കുമ്പോൾ അതു എത്രയോ നിസ്സാരമായിത്തീരുന്നു. ബൃഹസ്പതിയുടെ പരിമാണനിർണ്ണയത്തിന്നു ഒരു കണക്കു പറയാം. ഈ ഗ്രഹത്തിന്റെ മദ്ധ്യരേഖയോളം നീളമുള്ള ഒരു ചരടിന്മേൽ ഭൂമിയോളംവലിപ്പമുള്ള പത്തു ഗോളങ്ങളെ കോർത്തു കെട്ടാവുന്നതും ഇങ്ങിനെയുള്ള എട്ടു ബൃഹസ്പതിഗോളങ്ങളെ സൂര്യബിംബത്തിൽ ഇപ്രകാരം തന്നെ അടക്കാവുന്നതും ആകുന്നു. ആയിരത്തിരുനൂറു ഭൂമികൾ കൂടിയാൽ മാത്രമേ ബൃഹസ്പതിയുടെ വലിപ്പം ഉണ്ടാകയുള്ളു. ബൃഹസ്പതിയോളം വലിപ്പമുള്ള ഒഴിഞ്ഞ ഒരു ഗോളത്തിന്നുള്ളിൽ ആയിരത്തോളം ഭൂമികളെ കൊള്ളിക്കാമെന്നും അത്രതന്നെ ബൃഹസ്പതിമാരെ സൂര്യഗോളത്തിന്നുള്ളിൽ ഒതുക്കാമെന്നും ശാസ്ത്രജ്ഞന്മാർ കണക്കാക്കി പറയുന്നുണ്ട്.

എന്നാൽ ബൃഹസ്പതിക്ക് ഈ വലിപ്പത്തിനടുത്ത ഘനമുണ്ടോ എന്നു നോക്കുക. ഗ്രഹങ്ങളെ തൂക്കിനോക്കുവാൻ നമുക്ക് സാധിക്കാത്ത സ്ഥിതിക്ക് അവയ്ക്കുള്ള ഘനം ക്ലിപ്തപ്പെടുത്തി പറയുവാൻ ഉത്സാഹിക്കുന്നതു ശുദ്ധമെ വിഡ്ഢിത്തമാണെന്നു ചിലൎക്കു തോന്നുവാൻ ഇടയുണ്ട്. എന്നാൽ ഗോളങ്ങളുടെ ഘനം നിശ്ചയിക്കുന്നതിന്നു തട്ടും തുലാസ്സും ആവശ്യമില്ല. ഗണിതശാസ്ത്രം വേറെ വഴി വെച്ചിട്ടുണ്ട്. അതിനെ സംക്ഷേപിച്ചു പറയാം. പരസ്പരം ആകൎഷിക്കുന്നതിന്നു എല്ലാ ഗോളങ്ങൾക്കും സാ

ധാരണയായി ഒരു ശക്തിയുണ്ട്. ഈ ശക്തി അവയുടെ വലിപ്പത്തെ അനുസരിച്ചിരിക്കുന്നു. അതിനാൽ ചെറിയ ഗോളങ്ങൾ വലിയ ഗോളങ്ങളുടെ ആകർഷണശക്തിയ്ക്കു് അധീനപ്പെട്ടു വശാവുന്നു. ബൃഹസ്പതി, ഗ്രഹങ്ങളിൽവെച്ചു് ഏറ്റവും വലിയതാകയാൽ അടുത്തുള്ള ഗോളങ്ങളെയെല്ലാം അതിലേക്കാകർഷിയ്ക്കുന്നു. ഈ ശക്തിയുടെ ഏറ്റക്കുറച്ചിൽ അനുസരിച്ചു് ആ ചെറിയ ഗോളങ്ങൾക്കെല്ലാം പലവിധമുള്ള ചലനങ്ങളുമുണ്ടാകുന്നുണ്ട്. ഒരു ദൂരദർശിനിയിൽക്കൂടി നോക്കിയാൽ ഈ ചലനങ്ങളുടെ സമ്പ്രദായം നല്ലവണ്ണം കാണ്മാനും അവയുടെ ശക്തി എത്രത്തോളമുണ്ടെന്നു നമുക്കു സൂക്ഷ്മമായി ഗ്രഹിപ്പാനും കഴിയും. പിന്നെ ഗണിതശാസ്ത്രസഹായംകൊണ്ടു് ഈ ചലനങ്ങൾക്കു കാരണഭൂതമായ വലിയ ഗോളത്തിന്റെ ആകർഷണശക്തി എത്രയുണ്ടെന്നും, അതിൽനിന്നു ഗോളത്തിനു് എത്ര ഘനമുണ്ടെന്നും കണക്കാക്കാവുന്നതാകുന്നു. 1200-ഭൂമികളോളം വലിപ്പമുള്ള ബൃഹസ്പതിയ്ക്കു് ഇങ്ങനെ കണക്കാക്കി നോക്കുമ്പോൾ ഭൂമിയുടെ 310-ഇരട്ടി ഘനം മാത്രമെ കാണുന്നുള്ളു.

ഈ ഗോളത്തിന്റെ പരിമാണത്തിനു് അനുഗുണമായ ഘനം ഉണ്ടാവാത്തതെന്താണു്? വസ്തുക്കളിൽ പരമാണുക്കൾ എത്രത്തോളം ഇടതൂർന്നു യോജിച്ചിരിക്കുന്നുവോ അത്രതന്നെ അവയ്ക്കു ഘനവും കൂടിയിരിക്കും. ഇതിനാലാണു് ഒരേ വലിപ്പത്തിലുള്ള ഒരു ഘനവസ്തുവിനു ദ്രവവസ്തുവിലും, ദ്രവവസ്തുവിനു വായവ്യവസ്തുവിലും ഘനം കൂടിക്കാണുന്നതു്. നമ്മുടെ ഭൂമി തണുത്ത ഒരു ഘനവസ്തുവാണു്. എന്നാൽ ബൃഹസ്പതി ഇത്ര തണുത്തതല്ലെന്നും, ഈ ഗ്രഹത്തിന്റെ അന്തർഭാഗം എങ്ങനെ ഇരിക്കുന്നുവെന്നു തീർച്ചയായി പറവാൻ സാധിക്കയില്ലെങ്കിലും ബഹിർഭാഗം

ഘനാവസ്ഥയാകട്ടെ ദ്രവാവസ്ഥയാകട്ടെ അതല്ലെന്നും ജ്യോതിശാസ്ത്രജ്ഞന്മാർ മനസ്സിലാക്കിപ്പറയുന്നുണ്ട്. ഇതിനാൽ ബൃഹസ്പതിക്കു വലിപ്പം അധികമുണ്ടെങ്കിലും അതിലെ പരമാണുക്കൾ വളരെ സംയോജിച്ചിട്ടുള്ളതായി കാണുന്നില്ലാത്തതുകൊണ്ടു വലിപ്പത്തിനു തക്ക ഘനം ആ ഗോളത്തിനുണ്ടാവാൻ തരമില്ല. ഈ ഗ്രഹത്തിന്റെ താപശക്തി നശിക്കുംതോറും വലിപ്പം കുറയുകയും പരമാണുക്കൾ യോജിച്ചു തിങ്ങി വരാനുമിടയുണ്ട്.

സൂര്യനിൽനിന്നു അകലെ അകലെയായി സ്ഥിതി ചെയ്യുന്ന ഗ്രഹങ്ങൾക്കു ഗമനവേഗം കുറഞ്ഞുകുറഞ്ഞു കാണുന്നുണ്ട്. ഭൂമി ഒരു നിമിഷത്തിൽ 18 നാഴിക സഞ്ചരിക്കുന്നുണ്ടെങ്കിലും ബൃഹസ്പതി ആ സമയംകൊണ്ടു 8 നാഴിക മാത്രമെ പോകുന്നുള്ളു. ഇതിനാൽ ബൃഹസ്പതിക്കു സൂര്യനെ ഒന്നു ചുററിവരുവാൻ 4332 ദിവസം (ഏകദേശം 12 കൊല്ലം) വേണ്ടിവരുന്നു. ബൃഹസ്പതിയിൽ ഒരു കൊല്ലം നമ്മുടെ 1 കൊല്ലത്തോടു ശരിയായിരിക്കും. അതുകൊണ്ടു ബൃഹസ്പതിയിങ്കൽ ഋതുഭേദങ്ങൾ ഭൂമിയിലെപ്പോലെ വേഗത്തിൽ ഉണ്ടാവാൻ തരമില്ല.

ശുക്രൻ, ഭൂമി, കുജൻ എന്നുള്ള ഗ്രഹങ്ങളെപ്പോലെതന്നെ ബൃഹസ്പതിയും, അതിന്റെ അച്ചുതണ്ടിന്മേൽ സദാ തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ തിരിച്ചൽ അതിവേഗത്തിലാകയാൽ 9-മണിക്കൂറ് 55½ മിനിട്ടുകൊണ്ട് ഒരു പരിക്രമണം ഉണ്ടാകുന്നു. ബൃഹസ്പതി ഭൂമിയെക്കാൾ എത്രയോ വലിയതാണെങ്കിലും അതിന്റെ ഒരു പരിക്രമണത്തിനു ഭൂമിക്കു വേണ്ടിവരുന്നതിൽ പകുതി സമയംകൂടി ആവശ്യപ്പെടുന്നില്ലെന്നുള്ള സംഗതി ആലോചിക്കുമ്പോൾ ആ ചലന

ത്തിന് എത്രവേഗമുണ്ടായിരിക്കണമെന്നു വായനക്കാർക്ക് ഊഹിക്കാവുന്നതാണ്.

ബൃഹസ്പതി ഒരു സൂര്യനല്ല. അതു സ്വപ്രകാശംകൊണ്ടു ശോഭിക്കുന്നില്ല. അതിനാൽ ഒരു നക്ഷത്രത്തിനെപ്പോലെ അത്യുഷ്ണമായുള്ള കത്തിജ്വലിക്കുന്നതുമില്ല. അതിനാലതു ദീപ്തിമത്തായ ഗ്രഹം എന്നു മാത്രമേ പറവാൻ പാടുള്ളു. പക്ഷെ ഈ ഗ്രഹം ഇനിയും ഭൂമിയെപ്പോലെ തണുത്തു് ശാന്തസ്ഥിതിയെ പ്രാപിച്ചു കഴിഞ്ഞിട്ടില്ല. 'ചന്ദ്രൻ' എത്രയോ കാലം മുമ്പുതന്നെ ഭൂമിയുടെ ഇപ്പോഴത്തെ സ്ഥിതിയെ പ്രാപിച്ചു കഴിഞ്ഞിരിക്കുന്നുവെന്നു് നാം മനസ്സിലാക്കീട്ടുണ്ടല്ലോ. എന്നാൽ ബൃഹസ്പതി ഈ സ്ഥിതിയെ പ്രാപിക്കുന്നതിന് ഇനിയും അനേകകാലം വേണ്ടിവരുന്നതാണ്.

ഒരു ചെറിയ ഗോളം വലിയ ഒരു ഗോളത്തിലും വേഗത്തിൽ തണുക്കുന്നതാണ്. ഒരു ഗോലി (ഗോലിക്കായ)യുടേയും, ചെറുനാരങ്ങയുടേയും, പന്തിന്റേയും വലിപ്പത്തിലുള്ള മൂന്നു് ഇരുമ്പുണ്ടകളെ ഒരുപോലെ ചുട്ടുപഴുപ്പിച്ച് അവയെ തണുപ്പിക്കുവാനായി നിലത്തിട്ടിരുന്നതായാൽ ഗോലിയുടെ വലിപ്പത്തിലുള്ള ഉണ്ട ഒന്നാമതായി തണുക്കുന്നതാണ്. കുറെ സമയം കഴിഞ്ഞാൽ നാരങ്ങയുടെ വലിപ്പത്തിൽ ഉള്ള ഉണ്ടയും തണുക്കും. പന്തോളമുള്ള ഉണ്ടയുടെ ചൂടാറുന്നതു് ഇതിനു ശേഷമായിരിക്കും. ഈ സംഗതി നമുക്ക് എളുപ്പത്തിൽ പരീക്ഷിച്ചറിയാവുന്നതാണ്. ഗ്രഹങ്ങളുടെ താപശക്തി നശിക്കുന്നതും ഈ ക്രമം അനുസരിച്ചുതന്നെയാകുന്നു.

ബൃഹസ്പതി ലഘുവായുള്ള ദ്രവ്യങ്ങളാൽ നിർമ്മിക്കപ്പെട്ടതാണെന്നു തോന്നുന്നുവെങ്കിലും അതിനുള്ള വലിപ്പം കൊണ്ടു് അതിന്റെ ആകർഷണശക്തി ഭൂമിയുടേതിലും വ

ളരെ വളരെ അധികമായിരിക്കുണമെന്നു നിസ്സംശയം പറയാം. ഏററവും ഉഷ്ണിച്ചുകിടക്കുന്ന ഒരു ഗോളത്തിന്റെ മീതെയോ, സാന്ദ്രമായ മേഘപടത്തിന്മേലോ ചവിട്ടി നില്ക്കുക എന്നതു് അസംഭാവ്യമാണെങ്കിലും, ഒരുവൻ ബൃഹസ്പതിയിലേയ്ക്കു പോയി അതിന്റെ ഉപരിഭാഗത്തു സ്ഥിതിചെയ്യുവാൻ സാധിക്കുന്നുവെന്നു വിചാരിക്കുന്നപക്ഷം ഭൂമിയിൽ ഉണ്ടായിരുന്നതിലും വളരെ അധികം ഘനം അവനാൾക്കു അറിയാതെ ഉണ്ടാവുന്നതാണത്രെ. ഇവിടെ 84-റാത്തൽ ഘനമുള്ള ഒരു കുട്ടിക്കു ബൃഹസ്പതിയിങ്കൽ 210 റാത്തൽ ഉണ്ടായിരിക്കും. അതുപോലെ തന്നെ 168-റാത്തൽ ഘനമുള്ള ഒരാൾക്കു ആ ഗ്രഹത്തിൽ 420-റാത്തൽ ഘനവും ഉണ്ടാവുന്നു.

ബൃഹസ്പതിയുടെ ബഹിർഭാഗത്തിങ്കൽ കണ്ടുപിടിക്കപ്പെട്ടിരിക്കുന്ന അടയാളങ്ങൾക്കു ശുക്രനിലും കുജനിലും കാണുന്നവയിലും അധികം ഭേദിതോന്നുന്നുണ്ടു്. അതിശുഭ്രമായും കറുത്തിരുണ്ടതായുമുള്ള ചിഹ്നങ്ങളാൽ ശോഭിച്ചും, നാനാവിധമുഗ്ദ്ധമാനിലവസ്തുച്ഛായകളാൽ പരിശീലിതമായുമുള്ള പീതരക്തമൂല്ലാളമേഘാട്ടക്രൂടിയ, മേഘറാകളാണു ദൂരദർശിനിയിൽ കൂടെ നോക്കുമ്പോൾ സാമാന്യനയനങ്ങൾക്കു ഗോചരമായിത്തീരുന്നതു്. ആ മേഘപാളികൾക്കു സ്വല്പമായ ചില ഭേദഗതികൾ ഉണ്ടാകുന്നുണ്ടെങ്കിലും അവകൾ ഒരുമാതിരി സ്ഥിരമായിട്ടുള്ളവയാണെന്നുതന്നെ വിചാരിക്കേണ്ടതാകുന്നു. എങ്കിലും കുജഗ്രഹത്തിലെ പാർത്ഥിവാംശങ്ങളും സമുദ്രങ്ങളും ഒന്നൊന്നു വിചാരിച്ചുവരുന്നവയായ കളങ്കങ്ങളെപ്പോലെ നിത്യമായിട്ടുള്ളവയെന്നു പറവാൻ തരമില്ല. എന്തെന്നാൽ ബൃഹസ്പതിയുടെ ബഹിർഭാഗത്തിങ്കൽ ഘനവസ്തു ഉണ്ടോ ഇല്ലയോ എന്നുതന്നെ സംശയമായിരിക്കുന്ന സ്ഥിതിയ്ക്കു് അതിൽ കാണുന്ന കളങ്കങ്ങൾ ആ ഗ്രഹത്തിന്റെ ചു

റവുമുള്ള മേഘമൂടലിൽ കാണുന്നവയും കൂടെക്കൂടെ സ്ഥാനഭ്രംശം ഉണ്ടാകുന്നവയും ആയിരിയ്ക്കുന്നു. മേഘസമൂഹങ്ങളെ ആ ഗ്രഹത്തിന്റെ പുറമേ അതിവേഗത്തിൽ സഞ്ചരിപ്പിക്കുന്നത് അവിടത്തെ പ്രചണ്ഡവായുപ്രവാഹമാകുന്നു. ഇങ്ങനെയുള്ള മേഖലകളുള്ളതുകൊണ്ടു ബൃഹസ്പതിയെ 'മേഖലാമണ്ഡിതഭീമവിഗ്രഹം' എന്നു വിളിച്ചുവരുന്ന! പേർ വളരെ യോജിപ്പുതന്നെ.

ബൃഹസ്പതിയിലും ഒരു പ്രധാനകളങ്കം ഉണ്ട്. അതു കുജന്റെ 'കണ്ണ്'പോലെ സ്ഥിരമായിട്ടുള്ളതല്ല. എങ്കിലും ക്ഷണഭംഗുരമെന്നും പറവാൻ തരമില്ല. ക്രിസ്ത്വാബ്ദം 1878 മുതൽക്കുതന്നെ അതു കണ്ടുതുടങ്ങിയിരിയ്ക്കുന്നു. ഈ ചെമന്ന വലിയ അടയാളത്തിന്റെ പുറമെ വേറെ അനേകം അടയാളം കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്.

ഇങ്ങിനെയുള്ള ചിഹ്നങ്ങളെക്കൊണ്ടു ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ആ മേഘമൂടലിന്നകത്തുള്ള വിഗ്രഹത്തെപ്പറ്റി കുറച്ചൊന്നു മനസ്സിലാക്കുവാൻ പക്ഷെ തരമുണ്ടായേക്കാമെന്ന് ഊഹിച്ചുവരുന്നു. ബൃഹസ്പതിയിങ്കൽ ഒരു കാലത്തു അധികമായ തണുപ്പു തട്ടുന്നതായാൽ അതിവിസ്തീർണ്ണമായ സമുദ്രങ്ങളായിത്തീർന്നേക്കാവുന്നതുമുള്ള ജലാംശങ്ങൾ ഇപ്പോൾ ആ ഗ്രഹത്തിന്മീതെ ആവിരൂപമായി തങ്ങിനില്ക്കുന്നു എന്ന സംഗതി ഓർക്കുമ്പോൾ അവിടത്തെ മേഘമൂടലിന്റെ വിശാലത എത്രത്തോളമുണ്ടായിരിയ്ക്കുമെന്ന് എല്ലാവർക്കും ആലോചിക്കാവുന്നതാണ്. ബൃഹസ്പതിയ്ക്ക് ആദിത്യനെപ്പോലെ അതിതീക്ഷ്ണമായ പ്രഭയും ചൂടും ഇല്ലെങ്കിലും അത് ഇപ്പോഴും ജ്വലിച്ചുകൊണ്ടുതന്നെയിരിയ്ക്കുന്നു. ഈ സ്ഥിതിയ്ക്ക് ആ ഗ്രഹത്തിൽ ജലാംശങ്ങൾ നീരാവിയായോ മറ്റോ അല്ലാതെ വെള്ളമായിരിപ്പാൻ തരമില്ല

ല്ലോ. വല്ലപ്രകാരേണയും വെള്ളം അവിടെ വീഴുന്നതാണെങ്കിൽ തന്നെ അതു് ഉടനെ തിളച്ചു് ആവിരൂപമായി പരിണമിയ്ക്കയും ചെയ്യും.

ബൃഹസ്പതിയുടെ അവസ്ഥ ഇപ്രകാരമായിരിക്കെ ആ ഗ്രഹം ജീവികളുടെ അധിവാസത്തിനു യോഗ്യമോ എന്ന ചോദ്യത്തിനു് അവകാശംതന്നെയില്ല. സദാ പുകയുമായ മേഘസമൂഹത്താൽ ചുറ്റും മൂടപ്പെട്ടു ചുട്ടുതിളച്ചുകിടക്കുന്ന ഒരു ഗോളത്തിൽ ഭൂമിയിൽ കാണുന്നതുപോലെയുള്ള ജന്തുക്കൾ ജീവിച്ചിരിപ്പാൻ ഒരിയ്ക്കലും സാധിയ്ക്കുന്നതല്ല. എത്ര കാലം കൊണ്ടു് ആ ഗ്രഹം നിവാസയോഗ്യമായിത്തീരുമെന്നു ചോദിയ്ക്കുന്ന പക്ഷം ഒരു തീർച്ചയായ മറുപടി പറവാൻ കഴിയുന്നതല്ല. നമ്മുടെ ഭൂമിതന്നെ ഇപ്രകാരം നിവാസത്തിന്നു യോഗ്യമായിത്തീർന്നിട്ടുള്ളതു എത്ര അസംഖ്യസംവത്സരങ്ങൾ കൊണ്ടാണെന്നു് ഓർക്കുമ്പോൾ അതിനെക്കാൾ അത്യന്തം വലിപ്പമുള്ള ബൃഹസ്പതിയ്ക്കു് എത്രകാലം വേണമെന്നു വായനക്കാർ തന്നെ ഊഹിച്ചുകൊള്ളട്ടെ.

ബൃഹസ്പതിയെ ആശ്രയിച്ചു നാലു ചന്ദ്രന്മാർ ചരിക്കുന്നതായി കണ്ടുപിടിച്ചിരിയ്ക്കുന്നു. അതുകളെ അധികം ശക്തിയില്ലാത്ത ദൂരദർശിനിയിൽക്കൂടി നോക്കിയാലും കാണാവുന്നതാണു്. ഇയ്യിടെ അഞ്ചാമത്തെ ഒരു ഉപഗ്രഹവും കൂടി ഉള്ളതായി കണ്ടിരിയ്ക്കുന്നു. നമ്മുടെ ചന്ദ്രൻ ഭൂമിയോടുകൂടി സൂര്യനെ പ്രദക്ഷിണം ചെയ്യുന്നപോലെതന്നെ ആ നാലു ചന്ദ്രന്മാരും മേഘമേഖലകളോടുകൂടിയ ബൃഹസ്പതിയ്ക്കു ചുറ്റും ചരിച്ചുകൊണ്ടു സൂര്യമണ്ഡലത്തെ വട്ടം ചുറ്റുന്നതു് എത്ര മനോഹരമായ കാഴ്ചയാണു്!

---

## ൮. ചീനരാജ്യവും ജനങ്ങളും.

1864-ൽ ചീനയും ജാപ്പാനും തമ്മിൽ ഉണ്ടായ യുദ്ധത്തിൽ ചീനർ തോററുപോയതിന്റെ ശേഷം, ജപ്പാൻകാരുടെ അത്ഭുതകരമായ സാമത്ഥ്യത്തിന്റെയും ജയത്തിന്റെയും ശരിയായ കാരണങ്ങളെ ക്രമേണ ചീനർ അറിഞ്ഞുവരുന്നുണ്ടെന്ന് പല സംഗതികളാലും തെളിയുന്നു. ഈയിടെ പതിനായിരത്തോളം ചീനബാലകന്മാർ ജപ്പാനിൽ പോയി നാനാവിദ്യകൾ പഠിച്ചു തുടങ്ങിയിരിക്കുന്നു. ചീനരും ജപ്പാൻകാരും തമ്മിലുള്ള സംബന്ധം അവരിൽ ഒരോരുത്തരും മററുജാതിക്കാരും തമ്മിലുള്ളതിനേക്കാൾ അടുത്തതാകുന്നു. ചീനമഹാരാജ്യത്തിൽ നാലായിരം ലക്ഷം ജനങ്ങൾ ഉണ്ട്. ജനസംഖ്യകൊണ്ട് അതു ലോകത്തിൽ പ്രഥമസ്ഥാനം വഹിക്കുന്നു. അതിനാൽ ചീനയും ജപ്പാനും യോജിച്ചുനിന്ന് മററതെങ്കിലും ജാതിക്കാരോട്ട് പോർ ചെയ്യുന്ന പക്ഷം അവർ ജയശാലികളായിത്തീരുവാൻ വഴിയുണ്ടെന്നു യൂറോപ്യരും മററും ദീർഘദർശനം ചെയ്യുന്നതായി നാം അറിയുന്നു. ജപ്പാൻദേശീയരെ സകല പ്രകാരേണയും അനുകരിക്കുവാൻ ചീനർ ഒരുങ്ങി പുറപ്പെടുന്നതായാൽ ഈ ഇരുജാതിക്കാരും ലോകത്തിലെ ജാതികളിൽവെച്ച് ഏററവും ബലവാന്മാരായിത്തീരുമെന്നുള്ളതിനു സംശയമില്ല. ഈ സന്ദർഭത്തിൽ ചീനയേയും അതിലെ ജനങ്ങളെയും കുറിച്ചുള്ള വിവരങ്ങൾ അറിയുവാൻ ഒരു താല്പര്യം ലോകരിൽ ജനിക്കുന്നതു് സ്വാഭാവികമാണല്ലോ.

റഷ്യയും ബ്രിട്ടീഷ്‌രാജ്യവും കഴിഞ്ഞാൽ വിസ്താരംകൊണ്ട് രാജ്യങ്ങളിൽവെച്ച് ചീന മുമ്പിട്ടുനില്ക്കുന്നു. അ

തിന്റെ ഏകദേശം നാല്പത്തയ്യായിരം ചതുരശ്രനാഴിക വിസ്താരമുണ്ട്. ചീനർ തങ്ങളുടെ രാജ്യം ഭൂമിയുടെ നടുവിലാണെന്നു വിശ്വസിച്ചു അതിനെ മദ്ധ്യരാജ്യമെന്നു വിളിക്കുന്നു. അതിന്നു ഇന്ത്യാ ഏകദേശം മൂന്നു കൂടിയ വലിപ്പം ഉണ്ട്. അവിടെ സാധാരണ ലോഹങ്ങളെല്ലാം ഉണ്ടെങ്കിലും ഒരു വെളുത്തതരം കളിമണ്ണുകൊണ്ടാണ് ആ രാജ്യം കേൾവിപ്പെട്ടിരിക്കുന്നത്. കല്ക്കരി കുഴിച്ചെടുത്തു തുടങ്ങീട്ട് അധികകാലമായിട്ടില്ല. ഭൂമിയിൽ കുഴിക്കുക ഈ ആവശ്യത്തിന്നു താഴ്ക്ക നിമിത്തം പണ്ട് മരിച്ചുപോയ ഒരു ചക്രവർത്തിനിയെ അസഹ്യപ്പെടുത്തി എന്നുള്ള കാരണത്തിന്മേൽ ഈ തരങ്ങളെ അനേകകാലത്തേക്കു നിറുത്തൽ ചെയ്യേണ്ടുന്നതായി പോലും. മുഖ്യധാന്യം അരിയത്രെ. കോതമ്പും തെനയും തെങ്ങും പലേടത്തും ഉണ്ട്. പട്ട് പുഴുവിനെ തീറ്റുന്ന മൾബെറി വൃക്ഷം ധാരാളമായി വളർത്തുന്നുണ്ട്. ജനബാഹുല്യം നിമിത്തം മൃഗങ്ങൾ കുറവെന്നുതന്നെ പറയാം.

ചീനർ കാസ്പ്യൻസമുദ്രത്തിന്റെ ദക്ഷിണപ്രദേശങ്ങളിൽനിന്നും ഏകദേശം ൪൦൦൦-സംവത്സരങ്ങൾക്കു മുമ്പിൽ വന്നവരാണെന്നു പറയുന്നു. ആര്യന്മാർ ഇന്ത്യയിലെ പൂർവ്വനിവാസികളെ ചെയ്തപോലെ ഇവർ ചീനയിലെ പൂർവ്വനിവാസികളെ ഓടിച്ചു കാട്ടിലേക്കു അയച്ചു.

ചീനർ തവിട്ടുനിറവും ഉയർന്ന കവിളെല്ലുകളും ഉള്ളവരാകുന്നു. നിറുകയിൽ അല്പം ശിഖയിൽ ഒഴികെ തലയുടെ ശേഷമുള്ള ഭാഗം മുഴുവനും ക്ഷൌരം ചെയ്യുന്നു. നിറുകയിലുള്ള കുടുമ വളരെ നീണ്ടിരിക്കും. അതിന്നു സാധാരണയായി 'പന്നിവാൽ' എന്നു അവർ വിളിക്കുന്നു. വികൃതികളായ കുട്ടികൾ ചിലപ്പോൾ തങ്ങളുടെ ചങ്ങാതികളിൽ രണ്ടാളുടെ വാലുകൾ അറിയാതെ ചേർന്നു കൂട്ടികെട്ടും. ഈ വാലിന്റെ അറ്റം മുറിക്ക എ

ന്നതു് അവൎക്കു പരമസങ്കടമായ ഒരു കാൎയ്യമാകുന്നു. പെൺകുട്ടികൾക്കു ഏകദേശം അഞ്ചു വയസ്സായാൽ അവരുടെ കാലുകൾ പിന്നെ വളരാതിരിക്കത്തക്കവണ്ണം കെട്ടി മുറുക്കുന്നു. ഇതു് അവൎക്കു് വളരെ വേദനയ്ക്കു കാരണമാകുന്നുണ്ടായിട്ടും ചെറിയ പാദങ്ങൾ സ്ത്രീകൾക്കു് ഏറ്റവും വലിയ അംഗിയാണെന്നു ചീനർ വിചാരിച്ചുവരുന്നതിനാൽ ചിലപ്പോൾ ഒരു പെൺകുട്ടിയുടെ ഒന്നോ രണ്ടോ കാൽവിരലുകൾ പോയാലും അതു സാരമില്ലെന്നാണു് അവരുടെ പക്ഷം. വഴിയിൽ ചെറിയ പാദങ്ങളുള്ള ഒരു ബാലികയെ കണ്ടാൽ ‘അവളുടെ അമ്മ എത്ര നല്ലവളായിരിക്കണം’ എന്നു കാഴ്ചക്കാർ പറഞ്ഞു വിസ്മയിക്കുമത്രെ. ഭംഗിയായി മുടികെട്ടിവെക്കുന്നതിൽ ചീനസ്ത്രീകൾക്കു വളരെ ശ്രദ്ധയുണ്ടു്. തലയും മുടിയും മറ്റൊന്നിന്മേലും തൊടാതിരിപ്പാൻ മുളകൊണ്ടു ഒരു മാതിരി തലയിണ ഉണ്ടാക്കി കഴുത്തിൽ വച്ചുകെട്ടി നടക്കുമത്രെ. അവസ്ഥയുള്ള ചീനസ്ത്രീകൾ ഇതുകൂടാതെ തങ്ങളുടെ മുഖത്തു വെള്ളയോ ചുവപ്പോ ചായം തേക്കാറുണ്ടു്. സൌന്ദൎയ്യം വൎദ്ധനമെന്നു കരുതി ഇന്ത്യയിലെ ചില ജാതിക്കാർ സ്ത്രീകൾ ദേഹത്തിൽ മഞ്ഞൾ പൂശി മഞ്ഞപ്പിത്തം പിടിച്ചവരെപ്പോലെ കാണപ്പെടുന്നുണ്ടല്ലോ. ചീനത്തിലെ ചായപ്രയോഗമാണു് അതിലും ഭേദം.

ചീനർ ഉണ്ണുന്നതു് ഒരു അസാധാരണ സമ്പ്രദായത്തിലാണു്. ചോറു് ഒരു പാത്രത്തിലിട്ടു് ഒരു കൈകൊണ്ടു് അതിനെ താടിയുടെ കീഴെ പിടിക്കയും മറ്റെ കയ്യിലുള്ള രണ്ടു കോലുകൾകൊണ്ടു ചോറു തട്ടി വായിലാക്കുകയും ചെയ്യുന്നു. തേയിലയോ തിളപ്പിച്ചാറിയ വെള്ളമോ അല്ലാതെ പച്ചവെള്ളം അവർ കുടിക്കയില്ല. അസാധാരണമായി കോഴി, താറാവു്, പന്നി ഇവയുടേയും ചിലപ്പോൾ

ന്നു മുമ്പിൽ വിവാഹം ചെയ്യാത്ത പുരുഷന്മാർ ചുരുക്കം. സ്ത്രീയുടേയും പുരുഷന്റേയും ജാതകങ്ങൾ യോജിക്കുന്നുണ്ടൊ എന്നു നോക്കും. വിവാഹം നിശ്ചയിച്ചിട്ടു മൂന്നുദിവസത്തിനകം ഇരുഭാഗക്കാരുടേയും വീട്ടിൽ വിലപിടിച്ചു എന്തെങ്കിലും സാമാനം ഉടയുകയൊ കളവു പോകയൊ ചെയ്താൽ അതു ദുശ്ശകുനമായി വിചാരിക്കപ്പെടുകയും ആ വിവാഹനിശ്ചയം ഉടനെ ദുർബ്ബലപ്പെടുത്തുകയും ചെയ്യും. വിവാഹകൎമ്മത്തിനുള്ള ദിവസം നിൎണ്ണയിക്കുന്നതു ജ്യോതിഷക്കാരാണു്. വിരുന്നുകാർ പുരുഷന്റെ ഭവനത്തിൽ കൂടി അവിടെ നിന്നും സ്ത്രീയുടെ വീട്ടിലേക്കു യാത്ര പുറപ്പെടുന്നു. വഴിയിൽ ദുർഭൂതങ്ങൾ ഒളിച്ചിരുന്നു വല്ല ദോഷവും വരുത്താതിരിപ്പാൻ വേണ്ടി ഒരു വലിയ കഷണം പന്നിമാംസം മുമ്പു കൊണ്ടുപോകും. സ്ത്രീ അവളുടെ ഏററവും നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ചു് ചായം പൂശിയ ഒരു കസേരയിന്മേൽ കയറിയിരുന്നു തന്നത്താൻ സൎവ്വാംഗം മൂടുന്നു. അനന്തരം ആ കസേര നാലുപേർ എടുത്തു് എല്ലാവരും ഘോഷയാത്രയായി പുരുഷന്റെ ഭവനത്തിലേക്കു തിരികെ പുറപ്പെടുന്നു. അവിടെ എത്തിയാൽ ജ്വലിക്കുന്ന തീക്കനൽ നിറച്ചിട്ടുള്ള ഒരു പാത്രത്തിന്റെ മീതെ കൂടി സ്ത്രീയെ പൊക്കി എടുത്തു വീണ്ടും നിലത്തു വെക്കുന്നു. ഇതിന്റെ ശേഷം അവർ ഭൎത്തൃഗൃഹപ്രവേശം ചെയ്യുകയും ദേവന്റെ സന്നിധിയിൽ സാഷ്ടാംഗമായി വീഴുകയും ചെയ്യുന്നു. അനന്തരം വധൂവരന്മാർ ഭവനത്തിലുള്ള ബലിപീഠത്തിൻ മുമ്പാകെ ആകാശം, ഭൂമി, ഇവയേയും മരിച്ചുപോയ പൂൎവ്വന്മാരെയും നമസ്കരിക്കുന്നു. മാതാപിതാക്കന്മാരെ അനാദരിക്കയ്ക, പ്രസവിക്കയ്ക, വ്യഭിചാരം, അസൂയ, കുഷ്ഠരോഗം, അതിയായി സംസാരിക്കുക, മോഷ്ടിക്കുക ഈ കാരണങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടായാൽ ഒരു ഭൎത്താവി

നവീനം പേർമാത്രമേ ജയിക്കാറുള്ളു. ഏററവും ഉന്നതമായ പരീക്ഷയിൽ ജയിച്ച പ്രാവീണ്യം ലഭിച്ചവർ അധിരാജകലാസമാജത്തിന്റെ ഒരു അംഗമായിത്തീരാം. ഈ സമാജത്തിന് 'പെൻസിലുകളുടെ വനം' എന്നാണത്രെ പേര്.

ചീനയിൽ കൃഷിപ്പണി വളരെ ബഹുമാന്യമായുള്ള തൊഴിലായി വിചാരിക്കപ്പെടുന്നു. പെക്കിങ്ങ് എന്ന രാജധാനിയിൽ ആണ്ടുതോറും ഒരു ഉത്സവം ഉണ്ട്. അന്നു ചക്രവർത്തി തന്നെ ഒരു അതിവിശേഷമായ കലപ്പപിടിച്ച് ഒരു വിശുദ്ധപാടത്തിൽ മൂന്നു ചാൽ ഉഴുന്നു. രാജകുമാരന്മാർ അഞ്ചുചാലും പ്രധാനമന്ത്രികൾ ഒമ്പതുചാലും ഉഴുന്നു. പിന്നെ അവർ കളിമണ്ണുകൊണ്ട് പശുവിന്റെ ഒരു വലിയ വിഗ്രഹം ഉണ്ടാക്കി അതിനെ തട്ടി ഉടയ്ക്കുന്നു. ജനങ്ങളും അതിന്റെ കഷണങ്ങളും പെറുക്കിക്കൊണ്ടുപോയി അവരുടെ വയലുകളിൽ പൊടിച്ചിടുന്നു. ഇങ്ങനെ ചെയ്താൽ നല്ല വിളവുണ്ടാകുമെന്നാണ് അവരുടെ വിശ്വാസം. കൃഷിപ്പണിക്കുള്ള ആയുധങ്ങളും മിക്കവാറും ഇന്ത്യയിലെ ആയുധങ്ങളെപ്പോലെതന്നെയാകുന്നു. വളം ശേഖരിക്കുന്നതിൽ ചീനർ ഉത്സാഹികളും സൂക്ഷ്മമുള്ളവരും ആകുന്നു. പക്ഷികളുടെ തൂവൽ ക്ഷൗരകന്മാരുടെ പണിസ്ഥലങ്ങളിൽ വീഴുന്ന രോമങ്ങളും, പൊട്ടിച്ച പടക്കങ്ങളുടെ ശിഷ്ടങ്ങളും മുതലായവ പോലും അവർ ശേഖരിച്ചു വളമായി ഉപയോഗിക്കുന്നു.

ചീനയിൽ തേയിലകൃഷി വളരെ പ്രധാനമാകുന്നു. അവർ അതിനെ 'ചാ' എന്നു വിളിക്കുന്നു. ഈ വാക്കുതന്നെ അല്പം ഭേദപ്പെടുത്തി മററനേകഭാഷകളിൽ സ്വീകരിച്ചിട്ടുണ്ട്. തേയില ആദ്യം ഇംഗ്ലണ്ടിൽ കൊണ്ടുവന്നത്

ഏകദേശം ൧൬൧൫–ാമാണ്ടിലാകുന്നു. കുറെക്കാലത്തേക്ക അതിന്റെ റാത്തലിന് അഞ്ചു പവൻ വരെ വിലയായിരുന്നു.

പട്ടുനൂൽകൃഷി ചീനായിൽ തേയിലകൃഷിപോലെ തന്നെ ഒരു മുഖ്യതൊഴിലാകുന്നു. ആദ്യം പട്ടുനൂൽ ഉണ്ടാക്കി തുടങ്ങിയതു് ഒരു ചക്രവൎത്തിയുടെ പത്നിയായിരുന്നു പോലും. അതിന്റെ സ്മാരകം ആണ്ടുതോറും ചക്രവൎത്തിനിമാസത്തിന്റെ ഒരു ദിവസത്തിൽ എല്ലാവരും ആഘോഷിക്കും.

മത്സ്യം പിടിക്കുന്ന തൊഴിലും മേൽപ്രകാരം തന്നെ മുഖ്യമാകുന്നു. ചീനക്കാരുടെ ഭക്ഷണസാധനത്തിന്റെ പാതിഭാഗം വെള്ളത്തിൽ നിന്നു ലഭിക്കുന്നു എന്നു കണക്കെടുത്തിരിക്കുന്നു.

കരവാഹനങ്ങൾ കസേര, പല്ലക്ക്, ആൾ വലിക്കുന്ന വണ്ടി എന്നിവകളാകുന്നു. ഈ ഒടുവിൽ പറഞ്ഞതിന്നു് 'ജിൻറിക്ഷ' എന്നാണു് പേർ. ജിൻ എന്നതിന്നു മനുഷ്യനെന്നും, റിക്ഷ് എന്നു വെച്ചാൽ ബലമെന്നും, ഷാ ശബ്ദത്തിന്നു വണ്ടി എന്നും അൎത്ഥമാകുന്നു. ചീനൎക്കു് ആദ്യം തീവണ്ടിയോടു വിരോധമായിരുന്നു. പരദേശികളെ പിടിച്ചതാണത്രെ ഈ വിരോധത്തിന്റെ കാരണം. എങ്കിലും ക്രമേണ ഈ വൈമുഖ്യം നീങ്ങി ഇപ്പോൾ തീവണ്ടി പല സ്ഥലങ്ങളിലും നടപ്പായിട്ടുണ്ടു്. വഞ്ചിമാൎഗ്ഗമാണു് അധികം ജനങ്ങൾ ഇപ്പോഴും ചീനായിൽ യാത്ര ചെയ്യുന്നതു്. അനേകലക്ഷം ജനങ്ങൾ ആണ്ടോടാണ്ടു് വഞ്ചികളിൽ താമസിക്കുന്നു.

ചീനൎക്കു് അച്ചടിച്ചതോ, എഴുതിയതോ ആയ എന്തിനേയും കുറിച്ചു വളരെ ഭക്തിയുണ്ടു്. അച്ചടിച്ച കടലാസ്സുകളെ ബഹുമാനിക്കണം എന്നുള്ള കല്പന ചുമരുകളു

ന്നേൽ ചിലപ്പോൾ പതിക്കാറുണ്ടു്. അവയിൽ താഴെ കാണിക്കുന്ന സമ്മാനങ്ങളും ശിക്ഷകളും വിവരിക്കാറുണ്ടു്:— ആരെങ്കിലും അച്ചടിച്ച കടലാസ്സ് ശേഖരിച്ചു അവയെ കഴുകി കത്തിക്കുന്നു എങ്കിൽ, അവന് പന്ത്രണ്ടു സംവത്സരത്തെ ആയുസ്സു കൂടി കിട്ടും. അവനു ബഹുമാനവും ധനവും ഉണ്ടാകുന്നതിനു പുറമെ അവന്റെ പുത്രപൌത്രന്മാർ സുകൃതികളും പഠിപ്പുള്ളവരും ആയിത്തീരും. അവനു ൧൦,൦൦൦-പുണ്യങ്ങൾ ലഭിക്കും. അക്ഷരങ്ങൾ ഉള്ള കടലാസ്സ്, അഴുക്കു വെള്ളത്തിൽ ഇടുകയോ വെടിപ്പില്ലാത്ത സ്ഥലത്തു ചവിട്ടിക്കളകയോ ചെയ്താൽ, അവനു ൫൦൦-പാപങ്ങൾ ഉണ്ടാകും. എന്നു തന്നെയല്ല നേത്രരോഗവും അന്ധതയും ബാധിക്കും.

ചീനച്ചക്രവർത്തിയെ പ്രജകൾ 'ആകാശത്തിന്റെ മകൻ' എന്നു വിളിക്കുന്നു. അദ്ദേഹത്തിന്റെ പിതാവ് ആകാശവും മാതാവ് ഭൂമിയും ആണത്രേ പോലും! ചിലപ്പോൾ 'പതിനായിരം സംവത്സരങ്ങളുടെ പിതാവ്' എന്നും വിളിക്കും. രാജധാനി മുൻപറഞ്ഞ പ്രകാരം, പെക്കിങ്ങ് പട്ടണമാകുന്നു. അതിന്റെ തെരുവുകൾ ഉഷ്ണകാലത്തു വളരെ പൊടിയും മഴക്കാലത്തു ചളിയും ദുർഗ്ഗന്ധവും ഉള്ളവയാകുന്നു. ചില തെരുവുകളുടെ പേരുകൾ മനോഹരമെന്നു പറഞ്ഞുകൂടാ. നാറുന്ന കാൽ തെരുവ്, നായുടെ പല്ലുതെരുവ്, നായുടെ വാൽ തെരുവ്, മുട്ടാളന്മാരുടെ തെരുവ് ഇങ്ങനെയാണു ചില പേരുകൾ.

ചക്രവർത്തിക്ക് അന്യെ സാമാജികന്മാരുള്ള ഒരു ആലോചനാസഭ ഉണ്ട്. സർക്കാർ ഉദ്യോഗങ്ങളിൽ മൂന്നാണ്ടുകളിൽ അധികം ആരും ഇരുന്നുകൂട. ശമ്പളം വളരെ സ്വല്പമാകുന്നു.

ശിക്ഷകൾ അത്യന്തം കഠിനം. കുററം സമ്മതിക്കാതെ ആരേയും ശിക്ഷിക്കുവാൻ പാടില്ലാത്തതിനാൽ കുററക്കാരെ ഞെരുക്കി കുററം സമ്മതിപ്പിക്കുന്നതു് സാധാരണമാകുന്നു. ചിലപ്പോൾ സാക്ഷികളേയും ഞെരുക്കും. താടിയെല്ലിന്മേൽ കെട്ടിയുള്ള തോൽവാറുകൊണ്ടും കാലിന്റെ കണ്ണിയിന്മേൽ മുളവടികൊണ്ടും തല്ലുന്നതു മേൽപറഞ്ഞ ഞെരുക്കങ്ങളുടെ ആരംഭകാര്യങ്ങളാണു്. വലിയപാതകന്മാരുടെ നേരെ കാണിക്കുന്ന ക്രൂരതയുടെ കടുപ്പം കാരണം മരണം സംഭവിക്കുന്നതും അസാധാരണമല്ല. ചെയ്ത കുററം എഴുതിയ ഒരു വലിയ മരപ്പലക കഴുത്തിൽ ഇറുക്കി പൂട്ടിയിടുകയും ഒരു മരക്കൂട്ടിൽ കുററക്കാരനെ ഇട്ടടയ്ക്കുകയും ചെയ്യുന്നതു മററുതരം ശിക്ഷകളാണു്. ശിരച്ഛേദം ഏററവും വലിയ ശിക്ഷയാകുന്നു. എന്നാൽ കുററക്കാരൻ കുറെ പ്രാബല്യമുള്ളവനായാൽ ആ ശിക്ഷ ലഘൂകരിക്കപ്പെടുക എന്നതായി ഭേദപ്പെടുത്തുന്നു. മാതാപിതാക്കന്മാരേയോ, മററനേകം പേരെയോ, വധിച്ചിട്ടുള്ള കുററക്കാരനെ കൊല്ലുന്നതു മഹാഭയങ്കരമായ വിധത്തിലാകുന്നു. അവനെ ഒരു കുരിശിന്മേൽവെച്ചു കെട്ടി മുഖത്തും ശരീരത്തിന്റെ മാംസമുള്ള ഭാഗങ്ങളിലും ൯-മുതൽ ൱൨൦-വരെ മുറിവുകൾ ഏല്പിച്ചതിന്റെ ശേഷം അവന്റെ ഹൃദയം കുത്തിത്തുളയ്ക്കുന്നു. മരിച്ചു ഉടനെ അവന്റെ അംഗങ്ങൾ വെട്ടി ശരീരത്തിൽനിന്നു വേർപെടുത്തുന്നു.

ചീനയിൽ കൊൺഫ്യൂസിയസ്, താവു, ബുദ്ധൻ എന്നിവരുടെ മതങ്ങൾക്കാണു് പ്രാധാന്യം. ഇവരിൽ ആദ്യൻ ക്രിസ്തുവർഷത്തിനു ൫൫൧-വർഷങ്ങൾക്കു മുമ്പെ ജനിച്ചു. പത്തൊമ്പതു വയസ്സിൽ വിവാഹം ചെയ്തു. എങ്കിലും പഠിപ്പിനും പൊതുജനങ്ങളെ സംബന്ധിക്കുന്ന കാ

ത്യാഗം ചെയ്യുന്നതിനും വേണ്ടി അധികം സമയം കിട്ടുവാൻ അദ്ദേഹം നിജപത്നിയെ നാലു തവണ പരിത്യജിച്ചു. അദ്ദേഹത്തിന്റെ മതത്തിൽ സാരമായ അംശം മരിച്ച പൂർവ്വന്മാരെ ശ്മശാനത്തിലോ ഭവനത്തിൽ അതിനായി നിശ്ചയിച്ചിട്ടുള്ള ഒരു ഭാഗത്തിലോ വെച്ചു് വന്ദിക്കുക എന്നതാകുന്നു. പരമേശ്വരനെ നിഷേധിച്ചില്ലെങ്കിലും കൊൺഫ്യൂസിയസ് ആ സംഗതി തീരെ വിസ്മരിക്കയും, മനുഷ്യർ സമുദായത്തിന്റെ ഒരു അംഗമാകയാൽ തനിക്കും അന്യർക്കും ഏറ്റവും ക്ഷേമകരങ്ങളായ കാര്യങ്ങൾ ചെയ്യുന്നതാണു് മോക്ഷത്തിന്റെ മുഖ്യമാർഗ്ഗമെന്നു ഉപദേശിക്കയും ചെയ്തു.

താവുമതത്തിന്റെ കർത്താവായ ലൌട്സി ക്രൈസ്തവകാലത്തിനു ൬൦൪-സംവത്സരങ്ങൾക്കു മുമ്പിൽ ഒരു വൃദ്ധനായി ജനിച്ചു എന്നാണു് ചീനക്കാരുടെ ഇടയിലുള്ള ഐതിഹ്യം. ഈ മതത്തിനു ഹിന്ദുമതത്തോടു പല കാര്യങ്ങളിലും യോജിപ്പുണ്ടു്. മനുഷ്യർ ആത്മജ്ഞാനത്താൽ സായൂജ്യം പ്രാപിക്കേണമെന്നാണു് അദ്ദേഹത്തിന്റെ സിദ്ധാന്തം. ഇതിനുള്ള മാർഗ്ഗമാണു് താവുമതം. ആ ശബ്ദത്തിന്റെ അർത്ഥവും വഴി എന്നുതന്നെ. അമരത്വത്തിന്റെ രസായനം പാനം ചെയ്തിട്ടുണ്ടായിരുന്നതിനാൽ, ലൌട്സി മരണത്തിൽനിന്നു സ്വാതന്ത്ര്യം ലഭിച്ചവനായിരുന്നു എന്നു ചീനർ വിചാരിച്ചു് ഈ രസായനം കണ്ടുപിടിപ്പാനുള്ള ശ്രമം, അനേകതരം സസ്യങ്ങളെയും മററും പരീക്ഷണം ചെയ്വാൻ ലൌട്സിയുടെ അനുഗാമികളെ ഉത്സാഹിപ്പിക്കയും ഒടുക്കം താവുമതം ഇന്ദ്രജാലത്തിന്റെ ഒരു പദ്ധതിയായിത്തീരുകയും ചെയ്തു.

ബുദ്ധൻ ഇന്ത്യയിൽ കാശീനഗരത്തിനു ഏകദേശം ൧൨൦ മയിൽസ് വടക്കുള്ള ഒരു പട്ടണത്തിൽ ജനിച്ചു. ക്രൈ

സ്ഥാപകകാലത്തിനു ൪൮൦-വർഷങ്ങൾക്കു മുമ്പിൽ മരിക്കയുംചെയ്തു. ബുദ്ധമതത്തിന്റെ സാരാംശം താഴെ പറയുംപ്രകാരമാകുന്നു:—ജീവിച്ചിരിക്കുന്നതു ദുഃഖമാകുന്നു. ജീവിച്ചിരിപ്പാനുള്ള ഇച്ഛ ദുഃഖത്തിന്റെ ഉത്ഭവമാകുന്നു. ഈ ഇച്ഛയെ നശിപ്പിച്ചാൽ ദുഃഖവും നശിക്കുന്നു. ഇതു സാധിപ്പാൻ എട്ടു മാർഗ്ഗങ്ങൾ ഉണ്ടു്. ദുഃഖത്തിൽനിന്നു മോക്ഷം ലഭിച്ച അവസ്ഥയ്ക്കു നിർവ്വാണമെന്നു പേർ.

ചീനർ തങ്ങളുടെ മരിച്ചുപോയ പൂർവ്വന്മാർക്കു പൂജ ചെയ്തു പന്നിമാംസം, കോഴി, താറാവു്, തേയില എന്നിവ കാഴ്ചവച്ചു് ഉടനെ ഈ സാധനങ്ങൾ തങ്ങൾതന്നെ ഭക്ഷിക്കയോ ദരിദ്രന്മാർക്കു കൊടുക്കയോ ചെയ്യുന്നു. വസ്ത്രങ്ങൾ, കസേരകൾ, മേശകൾ, ഭവനങ്ങൾ ഇത്യാദി സാമാനങ്ങളെ കടലാസ്സുകൊണ്ടു വെട്ടിയുണ്ടാക്കി ചീനർ കത്തിക്കുന്നു. ചിലപ്പോൾ മനുഷ്യരുടേയും ദാസികളുടേയും കടലാസ്സു പ്രതിമകൾ ഉണ്ടാക്കി ദഹിപ്പിക്കും. ഇങ്ങനെ ചെയ്താൽ അവ തങ്ങളുടെ പൂർവ്വന്മാർക്കു കിട്ടുമെന്നും അവർ പ്രസാദിക്കുമെന്നും ചീനർ വിശ്വസിക്കുന്നു.

ഇതുകൂടാതെ ധനത്തിന്റേയും അടുക്കളയുടേയും അടുപ്പിന്റേയും എന്നു വിളിക്കപ്പെടുന്ന ദേവന്മാർ ഉണ്ടു്. അടുപ്പിലെ ദൈവത്തെ മാസത്തിൽ രണ്ടുതവണ ആരാധിക്കും. ആ ദൈവം പന്ത്രണ്ടാം മാസത്തിലെ ഇരുപത്തിനാലാം ദിവസം സ്വർഗ്ഗത്തിൽപോയി അതാതു വീട്ടിലെ തലവന്മാരുടെ നടപടികളുടെ ഒരു വിവരണം കൊടുക്കുമെന്നാണ് ചീനരുടെ വിശ്വാസം. ഈ ദൈവത്തെ സന്തോഷിപ്പിച്ചയക്കുവാൻ പഴങ്ങൾ, മാംസം, ദ്രാക്ഷാരസം മുതലായ സാമാനങ്ങൾ കാഴ്ചവെയ്ക്കുകയും ആ ദൈവത്തിന്റെ ചുണ്ടുകളിന്മേൽ, തങ്ങളെപ്പറ്റി മധുരവചനങ്ങൾ മാത്രം പറയുവാൻ

വേണ്ടി, പഞ്ചസാര തേയിലയും അയാളുടെ യാത്രയ്ക്കു" ഉപയോഗപ്പെടുവാൻ കടലാസു കുതിരയേയും മററു സാമാനങ്ങളെയും ഉണ്ടാക്കി കത്തിക്കയും ചെയ്യുന്നു.

ചീനക്കു മന്ത്രങ്ങളിൽ വളരെ വിശ്വാസം ഉണ്ടു്. ഇവ എഴുതിയ കടലാസുകഷണം വാങ്ങി വീടുകളുടെ ഉത്തരങ്ങളിന്മേൽ പതിച്ചാൽ ദുർഭൂതങ്ങളുടെ ഉപദ്രവം തട്ടാതിരിക്കുമല്ലോ. അപ്രകാരം സ്വൎണ്ണത്തിനും ഇങ്ങനെ മന്ത്രശക്തിയുള്ളതിനാൽ ഒരു കുട്ടിക്കു ദീനം പിടിച്ചാൽ ഒരു സ്വൎണ്ണവള എടുത്തു കുട്ടിയുടെ പണിവലിയതിന്റെ അഗ്രത്തിൽ കെട്ടിയിടുന്നു. ഭാഗ്യം പറയുക എന്ന സമ്പ്രദായവും ചീനരുടെ മൂഢവിശ്വാസങ്ങളിൽ ഒന്നാണു്. ഇങ്ങനെ ഭാഗ്യം നിൎണ്ണയിക്കുന്നതു പലവിധത്തിലാണെങ്കിലും, ഏററവും പഴയതും സാധാരണവും ആയ വിധം, ഒരു ആമയെ നിവൎത്തിവച്ചു അതു ഏതുവശത്തേയ്ക്കു നോക്കുന്നു എന്നും കഴുത്തു് എത്രമാത്രം നീട്ടുന്നു എന്നും പാദങ്ങൾ എങ്ങനെ വെയ്ക്കുന്നു എന്നും സൂക്ഷിക്കുക എന്നതാകുന്നു.

സൂൎയ്യചന്ദ്രഗ്രഹണങ്ങൾ ഉണ്ടാകുന്നതു വലിയ സൎപ്പങ്ങൾ ആ മൂൎത്തികളെ ഗ്രസിക്കുന്നതിനാലാണെന്നു വിചാരിച്ചു് ആ സൎപ്പങ്ങളെ ഭയപ്പെടുത്തി ഓടിച്ചു കളയുവാൻ ചീനർ നിലവിളിക്കയും കാഹളങ്ങൾ ഊതുകയും മണികൾ അടിക്കയും, ഗ്രഹണം കഴിഞ്ഞാൽ തങ്ങളുടെ ശ്രമങ്ങളുടെ സാഫല്യത്തെക്കുറിച്ചു സ്വയമേവ അനുമോദിക്കയും ചെയ്യുന്നു.

ചക്രവൎത്തി പ്രജകളുടെ രാജാവു മാത്രമല്ല, ചില സംഗതികളിൽ ദേവന്മാരുടെയും രാജാവാകുന്നു. മഴ ഇല്ലാഞ്ഞാൽ ചീനർ അവരുടെ ദേവന്മാരെ. എന്നുവെച്ചാൽ ദേവന്മാരുടെ പ്രതിമകളെ നല്ല വെയിലത്തു വയ്ക്കുന്നു; ദേവന്മാൎക്കു

വെയിൽ സഹിക്കുവാൻ പാടില്ലാതാകുമ്പോഴും തണുപ്പിനു വേണ്ടി അവർ മഴ പെയ്യിക്കാതെ ഇരിക്കയില്ലപോലും. ഇതിന്നു മുമ്പിലത്തെ ചക്രവർത്തിക്കു മസൂരി ദീനം പിടിച്ചപ്പോൾ ആ ദീനത്തിന്റെ അധികാരിയായ ദേവനെ വലിയ കോലാഹലമായി പല്ലക്കിൽ പട്ടണത്തിന്റെ വീഥികളിൽ കൂടി എഴുന്നള്ളിച്ചു രോഗിയുടെ മുറിയിൽ കൊണ്ടുവന്നു. പക്ഷെ ചക്രവർത്തി മരിച്ചു എന്നു കണ്ടപ്പോൾ ആ ദേവന്റെ വിഗ്രഹത്തെ അവമാനിക്കയും തല്ലി തകർക്കുകയും ചെയ്തു. കുറെ കാലത്തിന്നു മുമ്പ് ചീനയിലെ ഒരു പട്ടണത്തിലുള്ള ചില വിഗ്രഹങ്ങൾ ജനങ്ങളുടെ മരണത്തിന്നു ഹേതുകന്മാരാകുന്നു എന്ന ഒരു സംസാരം പുറപ്പെടുകയും ആ ദിക്കിലുള്ള ടാവ്ട്ടൈ സേനാധിപൻ അതിനട്ടെ പൊട്ടുന്ന മറിക്കയും ചെയ്തു. ഈ കലാപാതകം ചെയ്തതു മേൽ പറഞ്ഞ വിഗ്രഹങ്ങൾതന്നെ എന്ന് അവിടത്തെ ഉപരാജാവു തീർച്ചപ്പെടുത്തി, അവയെ പിടിച്ചു ശിക്ഷിക്കുവാൻ കല്പനകൾ അയച്ചു. ഈ കല്പനകൾ അനുസരിച്ച് അധികാരികൾ ക്ഷേത്രത്തിൽ ചെന്നു പതിനഞ്ചു വിഗ്രഹങ്ങളെ പിടിച്ചു. ഈ 'പുള്ളികൾ' മരംകൊണ്ടുണ്ടാക്കപ്പെട്ടതും ഓരോന്ന് വെവ്വേറെ പൊക്കമുള്ളതും ആയിരുന്നു. ജഡ്ജിയുടെ സന്നിധിയിൽ കൊണ്ടുവരുന്നതിന്നു മുമ്പിൽ, ജഡ്ജി കണ്ടറിഞ്ഞു മേലിൽ ആരെയും ഉപദ്രവിക്കാതിരിപ്പാൻ വേണ്ടി, അവയുടെ കണ്ണുകൾ ചൂന്നുകളഞ്ഞു. സന്തുഷ്ടമായ ഒരു വിസ്താരം കഴിച്ചതിന്റെ ശേഷം അവയുടെ തല വെട്ടിക്കളഞ്ഞ്, ശരീരങ്ങൾ ഒരു കുളത്തിൽ ഇടേണമെന്ന് ഉപരാജാവു വിധി കല്പിച്ചു. ആ പട്ടണത്തിൽ മേലിൽ സമാധാനഭംഗം ഈ ദേവന്മാർ ചെയ്യാതിരിപ്പാൻ വേണ്ടി അവരുടെ ക്ഷേത്രത്തെ പിന്നെ ഒരിക്കലും തുറക്കാതിരിക്കത്തക്കവണ്ണം മുദ്രവെച്ചുകളഞ്ഞു.

ചീനന്മാരുടെ ആചാരങ്ങൾക്കു ചില വിശേഷതകൾ ഉണ്ടു്. തങ്ങളിൽ ഉയൎന്നവരെ ബഹുമാനിക്കുന്ന ക്രമം എട്ടുതരങ്ങളായിട്ടാണു് കല്പിച്ചിരിക്കുന്നതു്. ൧. കൈകൾ രണ്ടും കൂട്ടി നെഞ്ചിനു നേരെ പിടിച്ചു് അല്പം പൊക്കുക. ൨. ഉയരെ കൈകൾ പിടിച്ചു കുറെ കുനിയുക. ൩. മുട്ടുകുത്തുവാൻ ഭാവിക്കുന്നതുപോലെ മുട്ടു താഴ്ത്തുക. ൪. മുട്ടുകുത്തുക. ൫. മുട്ടുകുത്തി തല നിലത്തു അടിക്കുക. ൬. മൂന്നു തവണ മുട്ടുകുത്തുകയും തല നിലത്ത് അടിക്കയും ചെയ്ക. ൭. മുട്ടുകുത്തി തല നിലത്തു മൂന്നു തവണ മുട്ടിയതിന്റെ ശേഷം എഴുന്നേറ്റു വീണ്ടും മുട്ടുകുത്തി തല മൂന്നുതവണ കൂടി മുട്ടുക. ൮. മൂന്നുതവണ മുട്ടുകുത്തുകയും തല ഒമ്പതു തവണ മുട്ടുകയും ചെയ്ക. ചില ദേവന്മാൎക്കു് ആറാംപടിവിധിയിലെ വന്ദനവും മററു ചിലൎക്കു ഏഴാമത്തേതും കൊടുക്കണം. ചക്രവൎത്തിക്കു് എട്ടാം പടിവിധം വേണം. ചില ചക്രവൎത്തികൾ തങ്ങളെ ഈ വിധം വന്ദിക്കണമെന്നു് അക്കാലത്തുവന്ന ഇംഗ്ലീഷുരാജദൂതന്മാരോടു് ആവശ്യപ്പെട്ടു. പക്ഷേ അവർ അപ്രകാരം ചെയ്യാതെ സ്വരാജ്യത്തേയ്ക്കു മടങ്ങിപ്പോയി.

മററാരാളെ കാണ്മാൻ ചെല്ലുമ്പോൾ കൊടുത്തയയ്ക്കുന്ന കാൎഡിൽ പേരിനു പുറമെ ഇപ്രകാരം എഴുതിയിരിക്കും:—'നിങ്ങളുടെ വിഡ്ഢിയായ അനുജൻ പിചപാൻ എന്നവൻ നിങ്ങൾക്കു വന്ദനം പറഞ്ഞു തലചായ്ക്കുന്നു'. അപ്പോൾ വീട്ടുടമസ്ഥൻ പുറത്തുവന്നു ഇപ്രകാരം കുശലപ്രശ്നം ചെയ്യുന്നു. 'നിങ്ങളുടെ ബഹുമാനപ്പെട്ട കാലടികളുടെ ബുദ്ധിമുട്ടിനെ സ്വീകരിക്കുവാൻ ഞാൻ എങ്ങനെയാണു് തുനിയുന്നതു; ദേഹത്തിലിരിക്കുന്ന ആൾക്കു സുഖം തന്നെയോ?' അപ്പോൾ കാണ്മാൻ ചെന്ന ആൾ 'ബഹുമാന്യനായ വലിയ മനുഷ്യൻ സുഖം അനുഭവിക്കുന്നുവോ?' എന്നു ചോദിക്കു

ന്നു. നിങ്ങളുടെ പിതാവിനു സുഖമല്ലെ എന്നാണ് ഇതിന്റെ അൎത്ഥം. പിതാവിനു എത്ര വയസ്സായി എന്നു ചോദിക്കുന്നതിനു പകരം 'വിസ്തൃതവും വയോധികവും ആയ അങ്ങേക്ക ബഹുമാനമുള്ള എത്ര വയസ്സ്'?' എന്നു പറയും. 'നിങ്ങൾക്കു യോഗ്യരായ എത്ര പുത്രന്മാർ (അതിന്ദ്രംകൾ) ഉണ്ട്?' എന്നു ചോദിച്ചാൽ, വീട്ടുകാരൻ 'ചിരിച്ചുംകൊണ്ട് ഇങ്ങിനെ മറുപടി പറയും—'എന്റെ യോഗം വളരെ പിശകായിട്ടുള്ളതാണ്. എനിക്ക് ഒരു ചെറിയ കുട്ടി മാത്രമേ ഉള്ളു.'

ചീനരുടെ സ്വഭാവത്തിൽ സ്തുതിക്കപ്പെടേണ്ടുന്ന അംശങ്ങൾ അവരുടെ പിതൃഭക്തിയും, അധികാരികളുടെ നേരെ കാണിക്കുന്ന ബഹുമാനവും, സമാധാനതല്പരതയും, മൎയ്യാദയും, ഉത്സാഹശീലവും സാമാന്യമായ സദാചാരനിഷ്ഠയും ആകുന്നു. ദോഷങ്ങളായി പറയപ്പെടാവുന്നതു കറുപ്പിന്റെ ഉപയോഗവും, മൂഢവിശ്വാസങ്ങളും, സ്ത്രീകൾക്കു പഠിപ്പില്ലാത്തതും, ഗൎവ്വും ആകുന്നു. എങ്കിലും യൂറോപ്പ് ജാതിക്കാരോടുള്ള സഹവാസം ചീനരെ പലവിധത്തിലും പരിഷ്ക്കരിച്ച് ശ്രേയസ്കരമായ ഒരു അവസ്ഥയിൽ കൊണ്ടുവരുവാൻ ഇടയുണ്ട്.

## ൯. കാലപരിമാണങ്ങൾ.

കാലം എന്നതു ലോകത്തിലുള്ള സകല സമുദായങ്ങളാലും അംഗീകരിക്കപ്പെട്ടിട്ടുള്ള ഒരു പദാൎത്ഥമാകുന്നു. അതു നമ്മുടെ ചക്ഷുരാദിഇന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും ആകൃതിഹീനമായിട്ടുള്ളതും ആണെങ്കിലും അതിനെ നമ്മുടെ

സകല വ്യവഹാരങ്ങളിലും ഒഴിച്ചുകൂടാത്തതായ ഒരു സംബന്ധമുള്ളതുകൊണ്ടാകുന്നു അതിനെ ഒരു പദാൎത്ഥമായി ഗണിയ്ക്കുന്നതു്. ഇതുപോലെ 'ദിക്ക്' മുതലായ അതീന്ദ്രിയങ്ങളായ വേറെ ചില പദാൎത്ഥങ്ങളേയും വ്യവഹാരസൌകൎയ്യത്തിന്നു വേണ്ടി നാം സ്വീകരിച്ചുവരാറുണ്ടല്ലോ. ഇങ്ങനെ ഇന്ദ്രിയഗോചരങ്ങളായ യാതൊരു ലക്ഷണങ്ങളും ഇല്ലാത്തപദാൎത്ഥങ്ങളെ 'അമൂൎത്തദ്രവ്യങ്ങ'ളെന്നു പറഞ്ഞുവരുന്നു. ലോകവ്യവഹാരത്തിൽ സൌകൎയ്യത്തിന്നുവേണ്ടി ഈ വക അമൂൎത്തദ്രവ്യങ്ങളെ കല്പനാഭേദംകൊണ്ടു സാവയവങ്ങളാക്കി പരിണമിപ്പിയ്ക്കുന്നു. പ്രകൃതവിഷയമായ കാലത്തിന്നു 'ഭൂതം, വൎത്തമാനം, ഭവിഷ്യത്ത്' ഇങ്ങനെ മൂന്നു പ്രധാനാവയവങ്ങളേയും, ആ ഓരോ അവയവങ്ങൾക്കും 'ക്ഷണാദി' കല്പാന്തപൎയ്യന്തങ്ങളായി അനേകം അവാന്തരവിഭാഗങ്ങളേയും കല്പിച്ചു് അവയെ ആശ്രയിച്ചു നാം വ്യവഹരിച്ചു വരുന്നു.

എന്നാൽ ക്ഷണാദികളായ അവയവങ്ങളുടെ കല്പനയിങ്കൽ ലോകത്തിലുള്ള ഓരോ ജനസമുദായവും തങ്ങളിൽ തമ്മിൽ ഈഷൽ ഭേദത്തോടുകൂടിയ പല മതങ്ങളേയും അവലംബിക്കുന്നുണ്ടെങ്കിലും, മേല്പറഞ്ഞ ഭൂതാദിപ്രധാനാവയവങ്ങളെ സംബന്ധിച്ചേടത്തോളം യാതൊരു സമുദായത്തിന്നും ഭിന്നാഭിപ്രായമുള്ളതായിക്കാണുന്നില്ല. എന്തെന്നാൽ:—നമ്മുടെ മനസ്സിലുള്ള വിചാരങ്ങളെപ്പററി നാം മററാരോടെങ്കിലും പറയുന്നതായാൽ ആ വിചാരത്തിന്നു വിഷയമായ കാൎയ്യം കഴിഞ്ഞതോ അല്ലെങ്കിൽ ഇപ്പോൾ നടക്കുന്നതോ അഥവാ മേലിൽ സംഭവിപ്പാൻ പോകുന്നതോ ആയിരിയ്ക്കുമല്ലോ. അതുകൊണ്ടു സൎവ്വവ്യവഹാരങ്ങളിലും കഴിഞ്ഞതു്, ഇപ്പോൾ നടക്കുന്നതു്, വരാൻ ഭാവിക്കുന്നതു് എന്നിങ്ങനെയുള്ള മൂന്നിൽ ഏതെങ്കി

ലും ഒരു കാലഭേദത്തെ കാണിക്കാതെ യാതൊന്നും അൎത്ഥം പറവാൻ കഴിയുന്നതല്ല. അതിനാൽ നമ്മുടെ സകല വ്യവഹാരങ്ങളിലും കാലത്തിനു നിത്യസംബന്ധമുണ്ടെന്നുള്ളത് അൎത്ഥം നിൎവ്വിവാദമാകുന്നു.

ഇങ്ങനെ ലോകവ്യവഹാരങ്ങളിലെല്ലാം നിത്യസംബന്ധമുള്ളതായും അനാദ്യന്തമായും ഇരിക്കുന്ന കാലത്തിനു ഭൂതാദികളായ മൂന്നു പ്രധാനാവയവങ്ങളെ കല്പിച്ചതുകൊണ്ടു മാത്രം വ്യവഹാരസൌകൎയ്യം മതിയാകാത്തതിനാൽ ഓരോ ജനസമുദായങ്ങളും കാലഭേദഗതിഭേദത്തെയും, സമുദായനിയമത്തെയും അനുസരിച്ചു ഗ്രഹനഗതികന്യായേന കാലത്തിന് അനേകം അവാന്തരവിഭാഗങ്ങളെ കല്പിക്കുകയും അവയെ അനുസരിച്ച് അതാതു സമുദായങ്ങൾ പരമ്പരയാ വ്യവഹരിച്ചു വരികയും ചെയ്യുന്നത് അനുഭവവേദ്യമാകുന്നു. ഈ ഘട്ടത്തിൽ, ലോകോല്പത്തി മുതൽ ഏതൽകാലപൎയ്യന്തം ലൌകികങ്ങളായ ഓരോ വിഷയങ്ങളെ തത്തൽപൂൎവ്വജന്മാരിൽനിന്ന് അനന്തരജാതന്മാർ പരമ്പരയാ അല്പാല്പമായി അറിഞ്ഞിട്ടാണ് മനുഷ്യസമുദായം ഇപ്പോഴത്തെ സ്ഥിതിയിൽ എത്തിയിരിക്കുന്നതെന്നുള്ള ലോകചരിത്രസാരം നമുക്കു വളരെ സഹായിക്കുന്നതാകുന്നു.

ഇനി മേൽ പ്രസ്താവിച്ചപ്രകാരം മനുഷ്യരിൽ ഓരോ സമുദായവും കല്പിച്ചുവരുന്ന കാലപരിമാണങ്ങളുടെ സ്വഭാവങ്ങളെപ്പററി ആലോചിക്കാം. ഭാരതഖണ്ഡവാസികളായ ഹിന്തുക്കൾ, അവരുടെ സൎവ്വജ്ഞാനത്തിനും ആദിമൂലമായ പ്രധാനപ്രമാണം എന്നു കല്പിച്ചുവരുന്ന വേദത്തിന്റെയും, ആ വേദത്തിൽ പറയുന്ന വിഷയങ്ങളെ അടിസ്ഥാനപ്പെടുത്തി അവയെ വിസ്തരിച്ചു പ്രതിപാദിക്കുന്നതായ ശാസ്ത്രപുരാണാദി പ്രമാണങ്ങളുടെയും സൂക്ഷ്മപരിശോധനയിൽ,

അനാദ്യന്തവും സർവവ്യാപ്തവുമായ കാലം ഈശ്വരനാണെന്നും, ഭൂതലവാസികളായ നമുക്ക് ആധാരമായ ഏതോ ഒരു കേന്ദ്രസംബന്ധത്തോടുകൂടി കാണപ്പെടുന്ന സൂര്യൻ കാലസഞ്ചാരിയായ പ്രത്യക്ഷേശ്വരനാണെന്നും, അവയിൽ പലരും ഘോഷിച്ചിട്ടുള്ളതായി കാണാം. എന്നു മാത്രമല്ല, ഹിന്ദുക്കൾ സൂര്യനെത്തന്നെ കാലപരിമാണത്തിങ്കൽ ഒരു പ്രധാനമായ മാനസാധനമാക്കി കല്പിക്കുകയും, പിന്നെ പല വിധത്തിലുള്ള സൗരമാനാദികളെക്കൊണ്ട് ഓരോ പ്രകാരത്തിൽ കാലനിർണ്ണയം ചെയ്യുന്നതിനുള്ള അനേകം സൂത്രങ്ങളെ കണ്ടുപിടിക്കുകയും അങ്ങനെ അനവധികാലംകൊണ്ടും അനേകം വിദ്വാന്മാരുടെ പരിശ്രമംകൊണ്ടും ഈ വിഷയത്തിൽത്തന്നെ ഒരു പ്രത്യേക ശാസ്ത്രം നിർമ്മിക്കുകയും ചെയ്തിരിക്കുന്നു.

ഇങ്ങനെ വ്യവഹാരസൌകര്യത്തിനുവേണ്ടി കാലാവയവനിർണ്ണയം ചെയ്യേണ്ടതിലേക്കായി ഓരോ മാർഗ്ഗങ്ങളെ കണ്ടുപിടിപ്പാനനുസരിച്ചു ലോകതത്വാന്വേഷണം ചെയ്യാനിടവന്നതായ ഒരു ഘട്ടത്തിൽ, അസാമാന്യബുദ്ധിമാന്മാരായ ചില പൂർവാചാര്യന്മാർക്ക് അവരുടെ പരിമിതമായ ആയുസ്സിനെക്കുറിച്ച് എത്രത്തോളം പശ്ചാത്തപിപ്പാൻ സംഗതിവന്നിട്ടുണ്ടെന്ന് ആർക്കറിയാം?

ഈ വിഷയത്തിൽ കേവലം യുക്തിയെയും അനുഭവത്തിനെയും അനുസരിച്ചു കാര്യകാരണങ്ങളെ കണ്ടുപിടിച്ചു നിയമിക്കുന്ന ശാസ്ത്രകാരന്മാരും, മതവിഷയങ്ങളായ ഓരോരോ വിശ്വാസങ്ങളെ മാത്രം ആധാരമാക്കി ജനങ്ങൾക്കു ദുഷ്കർമ്മനിവൃത്തിയേയും സൽകർമ്മപ്രവൃത്തിയേയും ഉപദേശിക്കുന്ന പൌരാണികന്മാരും തമ്മിൽ ചില കാര്യങ്ങളിൽ അല്പാല്പമായി ചില അഭിപ്രായഭേദങ്ങളുണ്ടെന്നുള്ളതു വാസ്തവം

തന്നെ. എന്നാൽ ഈ ഏകസംഗതിയെ മാത്രം അടിസ്ഥാനമാക്കി ചില മതക്കാർ ജ്യോതിഷക്കാരെ പരിഹസിക്കുന്നതു കേവലം അല്പജ്ഞതയാലോ മൌഢ്യത്താലോ മാത്രമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ഏതൊരു ജനസമുദായത്തിലും മതതത്വവും ശാസ്ത്രതത്വവും തമ്മിൽ സർവ്വത്ര യോജിക്കാത്തതായി ഓരോരോ സംഗതി ഉണ്ടാവാതിരിക്കില്ലെന്നുള്ളത് എല്ലാവരും സമ്മതിക്കുന്നതാണല്ലോ. അതുകൊണ്ടു ഈ അഭിപ്രായം പോകട്ടെ.

മേൽ പ്രസ്താവിച്ചപ്രകാരം കാലനിർണ്ണയത്തിന്റെ ആവശ്യത്തിന്നുവേണ്ടി വ്യവസ്ഥിതങ്ങളായ ഏതെങ്കിലും ചില പ്രമാണങ്ങളെ കണ്ടു പിടിച്ചുകൂട്ടിയിരിക്കേണ്ടതിലേയ്ക്കായിട്ടുള്ള ഈ മഹാപ്രയത്നംകൊണ്ട് ക്രമമായി ഭൂമിയും സൂര്യനും തമ്മിലുള്ള നിയതസംബന്ധത്തെ കണ്ടുപിടിക്കുകയും, പിന്നെയും ആ വഴിയിൽതന്നെ പരിശ്രമിച്ചതിൽ സൂര്യനെപ്പോലെതന്നെയല്ലെങ്കിലും ചന്ദ്രാദിഗോളങ്ങൾക്കും ഭൂമിയോടു സംബന്ധമുള്ളതായി കാണുകയും, പിന്നീട് അവയിൽ ഓരോന്നിന്റേയും ഗതിഭേദങ്ങളെ പലപ്രകാരത്തിലും പരീക്ഷിച്ചറിഞ്ഞും, അനേകം പരീക്ഷകളിലുംനിന്ന് വളരെക്കാലത്തെ അനുഭവംകൊണ്ടു തെററില്ലാത്ത വ്യക്തമായി വിശദീകരിക്കപ്പെട്ടിരിക്കുന്ന കാര്യങ്ങളെ പ്രമാണമാക്കിക്കൊള്ളിക്കയും ചെയ്തിരിക്കുന്നു. ഈ പര്യാലോചനത്തിന്റെ പ്രധാനഭാഗം, വളരെക്കാലത്തോളം ഭൂമിയും സൂര്യനും തമ്മിലുള്ള സംബന്ധത്തേയും അവയുടെ സ്വാഭാവികഗുണങ്ങളെക്കൊണ്ടു പരസ്പരം സംഭവിക്കുന്ന ഓരോ സ്ഥിതിഭേദത്തെയും അറിയുന്നതുകൊണ്ടുതന്നെ പര്യവസാനിച്ചിരുന്നു. അതായിത്: ഒരു നിയതമായ കാലത്തിനിടയിൽ നമുക്കു ദൃഷ്ടിഗോചരമായി ഭവിക്കുകയും, അതുപോലെതന്നെ ഏകദേശം അത്രയും സമയം കഴിയുമ്പോൾ അദൃശ്യമായിത്തീരുക

യും, വീണ്ടും ക്ലിപ്തസമയത്തിൽ പ്രത്യക്ഷമാവുകയും, പിന്നെയും അസ്തമിക്കയും ചെയ്യുന്ന സ്ഥിതിയിൽ പതിവായി നാം കണ്ടുവരുന്നതായ ഈ വസ്തുവും (സൂര്യൻ) നമുക്കാശ്രയമായിരിക്കുന്ന ഈ സ്ഥലവും (ഭൂമി) എല്ലായ്പോഴും അന്യോന്യാഭിമുഖമായും ഒരേടത്തു സ്ഥിരമായും ഇരിക്കുന്നവയല്ലെന്നും നമ്മുടെ ആവാസഭൂതമായ വസ്തു (ഭൂമി) സ്വതേ പ്രകാശശൂന്യമായിട്ടുള്ളതാണെന്നും, മറേറതു് എല്ലായ്പോഴും കത്തിജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു തേജഃപുഞ്ജമാണെന്നും, അതിന്റെ ആഭിമുഖ്യത്താലാകുന്നു നമുക്കു പ്രകാശവും ചൂടും അനുഭവിപ്പാനിടവരുന്നതെന്നും അറിയുകതന്നെ. (സൂര്യന്റെ ഭാസ്കരാദിനാമങ്ങളും ഇവിടെ സാക്ഷികളാകുന്നു.)

അതിനാൽ നമ്മുടെ ദൃഷ്ടിയിൽ സൂര്യപ്രകാശം തട്ടുന്ന സമയം മുതൽ അതില്ലാതെയാകുന്നതുവരെയുള്ള ഒരു സമയത്തിന്നു ദിവസം (ശോഭയുള്ള സമയം) എന്നു പേരു കല്പിക്കയും മററുള്ള സമയം മനുഷ്യർ പ്രായേണ നിർവ്യാപാരന്മാരായിരിക്കയാൽ ആ സമയത്തിന്നു പ്രത്യേകിച്ചു യാതൊരു നാമവും കല്പിക്കേണ്ടത്യാവശ്യമില്ലാതിരുന്നതുകൊണ്ടു് അതിന്നു യാതൊരു പേരും കൂടാതെ തന്നെ കഴിഞ്ഞുപോകയോ അല്ലെങ്കിൽ പ്രായേണ അന്ധകാരമായിരുന്ന ആ സമയത്തിന്നു തദർത്ഥകങ്ങളായ വല്ല പേരുകളെയും വിളിക്കുകയോ ചെയ്തതായി വിചാരിക്കാം. ഈ വിധം വസ്തുതയാ പ്രകാശമാനമാകയാൽ വ്യാപാരയോഗ്യമായിരുന്ന പകൽ സമയത്തെ മാത്രം കുറിക്കുന്ന ദിവസം എന്ന സംജ്ഞയിൽ നിർവ്യാപാരമായിക്കഴിഞ്ഞുവരുന്ന മററുള്ള സമയത്തെക്കൂടി അന്തർഭവിപ്പിച്ചിട്ടാകുന്നു ക്രമേണ വ്യവഹാരസൌകര്യത്തിന്നു വേണ്ടി 'ഒരു ദിവസം' എന്നാൽ രാവും പകലും കൂടിയ സമയം എന്നുള്ള ബോധം നടപ്പായി വന്നിരിക്കുന്നതു്.

ണ്ടിവരുന്ന ഒരുകൂ് അപ്പൂസമയം ഇത്രയെന്നു കണക്കാക്കുകയും, ആ സമയത്തെ ഒരു 'ചാന്ദ്രദിനം' എന്നു കല്പിക്കയും, അപ്രകാരം സ്വതേ തേജോഹീനനായ ചന്ദ്രന്റെ തേജസ്സു വൎദ്ധിച്ചു വന്നു പൂൎണ്ണപ്രകാശം ഉണ്ടാവുന്നതിലേയ്ക്കു വേണ്ടതായ പതിനഞ്ചു ചാന്ദ്രമാസദിനങ്ങളെ ഒരു ശുക്ലപക്ഷമെന്നും അതുപോലെ തേജക്ഷയം വന്നു ചന്ദ്രൻ കേവലം പൂൎവ്വസ്ഥിതിയെ പ്രാപിക്കുന്നതിലേയ്ക്കു വേണ്ടതായ അത്രയും ദിനങ്ങളെ കൃഷ്ണപക്ഷമെന്നും നിൎദ്ദേശിക്കുകയും ഓരോ പക്ഷത്തിലും ഒന്നാമത്തേതു മുതൽ പതിനഞ്ചാമത്തേതുവരെ ഉള്ള ദിവസങ്ങൾ പ്രഥമ (പ്രതിപദം മുതലായ പേരുകളെ കല്പിക്കുകയും ചെയ്തിരിക്കുന്നു.

ഇപ്രകാരം ജ്യോതിശ്ശാസ്ത്രികന്മാർ, രാത്രിയിൽ ചന്ദ്രനോടൊപ്പം പ്രകാശവും വലിപ്പവും കുറഞ്ഞതായി കാണപ്പെടുന്നു എങ്കിലും നിയതഗതികളാകകൊണ്ടു വെവ്വേറെ കണ്ടറിഞ്ഞിരിക്കുന്നതും, വ്യവഹാരസൌകൎയ്യത്തിനുവേണ്ടി ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നിങ്ങനെ പേരു കൊടുക്കപ്പെട്ടിരിക്കുന്നതും ആയ വേറെയുള്ള അഞ്ചു ഗോളങ്ങൾക്കും ആകാശമണ്ഡലത്തിൽ ചില പ്രത്യേക ചലനങ്ങൾ ഉള്ളതായും, ആ ചലനത്തിൽ അവയും സൂൎയ്യനും ചിലപ്പോൾ പ്രത്യക്ഷങ്ങളായും, അപ്രത്യക്ഷങ്ങളായും. കാണപ്പെടുന്നതിനാൽ ആ വഴിക്കു് അവയുടെ ചലനകാലത്തിന്റെ ദൈൎഘ്യമായ കണക്കു തിട്ടപ്പെടുത്തുകയും അങ്ങനെ ആ അഞ്ചു ഗോളങ്ങളെപ്പറ്റി അറിയുവാനിടവരികയും ചെയ്തു. അതിന്റെ ശേഷം മേൽപ്പറയപ്പെട്ട ഓരോ സൌരദിനങ്ങൾക്കും—ഈ ഏഴു ഗോളങ്ങളിൽ ഓരോന്നിനെ അധിഷ്ഠാനദേവതകളാക്കി കല്പിച്ച ഓരോ ദിവസങ്ങൾക്കും—ഞായർ, തിങ്കൾ എന്നിങ്ങനെ അതാതു ഗോളങ്ങളുടെ പേരുകളെ സങ്കല്പിക്കുകയും ചെയ്തു. ഇങ്ങനെയാകുന്നു ഇപ്പോൾ നാം

വ്യവഹരിച്ചുവരുന്ന ആഴ്ചകൾ അല്ലെങ്കിൽ വാരങ്ങൾ എന്ന സങ്കല്പമുണ്ടായിട്ടുള്ളതു്.

മുൻവിവരിച്ചിരിയ്ക്കുന്ന പ്രകാരം ചന്ദ്രന്റെ ഒരു പ്രദക്ഷിണകാലത്തിൽ ദിവസംപ്രതി ചന്ദ്രനോടടുത്തു ചില തേജഃകണങ്ങളെ നിയമേന കണ്ടുവരികയാൽ അവയുടെ സ്ഥിതി എങ്ങനെയെന്നറിവാനായിട്ടുണ്ടായ പ്രയത്നത്തിന്റെ ഫലമായി അവയിൽ ഓരോന്നും ചന്ദ്രാദികളെപ്പോലെ പ്രത്യേകഗതികളോടുകൂടിയവയല്ലെന്നും, ഒരു ചക്രത്തിന്റെ അരങ്ങൾ (അല്ലെങ്കിൽ പല്ലുകൾ) പോലെ ഒരു ക്ലിപ്തമായ ദൂരത്തിൽ സ്ഥിതിചെയ്യുന്നവയാണെന്നും കണ്ടുപിടിയ്ക്കുകയും ചെയ്തു. ആ തേജഃകണങ്ങൾക്ക (ഭാസിയ്ക്കുന്നവ-ശോഭിയ്ക്കുന്നവ എന്നർത്ഥമായി) ഭങ്ങൾ എന്നും അവയുടെ സമുദായത്തിന്ന് 'ഭഗണം' അല്ലെങ്കിൽ ജ്യോതിശ്ചക്രം എന്നും പേരുകൊടുക്കുകയും ആ ജ്യോതിശ്ചക്രത്തിന്ന് ഒന്നായിട്ടൊരു ഗതി (ചലനം) ഉണ്ടെന്നും ആ ചലനത്തിന്ന വേണ്ടുന്ന സമയം ഏകദേശം ചന്ദ്രന്റെ ഒരു പ്രദക്ഷിണകാലത്തേക്കാൾ അല്പം കുറവാണെന്നും മനസ്സിലാക്കുകയും ചെയ്തു.

അതിനാൽ എപ്പോഴും പ്രദക്ഷിണം ശീലിക്കുന്നതായ ചന്ദ്രൻ തന്റെ ഒരു പ്രദക്ഷിണം കഴിച്ചു പുറപ്പെട്ട സ്ഥലത്തെത്തുമ്പോഴേയ്ക്കു ജ്യോതിശ്ചക്രം അതിന്റെ ഒരു പ്രദക്ഷിണം കഴിച്ചു കുറച്ചുകൂടി കടന്നുപോന്നതിനാൽ ഓരോ ദിവസത്തിലും ചന്ദ്രനോടടുത്തു കാണുന്ന നക്ഷത്രം അല്ലെങ്കിൽ 'ഭം' മറ്റൊന്നായി കാണപ്പെടുന്നു എങ്കിലും ഈ മാറ്റത്തിന്ന് ഒരു പ്രത്യേകനിയമവും കണക്കും ഉള്ളതുകൊണ്ടു ചന്ദ്രന്റെ ഓരോ പ്രദക്ഷിണത്തിലും പതിവായി ഇന്നിന്ന നക്ഷത്രങ്ങൾ ചന്ദ്രനോടടുത്തുണ്ടായിരിക്കുന്നതാണെ

ഒന്നൊരു നിയമം സിദ്ധിപ്പാനിടവന്നുഎന്നുമാത്രമല്ല; ജ്യോതിശ്ചക്രത്തിന്റെ അരങ്ങളും അല്ലെങ്കിൽ പല്ലുകളുംപോലെയിരിയ്ക്കുന്ന മേല്പറഞ്ഞ ഭഗങ്ങൾ (അല്ലെങ്കിൽ നക്ഷത്രങ്ങൾ) ഇരുപത്തേഴാണെന്നു തീൎച്ചപ്പെടുത്തുകയും, അതോടുകൂടിത്തന്നെ ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണസമയത്തിൽ നിന്നു ജ്യോതിശ്ചക്രത്തിന്നു് ഒരു തിരിച്ചിൽ തിരിവാൻ ൨൭ ദിവസം വേണമെന്നു സിദ്ധിക്കുകയും, ആ സമയത്തെ ഒരു 'നക്ഷത്രമാനദിന'മെന്നു കല്പിക്കയും, ചെയ്തിരിക്കുന്നു. ഇങ്ങനെ ഓരോദിവസത്തിലും ചന്ദ്രനോടടുത്തു കാണുന്ന നക്ഷത്രങ്ങളെ അടിസ്ഥാനമാക്കി കല്പിച്ചിരിക്കുന്ന ഓരോ നക്ഷത്രമാനദിനത്തിന്നും അശ്വിനീദേവന്മാർ മുതലായ ചിലദേവന്മാരെ കല്പിച്ചു് ആ ദേവന്മാരുടെ നാമധേയത്തെത്തന്നെ ആ വക നക്ഷത്രങ്ങൾക്കും നിൎദ്ദേശിയ്ക്കുകയും ചെയ്തിട്ടാണ് അശ്വിനി അല്ലെങ്കിൽ അശ്വതി മുതലായ നക്ഷത്രദിനങ്ങളുടെ സംജ്ഞ ഉണ്ടായിത്തീൎന്നിട്ടുള്ളതു്.

ഇതുവരെ പറഞ്ഞിട്ടുള്ളതിൽ നിന്നു സൌരം, ചാന്ദ്രം, നാക്ഷത്രം, ഇങ്ങനെ മൂന്നു ദിനമാനങ്ങൾ ഉണ്ടെന്നും അവയിൽവെച്ചു സമയദൈൎഘ്യം ഏറ്റവും കൂടുന്നതു സൌരദിനത്തിന്നും ഏറ്റവും കുറയുന്നതു നാക്ഷത്രദിനത്തിന്നുമാണെന്നും സിദ്ധിച്ചുവല്ലോ. ഈ മൂന്നുവിധദിനമാനങ്ങളെക്കൊണ്ടും മാസസംവത്സരാദി കല്പനം ചെയ്തുവരാറുണ്ടെങ്കിലും 'ചാന്ദ്രനക്ഷത്ര'ങ്ങളെ ഹിന്ദുക്കൾ അവരുടെ ശ്രൌതസ്മാൎത്താദികളായ ചില കൎമ്മങ്ങളിൽ സ്വീകരിക്കുന്നതല്ലാതെ മററു ലോകവ്യാപാരങ്ങളിൽ മിക്കതും സൌരമാനത്തെത്തന്നെയാകുന്നു അധികം ഉപയോഗിച്ചുവരുന്നതു്. എന്നാൽ മഹമ്മദീയർ ചാന്ദ്രമാനത്തെ അവരുടെ കൎമ്മാനുഷ്ഠാനങ്ങളിലും ലോകകാൎയ്യങ്ങളിലും പ്രത്യേകം

സ്വീകരിച്ചുവരുന്നുണ്ടെന്ന് അഭിമാനിക്കുന്നവരുണ്ടെങ്കിലും സകല ജനങ്ങളും ഒരുപോലെ പ്രത്യക്ഷാനുഭവംകൊണ്ടു സമ്മതിച്ചു വരുന്നതായ സൌരമാനത്തെ ആശ്രയിച്ചിട്ടാകുന്നു അവരുടെയും കാൎയ്യവശാലുള്ള നില എന്നാണു സമ്മതിക്കുന്നതാണു്.

ഇനി മാസം, ഋതു, സംവത്സരം മുതലായവയുടെ കല്പനത്തിനുള്ള അവലംബം എന്താണെന്നാലോചിക്കാം. ഭൂതലവാസികളായ നമുക്കും നമ്മുടെ ചുറ്റുമുള്ള ഇതരസൃഷ്ടികൾക്കും ദേഹാദികൾക്കു സംഭവിച്ചുവരുന്ന പ്രധാനമായിട്ടുള്ള ചില ബാഹ്യാവസ്ഥാഭേദങ്ങൾ ഇന്നിന്നവയാണെന്നും അവ ഇത്ര ഇത്ര സമയം കൂടുമ്പോൾ ഉണ്ടാകുന്നു എന്നും ഉള്ള കാൎയ്യത്തിന്റെ സൂക്ഷ്മതരപരിശോധനയിൽ നിന്നാകുന്നു ഋതുക്കൾ എന്നുള്ള ചില കാലാവയവങ്ങളെ കല്പിക്കാനിടവന്നിട്ടുള്ളതു്. എങ്ങനെയെന്നാൽ—ചിലപ്പോൾ കുറച്ചുകാലത്തേക്കു നല്ല ഉഷ്ണവും അതിന്റെ ശേഷം കുറച്ചുകാലത്തേക്കു അതിവൎഷംകൊണ്ട് ശൈത്യവും അതിനുശേഷം ഒരു കുറച്ചുകാലത്തോളം ശീതവാതങ്ങളുടെ സഞ്ചാരവും അനന്തരം കുറച്ചുകാലത്തേക്കു (വൎഷമില്ലെങ്കിലും) കുറേശ്ശ ശൈത്യവും പിന്നീട് അതിശൈത്യപ്രദമായ മഞ്ഞുകാലവും അതു കഴിഞ്ഞാൽ വീണ്ടും ഒരു ശീതാല്പത്വസമ്പാദിതവും പതിവായി സംഭവിച്ചുവരുന്നുണ്ടെന്നുള്ള സംഗതി വളരെക്കാലത്തെ അനുഭവംകൊണ്ടു ദൃഢമായിത്തീൎന്നതിനാൽ ആ വക അവസ്ഥാഭേദങ്ങൾ സംഭവിക്കുന്ന കാലനിയമത്തെ കണ്ടുപിടിക്കുകയും, ആ കാലത്തിനു 'ഋതുക്കൾ' എന്നു പേരുകല്പിക്കുകയും, അതിനു ശേഷം പിന്നെയും ആ വക അവസ്ഥാഭേദങ്ങളുടെ പരിശോധനയിൽ നിന്ന് അവയുടെ സൂക്ഷ്മമായ താരതമ്യജ്ഞാനം സിദ്ധിക്കുകയും, അതോടുകൂടി സാ

സാന്ദ്രമായി മേല്പറഞ്ഞ ആറുവിധമുള്ള അവസ്ഥാഭേദങ്ങളെ വേണ്ടിവരുന്ന കാലത്തെ ഈരണ്ടാക്കി ഭാഗിപ്പാനിടവരികയും ചെയ്യുന്നതിനാൽ ആ കാലഭാഗങ്ങൾക്കു 'മാസം' എന്നുള്ള ഒരു പേരു കല്പിക്കുകയും അതിന്റെ ശേഷം വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി ആ വക മാസങ്ങൾക്കും ഋതുക്കൾക്കും ഓരോ പ്രത്യേക നാമധേയങ്ങളെ കല്പിക്കയും ചെയ്തതായി വിചാരിപ്പാൻ ന്യായമുണ്ട്. ഇങ്ങനെ പന്ത്രണ്ടുമാസങ്ങൾ, അല്ലെങ്കിൽ ആറ് ഋതുക്കൾ കഴിയുമ്പോൾ ലോകാവസ്ഥ വീണ്ടും പൂൎവ്വസ്ഥിതിയെ പ്രാപിക്കുന്നതിനാൽ അങ്ങനെയുള്ള ഒരവസ്ഥാപരിവൎത്തനകാലത്തിന്നു സംവത്സരമെന്നു പേരു കല്പിക്കയും ചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ അനാദ്യന്തമായും അപരിച്ഛിന്നമായും ഇരിക്കുന്ന കാലത്തെക്കുറിച്ചുള്ള വ്യവഹാരത്തിന്നു നമുക്കത്യാവശ്യമുള്ളതായ മാനസാധനങ്ങളുടെ ദാരിദ്ര്യം മിക്കതും തീൎന്നു എന്നുകണ്ടിട്ടായിരിക്കാം. ഇതിന്നമേലുള്ള കാലപരിമാണങ്ങളെയെല്ലാം ഈ സംവത്സരങ്ങളുടെ ആവൎത്തനംകൊണ്ടുതന്നെ കഴിച്ചുകൂട്ടിയാൽ മതിയെന്നു കല്പിച്ചതുപോലെ തോന്നത്തക്കവണ്ണം പൂൎവ്വാചാൎയ്യന്മാർ അവരുടെ കാലപരിമാണവിഷയത്തിലുള്ള പ്രയത്നത്തിന്ന് ഇവിടെ വെച്ചു ഏറ്റവും വലുതായ ഒരു വിച്ഛിത്തി വരുത്തിയിരിക്കുന്നതായി കാണപ്പെടുന്നു.

ഇപ്പോൾ ഒരു ദിവസം മുതൽ ഒരു സംവത്സരം വരെയുള്ള കാലാവയവങ്ങളെക്കുറിച്ചു നാം വ്യവഹരിച്ചുവരുന്ന മാനസാധനങ്ങളെ മിക്കതിനെയും പറഞ്ഞുവല്ലോ. ഇനി ദിവസത്തെക്കാൾ ചെറുതായിട്ടുള്ള ഓരോ കാലവിഭാഗങ്ങളെക്കുറിച്ചും ഇതുപോലെ തന്നെ ഓരോ അളവുകളെയും അവയുടെ സംജ്ഞകളെയും കല്പിച്ചിട്ടുണ്ട്. ഇക്കാൎയ്യ

ത്തിൽ ഓരോ ദേശത്തും ഓരോ കാലത്തും ഓരോ ജനസമുദായത്തിലും പലവിധത്തിലുള്ള അഭിപ്രായഭേദങ്ങൾ ഉണ്ടായിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല; എന്തെന്നാൽ ഹിന്തുക്കൾ ഒരു രാപ്പകലും കൂടിയതായ ഒരു ദിവസത്തെ അറുപതാക്കി ഭാഗിച്ചു അതിൽ ഒരു ഭാഗത്തിന്നു നാഴിക (ഘടികാ) എന്നും ആ ഓരോ നാഴികയുടേയും അറുപതിൽ ഒരംശത്തിന്നു വിനാഴിക (വിഘടികാ) എന്നും പേരു കല്പിച്ചിരിക്കുന്നതുകൂടാതെ പിന്നേയും അസംഖ്യം ചെറിയ ചെറിയ കാലാവയവങ്ങളെ കല്പിച്ചു അവയ്ക്കും ഓരോ പേരുകൾ കൊടുക്കുകയും, ആ വക സമയങ്ങളെ ക്ലിപ്തപ്പെടുത്തുന്നതിന്നു സൂർയ്യചന്ദ്രാദിഗോളങ്ങളുടെ ചലനാദിഭേദത്തെ അടിസ്ഥാനമാക്കി ചില കണക്കുകളെ നിശ്ചയിച്ചു വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എന്നാൽ വേറെ ചിലർ മറെറാരു പ്രകാരത്തിൽ ഒരു ദിവസത്തെ ഇരുപത്തിനാലാക്കി ഭാഗിച്ചു ഒരു ഭാഗത്തിന്നു മണിക്കൂറെന്നും മണിക്കൂറിന്റെ അറുപതിൽ ഒരു ഭാഗത്തിന്നു ഒരു മിനിട്ടെന്നും മിനിട്ടിന്റെ അറുപതിൽ ഒരു ഭാഗത്തിന്നു സെക്കൻഡ് എന്നും പേരുകൊടുക്കയും അതാതിനെ അനുസരിച്ചു വ്യവഹരിച്ചു വരികയും ചെയ്യുന്നു. ഇങ്ങനെ ഒരു സംവത്സരം മുതൽ കീഴ്പോട്ടു ചെറുത്തു ചെറുതായി ഒരു ക്ഷണം വരെയുള്ള കാലപരിമാണത്തെ സൂചിപ്പിക്കുന്നതിലേയ്ക്കു മേൽ പറഞ്ഞ സൂർയ്യാദിഗോളങ്ങളുടെ ചലനത്തെ ആശ്രയിക്കുന്നതു ചില ദേശത്തിലും ചില കാലത്തിലും അസാദ്ധ്യമായിത്തീരുവാൻ സംഗതിയുള്ളതുകൊണ്ടു അതിലേയ്ക്കായി പലവിധത്തിലും അനേകം യന്ത്രങ്ങളേയും കണ്ടുപിടിച്ചിട്ടുണ്ടു്.

---

# ൧൦. അനുമാനം

എല്ലാവിധം ജ്ഞാനവും ബുദ്ധിയെ ആശ്രയിച്ചിരിക്കുന്നതിനാൽ ആന്തരമെന്നുതന്നെ പറയാമെങ്കിലും അവയുടെ ഉല്പത്തിസ്ഥാനത്തെ അപേക്ഷിച്ചു് ആന്തരമെന്നും ബാഹ്യമെന്നും വിഭജിക്കപ്പെട്ടിരിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾ വഴിയായി ഉണ്ടാകുന്ന ജ്ഞാനം ബാഹ്യമെന്നും, ആലോചനകൊണ്ടു ബുദ്ധിയിൽ തന്നെ ഉണ്ടാകുന്ന ജ്ഞാനം ആന്തരമെന്നും വ്യവഹരിക്കപ്പെടുന്നു. ഇവയ്ക്കു് അന്യോന്യാശ്രയം വളരെ ഉണ്ടെങ്കിലും ഈ വിഭാഗം പ്രസ്തുതവിഷയത്തിനു് അത്യന്തം ആവശ്യമാണു്. ശരീരത്തിനുള്ളിൽ ഉണ്ടാകുന്ന വികാരങ്ങളെക്കുറിച്ചുള്ള അറിവു ബാഹ്യമായിത്തന്നെ ഗണിക്കപ്പെടുന്നു.

2. ആന്തരമായ ജ്ഞാനത്തിനു് ഒക്കെയും അടിസ്ഥാനമായി, വസ്തുക്കൾ തമ്മിൽ ഉള്ള സാമ്യത്തിന്റെയും ഭിന്നത്വത്തിന്റെയും ബോധവും, ധാരണാശക്തിയും ആണെന്നു് ഇടതീർന്നവരായ പാശ്ചാത്യപണ്ഡിതന്മാർ വ്യവഹരിക്കുന്നു. ഇവയുടെ സഹായംകൊണ്ടു നാം പലവിധമായി ബുദ്ധിയെ വ്യാപരിപ്പിക്കുന്നു. ഇങ്ങനെയുള്ള വ്യാപാരങ്ങളിൽ അനുമാനവും ഉപമാനവും ആണു് പ്രധാനമായിട്ടുള്ളതു്. ഈ ഉപന്യാസത്തിൽ അനുമാനത്തെക്കുറിച്ചാണു് ഞാൻ ചുരുക്കമായി വിവരിക്കാൻ ഉദ്ദേശിക്കുന്നതു്.

3. സ്ഥൂലമായി പറയുന്നതായാൽ ഒരു സംഗതിയിൽ നിന്നും മറ്റൊന്നിന്റെയോ ചിലതിന്റെയോ സഹാ

യംകൊണ്ടു വേറൊരു സംഗതിയെ ഗ്രഹിക്കുന്നതാണ് അനുമാനം. 'രാമൻകറുത്തതാണ്' 'കൃഷ്ണൻ 'കുടനാണ്' 'പക്ഷി പറക്കുന്നു' ഇങ്ങനെയുള്ള പ്രതീതികൾ അനുമാനമല്ലെന്നു സ്പഷ്ടമാകുന്നു. ഇതെല്ലാം ബാഹ്യമായ പ്രത്യക്ഷജ്ഞാനത്തിൽ ഉൾപ്പെടുന്നു. അതുപോലെ തന്നെ.

(1) 'എല്ലാമനുഷ്യർക്കും മരണമുണ്ട്.
അതുകൊണ്ട് ഒരു മനുഷ്യനു മരണമുണ്ട്.'

(2) 'രാമൻകറുത്തതാണ്, അതുകൊണ്ടു രാമൻവെളുത്തതോ, ചുവന്നതോ, മറ്റുകറുപ്പല്ലാത്തനിറമോ അല്ല.'

ഈ വിധമായ ജ്ഞാനവും അനുമാനമാകുന്നില്ല. ഇവയെ അനുമാനാഭാസമെന്നു പറയാൻ കൂടുമല്ലൊ.

4. അനുമാനം രണ്ടു വിധത്തിലാകാം.

(1) വിശേഷങ്ങളിൽ നിന്നു സാമാന്യത്തെ ഗ്രഹിക്കുക.

(2) സാമാന്യത്തിൽ നിന്നു, മറ്റൊരു സാമാന്യത്തിന്റെയോ വിശേഷത്തിന്റെയോ സഹായംകൊണ്ട്, ഒരു സാമാന്യത്തെയോ വിശേഷത്തെയോ ഗ്രഹിക്കുക. മുൻപറഞ്ഞതിനെ ഇൻഡക്ഷൻ (Induction) എന്നും രണ്ടാമത്തേതിനെ ഡിഡക്ഷൻ (Deduction) എന്നും പാശ്ചാത്യന്മാർ വ്യവഹരിക്കുന്നു. ഓരോരോ മനുഷ്യർ മരിക്കുന്നതിനെ കണ്ട്, എല്ലാമനുഷ്യരും മരിക്കുമെന്നു നമുക്കുണ്ടാകുന്ന ജ്ഞാനം വിശേഷങ്ങളിൽ നിന്നും സാമാന്യത്തിന്റെ ജ്ഞാനത്തിന് ഉദാഹരണമാകുന്നു. ധൂമം കണ്ട ഓരോ സ്ഥലത്തും അഗ്നി ഉള്ളതായി പ്രത്യക്ഷമായി കണ്ടറിഞ്ഞു. ധൂമമുള്ളേടത്തെല്ലാം അഗ്നിയും നിശ്ചയമായി ഉണ്ടായിരിക്കുമെന്നു പ്രത്യക്ഷമായി കാണാതെതന്നെ ഉണ്ടാകുന്ന ജ്ഞാനവും, ഇതിന്ന് ഉദാഹരണമാകുന്നു.

5. രണ്ടാമത്തെ വിധം അനുമാനത്തിനു് ഉദാഹരണം:—

(1) എല്ലാമനുഷ്യരും പ്രാണികളാണു്.
എല്ലാ ഹിന്ദുക്കളുംമനുഷ്യരാണു്.
അതുകൊണ്ടു്, എല്ലാ ഹിന്ദുക്കളും പ്രാണികളാണു്.

(2) എല്ലാ മനുഷ്യൎക്കും മരണമുണ്ടു്.
രാമൻ മനുഷ്യനാണു്.
അതുകൊണ്ടു രാമനു മരണമുണ്ടു്.

ഇതുപോലെ തന്നെ നിഷേധരൂപമായും അനുമാനമുണ്ടാകും. സാമാന്യങ്ങളുടേയും, വിശേഷങ്ങളുടേയും, വിധിയുടേയും, നിഷേധത്തിന്റേയും, സങ്കലനംകൊണ്ടു 16-രൂപമായി ഈ വിധം അനുമാനങ്ങൾ ഉണ്ടാകാം. എന്നാൽ രണ്ടു നിഷേധങ്ങളിൽ നിന്നോ, രണ്ടു വിശേഷങ്ങളിൽ നിന്നോ യാതൊരു അനുമാനവും ഉണ്ടാകുന്നതല്ല.

6. മേൽപറഞ്ഞതിൽ നിന്നു്, ഒന്നാമത്തെ വിധം അനുമാനംകൊണ്ടു് ഒരു സാമാന്യം സിദ്ധിച്ചതിന്നു മേൽ അല്ലാതെ രണ്ടാമത്തെ വിധം അനുമാനത്തിന്നു പ്രസക്തി ഇല്ലെന്നു സ്പഷ്ടമാകുന്നു. വാസ്തവത്തിൽ ഒന്നാമത്തേതാണു വളരെ കഠിനം. അതിനെ അപേക്ഷിച്ചു; രണ്ടാമത്തേതു വളരെ ലഘുവാണു്. അതുകൊണ്ടു് ഒന്നാമത്തേതിനെ കുറിച്ചു മാത്രം കുറേക്കൂടി താഴെ വിവരിക്കുന്നു.

7. ഈവിധം അനുമാനത്തിനൊക്കയും അടിസ്ഥാനമായ ഒരു ഭൂമികയുണ്ടു്. സ്ഥൂലമായി ആ ഭൂമികയെ ഇങ്ങനെ പറയാം. ഇതിനു മുമ്പു നടന്നിട്ടുള്ളതുപോലെ തന്നെ ലോകം ഇനിമേലും നടക്കും. മനുഷ്യരുടെ സകല പ്രവൃത്തിയിലും ഈ ഭൂമികയിലുള്ള വിശ്വാസം അന്തൎഭവിച്ചി

വ്യവഹരിയ്ക്കുന്നു. എന്നാൽ രണ്ടു സംഭവങ്ങൾ തമ്മിൽ ഈ നിയതത്വം, അല്ലെങ്കിൽ കാൎയ്യകാരണസംബന്ധം, ഉണ്ടോ ഇല്ലയോ എന്നു അറിയുന്നതു വളരെ പ്രയാസമാണ്. പല തവണയും ഇവയെ ഒന്നിച്ചു കണ്ടാൽ നിയതത്വം ഊഹിയ്ക്കാമെന്നാണ് പൊതുവായി പറയാവുന്നത്. സൂക്ഷ്മമായി ആലോചിയ്ക്കുന്നതായാൽ ഇതു കേവലം അബദ്ധമാണെന്നു സ്പഷ്ടമാകും. ഒന്നാമതു, പലതവണ എന്നു് പറയുന്നത് എത്ര തവണയാണ്? പത്തോ നൂറോ, ആയിരമോ? ഈ ചോദ്യത്തിനു ഖണ്ഡിച്ച് ഉത്തരം പറയാൻ ആരും ഉണ്ടാവില്ല. ഒരു പുരുഷായുസ്സിൽ ഉണ്ടാകാവുന്ന അനുഭവങ്ങളിൽ നിന്നു നിയതത്വത്തിനെ ഊഹിയ്ക്കാമെന്നോ, അല്ലെങ്കിൽ വളരെ പുരുഷായുസ്സുകളിൽനിന്നു ഊഹിയ്ക്കാമെന്നോ പറയുന്നതായാൽ അതും ശരിയാകുന്നതല്ല. എന്റെ പുരയിടത്തിൽ ഒരു നാളികേരം താഴെ വീഴുമ്പോഴൊക്കെയും, ലോകത്തിൽ എവിടെയെങ്കിലും ഒരു മനുഷ്യൻ മരിയ്ക്കുമെന്നു ഞാൻ ദൃഷ്ടാന്തപ്പെടുത്താം. എന്റെ പൂൎവ്വികന്മാരുടെ കാലത്തിലും നാളികേരം വീഴുമ്പോഴൊക്കെയും ആരെങ്കിലും മരിച്ചിട്ടുണ്ടെന്നും ദൃഷ്ടാന്തപ്പെടുത്താം. അതുകൊണ്ടു മരണത്തിനു് അനേകം കാരണങ്ങൾ ഉള്ളതിൽ എന്റെ പുരയിടത്തിൽ നാളികേരം വീഴുന്നതും ഒന്നാണെന്നു ആരും സമ്മതിയ്ക്കുമെന്നു തോന്നുന്നില്ല. പലതവണ രണ്ടു സംഭവങ്ങളെ ഒന്നിച്ചു കാണുന്നതുകൊണ്ടു മാത്രം നിയതത്വം ഊഹിയ്ക്കാൻ പാടില്ലെന്നു ഇതുകൊണ്ടു സ്പഷ്ടമാകുന്നു. ഇതിനു പുറമെ, ഒരു തവണ കണ്ടതിൽനിന്നു നിയതത്വം ഉണ്ടെന്നു നാം പലപ്പോഴും ദൃഢമായി അറിയാറുണ്ടു്. പല വൃക്ഷങ്ങളും യാതൊന്നുമില്ലാത്ത ദിക്കിൽ വളൎന്നിട്ടുള്ള ഒരാൾ ആദ്യമായി ഒരു ഊരാളി, നാളികേരം വെട്ടുന്നതു കണ്ടാൽ അവന്റെ കത്തികൊണ്ടുള്ള വെട്ടാണ് നാളികേരം താഴെ

വീഴുന്നതിനുള്ള കാരണമെന്നു ക്ഷണത്തിൽ, തീൎച്ചപ്പെടുത്തുന്നു. വെടിമരുന്നിനു തീവെച്ചാൽ, അതു പൊട്ടുന്നതു് ഒരിക്കൽ കണ്ടാൽ, ഇനിയും മരുന്നും തീയും സമീപത്തിൽ വന്നാൽ അതുപോലെ ജ്വാലയും ശബ്ദവും ഉണ്ടാകുമെന്നു നാം നിശ്ചയിക്കുന്നു. ഈ ദൃഷ്ടാന്തങ്ങൾകൊണ്ടും, കേവലം ഭൂയോദൎശനംകൊണ്ടു മാത്രം നിയതത്വത്തിന്റെ ബോധമുണ്ടാകുന്നതല്ലെന്നുള്ളതിനു പുറമെ ഭൂയോദൎശനം കൂടാതെ തന്നെ ഈവിധം ബോധം ഉണ്ടാകുന്നുവെന്നും സ്പഷ്ടമാകുന്നു.

9. ഈ യുക്തികൾക്കു ചില ആക്ഷേപങ്ങളും സമാധാനങ്ങളും താൎക്കികന്മാർ പറയും. എന്നാൽ ആ ഭാഗങ്ങൾ ഒന്നും ഞാൻ വിവരിക്കുന്നതാണെന്നു വിചാരിക്കുന്നില്ല. അവ ഒക്കെയും വാക്കുകളെക്കൊണ്ടുള്ള വഴക്കാണു്; അവസാനത്തിൽ വാക്കുകളെക്കുറിച്ചുള്ള അറിവു വൎദ്ധിപ്പിക്കുന്നതിനല്ലാതെ, അവയെക്കൊണ്ടു യാതൊരു പ്രയോജനവുമില്ല. കാൎയ്യകാരണസംബന്ധത്തെക്കുറിച്ചുള്ള വാദപ്രതിവാദങ്ങളൊക്കെയും വളരെ കഠിനങ്ങളും കേവലം വാഗ്വാദങ്ങൾതന്നെ ആയിരിക്കുന്നു. ഇതിനെസംബന്ധിച്ചു ഇംഗ്ലീഷ് പണ്ഡിതന്മാർ പഴയ പദ്ധതിവിട്ടു നവീനമായി ഒരു വിവരണം ചെയ്തിട്ടുണ്ടു്.

10. ഒന്നാമതായി, കാരണം കാൎയ്യത്തിന്റെ മുമ്പു വൎത്തിക്കുന്നതായിരിക്കണം. രണ്ടും ഒരേ സമയത്തു വൎത്തിക്കുന്നുവെങ്കിൽ നിയതമായി രണ്ടും ചേൎന്നു കാണപ്പെടുന്നെങ്കിലും കാൎയ്യകാരണസംബന്ധമില്ലെന്നുതന്നെ ഊഹിക്കാം. സ്വൎണ്ണത്തിന്റെ നിറം മറ്റു പദാൎത്ഥങ്ങൾക്കു ഒന്നിനും ഇല്ലെന്നു പ്രസിദ്ധമാണല്ലോ. വെള്ളംകൊണ്ടു തൂക്കിനോക്കിയാൽ സ്വൎണ്ണത്തിനുള്ള ഘനം (Specific Cravity) മറ്റു

യാതൊരു പദാൎത്ഥത്തിനും ഇല്ല. എന്നാൽ നിറത്തിന്നും ഘനത്തിന്നും തമ്മിൽ കാൎയ്യകാരണസംബന്ധമുണ്ടെന്നു് ഉറപ്പിക്കാൻ പാടില്ല. പുരാണപണ്ഡിതന്മാരും ഈ തത്വത്തെ വിചാരിച്ചിട്ടുണ്ടെങ്കിലും, അതിൽനിന്നും ഗുണപാട്ടു് ഒന്നിനോടും ഒന്നിനു് ബന്ധം വച്ചിട്ടുള്ളതായി ഞാൻ അറിഞ്ഞിട്ടില്ല.

11. പ്രപഞ്ചം മുഴുവനും പരമാണുക്കളെക്കൊണ്ടും, അവയിൽ അന്തൎഗ്ഗതമായിട്ടുള്ള ശക്തിയെക്കൊണ്ടും നിൎമ്മിക്കപ്പെട്ടിരിക്കുന്നു. പരമാണുക്കൾക്കാകട്ടെ, ശക്തിക്കാകട്ടെ, ഒരുകാലത്തും വൎദ്ധനവും ലയവുമില്ല. ഇപ്പോൾ എത്ര പരമാണുക്കൾ ഉണ്ടോ, അത്രയും എന്നുമുണ്ടായിരുന്നു എന്നും, ഇനിയും എന്നും ഉണ്ടായിരിക്കുമെന്നും ശാസ്ത്രജ്ഞന്മാർ തീൎച്ചപ്പെടുത്തിയിരിക്കുന്നു. അതുപോലെ തന്നെ, പലവിധത്തിലായി എത്രത്തോളം ശക്തി പ്രപഞ്ചത്തിലുണ്ടോ അത്രയും എന്നും ഉണ്ടായിരുന്നു. ഇനിയും എന്നും ഉണ്ടായിരിക്കുകയും ചെയ്യും. എന്നാൽ പരമാണുക്കളുടെ സംഘടനം പല പ്രകാരത്തിൽ ഉണ്ടാകയും പിന്നീടു മാറിമാറി വേറെ അനേകം വിധങ്ങളായി പരിണമിക്കയും ചെയ്യുന്നതുപോലെ ശക്തിയും അനേകം രൂപത്തിൽ മാറിമാറിക്കാണപ്പെടുന്നു. അഗ്നി, ശബ്ദം, തേജസ്സ്, വിദ്യുത്ത് മുതലായി പല ശക്തികൾ ഉള്ളവ ഒക്കെയും വാസ്തവത്തിൽ ഒന്നു തന്നെയാണു്. ഇതുപോലെ ഒന്നിനെ മറ്റൊന്നാക്കാമെന്നു പ്രകൃതിശാസ്ത്രപണ്ഡിതന്മാർ ദൃഷ്ടാന്തങ്ങളെക്കൊണ്ടു കാണിക്കുന്നു. ഇങ്ങനെ വേഷം മാറുന്നതിൽ ഒട്ടുക്കനോക്കിയാൽ ശക്തിക്കു കൂടുതലും കുറവും വരുന്നതല്ലെന്നും അളന്നും തൂക്കിയും എണ്ണിയും തീൎച്ചപ്പെടുത്തിയിട്ടുണ്ടു്. പ്രകൃതിശാസ്ത്രത്തിൽനിന്നും ലഭിച്ചിട്ടുള്ള ഈ തത്വത്തെ പാ

ശ്ചാത്യന്മാരായ താർക്കികന്മാർ അനുമാനത്തിന്റെ സ്വഭാവം വിവരിക്കുന്നതിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നു.

12. ഏതെങ്കിലും ഒരുവിധം ശക്തി മറ്റൊരുവിധമായി പരിണമിക്കുന്നെങ്കിൽ അവറ്റിടെ കാര്യകാരണസംബന്ധം തീർച്ചയായി ഉണ്ടെന്നും ഇല്ലെങ്കിൽ അതു സംശയമാണെന്നും, അവർ വിചാരിക്കുന്നു. സ്വപ്നത്തിന്റെ നിറത്തിന്നും ഗാനത്തിന്നും തമ്മിൽ ഇങ്ങനെ ശക്തിയുടെ പരിണാമം യാതൊന്നും കാണുന്നില്ല. നാളികേരം ഒരു ദിക്കിൽ വീഴുന്നതിന്നും മറ്റൊരു ദിക്കിൽ ഒരു മനുഷ്യൻ മരിക്കുന്നതിന്നും തമ്മിൽ സംബന്ധമില്ലെന്ന് ഈ കാരണംകൊണ്ടു തന്നെ തീർച്ചയായി അറിയാം. ഒരു മനുഷ്യന്റെ തലയിൽ തന്നെ നാളികേരം വീഴുന്നെങ്കിൽ, ഭൂമിയുടെ ആകർഷണശക്തി ശബ്ദവും ചൂടും ഉണ്ടാക്കുന്നതിനു പുറമെ അവന്റെ തലയിലുള്ള പരമാണുക്കളുടെ സംഘടനശക്തിയെ ഭേദപ്പെടുത്തും. അതിൽ നിന്നു മരണം ഉണ്ടാകാം. ഒരു വിറകുകത്തി ഭസ്മം ആകുമ്പോഴും, വെടിമരുന്നു തീപിടിച്ചു പൊട്ടുമ്പോഴും, എന്നുവേണ്ട, കാര്യകാരണസംബന്ധമുണ്ടെന്നു നിസ്സംശയമായി പ്രതീതി ഉണ്ടാകുന്ന സന്ദർഭങ്ങളിലൊക്കെയും, ശക്തിയുടെ പരിണാമത്തെ, ലേശാംശം പോലും തെറ്റിപ്പോകാതെ പ്രകൃതിശാസ്ത്രജ്ഞന്മാർ ഉദ്ധാരണപ്പെടുത്താൻ കഴിയും.

13. ഇതാണ് കാര്യകാരണസംബന്ധത്തെ വിവരിക്കുന്നതിൽ നവീനമായ സമ്പ്രദായം. വിഷയഗൌരവംകൊണ്ടും, പ്രകൃതിശാസ്ത്രത്തിന്റെ അറിവ് ആവശ്യമുള്ളതുകൊണ്ടും, എന്റെ ചെറിയ വിവരണം വളരെ സ്പഷ്ടമല്ലായിരിക്കാം. ഈ അവ്യക്തത കഴിക്കാവുന്നതല്ലെന്നാണ് എന്റെ സമാധാനം. എന്നാൽ ഒരു സംഗതി സ്പഷ്ടമാ

യിരിക്കാമെന്നു ഞാൻ വിചാരിക്കുന്നു. അന്ധവിശ്വാസങ്ങളെപ്പററി ഒരു വാക്കു പ്രസംഗവശാൽ ഞാൻ പറഞ്ഞല്ലോ. രണ്ടു സംഗതികൾ തമ്മിൽ യാതൊരു സംബന്ധവുമില്ലാതെയിരിക്കുമ്പോൾ, വ്യക്തിക്കുറവുകൊണ്ടു വല്ല സംബന്ധവുമുണ്ടായിരിക്കാമെന്നു വിശ്വസിക്കുന്നതിനെയാണ് അന്ധവിശ്വാസമെന്നു പറയേണ്ടതു്. ഈ വിധം വിശ്വാസങ്ങളെ ഇല്ലാതെ ആക്കുന്നതിൽ കാൎയ്യകാരണവിവേചനം വളരെ ഉപയോഗപ്പെടുമെന്ന് എന്റെ ഉപന്യാസം കൊണ്ടു സ്പഷ്ടമായിട്ടുണ്ടെങ്കിൽ മമശ്രമം 'നിഷ്ഫലമല്ലകേവലം.'

---

## ൨൨. ജപ്പാൻകാരും ചക്രവൎത്തിയും.

---

കഴിഞ്ഞ ശ്ശപ്പതിൽ ചില്വാനം സംവത്സരങ്ങളായ ചുരുങ്ങിയ ഒരു കാലത്തിനകത്തു രാജ്യതന്ത്രവിഷയങ്ങളിലാകട്ടെ, വിദ്യാഭ്യാസവിഷയങ്ങളിലാകട്ടെ, വ്യവസായവിഷയങ്ങളിലാകട്ടെ, വേറെ ഏതെങ്കിലും വിഷയങ്ങളിലാകട്ടെ, സകല ജനങ്ങളേയും വിസ്മയബഹുമാനാകലചിത്തന്മാരാക്കത്തക്കവണ്ണമായി ലോകത്തിലെ മററു യാതൊരു ജാതിക്കാരാണെങ്കിലും താണു നില്ക്കാത്തതായ ഒരു മഹോല്കൎഷം സമ്പാദിക്കുകയും, വിശേഷിച്ചു യുദ്ധവിഷയത്തിൽ ലോകത്തിലെ സാമാന്യരാജാക്കന്മാരെയെല്ലാം കീഴൊതുക്കി നികുതിയും കപ്പവും വാങ്ങി അവൎക്കെല്ലാം മേൽകോയ്മകളായി വൎത്തിച്ചു പോരുന്ന പരമബലികളായ യൂറോപ്യൻമഹാകോയ്മകളുടെ കൂട്ടത്തിൽ അമിതബലിയാണെന്നു പേർകേട്ട തങ്ങളോടുകൂടി ഇടയുന്ന കാൎയ്യത്തിൽ മററുള്ള കോയ്മകളെ ഒറ്റു

തൽക്കാലപൎയ്യന്തം ഭയാക്രാന്തന്മാരാക്കിത്തീൎത്തു ദൂരെ നിൎത്തിവെച്ചിരുന്ന ആ റഷ്യൻകോയ്മയെ കൂസൽകൂടാതെ കടന്നു പിടിച്ചു യുദ്ധത്തിൽ വലിച്ചിറക്കി ഈ കഴിഞ്ഞ പതിനെട്ടുമാസമായി നടത്തിക്കൊണ്ടുവരുന്നതും, ഇപ്പോഴും അവസാനിച്ചിട്ടില്ലാത്തതുമായ ഭയങ്കരസമരത്തിൽ കഴിഞ്ഞേടത്തോളം കൊണ്ടു നോക്കിയാൽ, ഒരു ഒന്നാംതരത്തിലെങ്കിലും പരാജിതന്മാരാകാതെതന്നെ ശത്രുക്കളുടെ കരപ്പട പകുതിയിലധികവും നാവികസൈന്യം മുഴുവനും പൊടിഭസ്മമാക്കി ആ ശത്രുകോയ്മയെ ‘മൂക്കുകൊ[illegible]’ [illegible]മായി സകല ജാതിക്കാരെയും അതിശയിപ്പിക്കുന്നതായ ആ അത്യത്ഭുതബലവീൎയ്യപരാക്രമങ്ങളുടെ ഒരു മഹിമയെ പ്രദൎശിപ്പിക്കുകയും ചെയ്തുകൊണ്ടു ലോകം മുഴുവനും ഹഠാൽക്കാരേണ വശീകരിച്ചു സകല ജനങ്ങളെയും അപഹൃതചിത്തവൃത്തികളാക്കി ചെയ്തിരിക്കുന്നവരും, പൃത്ഥ്വിയുടെ വടക്കുഭാഗത്തു കിടക്കുന്ന ആ ദ്വീപാന്തരനിവാസികളും, വിഷ്ണുവിന്റെ ഒരു അവതാരമാണെന്നു നമ്മുടെ പുരാണങ്ങൾ ഘോഷിക്കുന്ന ശ്രീപരശുരാമമഹൎഷിയുടെ കരാളായികളും ആയ ആ ചെറിയ ജാതിക്കാരെയും അവരുടെ കൂട്ടത്തിലുള്ള ടോഗോ, ഒയാമ, കുറോകി, ഓക്കു, നോഗി, നോഡ്സു മുതലായ ആ മഹാരഥന്മാരെയും പുത്രന്മാരിലെന്നപോലെ തന്റെ പ്രജകളിൽ തനിക്കുള്ള നിസ്തുലമായ വാത്സല്യത്താലും പിതാവിലെന്നപോലെ തന്നിൽ തന്റെ പ്രജകൾ നിൎവ്യാജഭക്തിസ്നേഹബഹുമാനങ്ങളാലും സൎവ്വദാ ശോഭിച്ചുകൊണ്ടു സൎവ്വഥാ ‘മഹാബലി’ എന്ന പേരിനു മതിയായ യോഗ്യത സമ്പാദിച്ചു മഹാപുരുഷനായ ആ ‘മികാഡോ’ ചക്രവൎത്തിയേയും ഇതുപോലുള്ള ദിവ്യസേന ഒരു പ്രാവശ്യമെങ്കിലും കാണാത്തവർ ആരാകുന്നു?

എന്നാൽ പ്രത്യേകിച്ച് ആ ജാതിക്കാരുടെ വാത്സല്യജനകങ്ങളായ അനേകഗുണങ്ങളിൽവെച്ച് ആ അവസരത്തിൽ ജനങ്ങളുടെ അത്ഭുതപൂർവ്വമായ പ്രശംസയ്ക്കു അവരെ പാത്രമാക്കിത്തീർപ്പാൻ തക്കവണ്ണം പുറത്തേയ്ക്കു പ്രകാശിച്ച ഒരു വിശേഷഗുണം അവരുടെ സദാചാരതല്പരതയാകുന്നു. ഈ ഗുണമാണ് അവരെക്കുറിച്ചു യൂറോപ്യന്മാർക്കു തോന്നുന്ന ഒരു ബഹുമാനത്തോടുകൂടിക്കലർന്ന അസൂയയ്ക്കു അത്യന്തം ശക്തി കൂട്ടുവാൻ ഇടയാക്കിത്തീർത്തിട്ടുള്ളതു്. യുദ്ധത്തിൽ തങ്ങളുടെ ന്യായമായ കാര്യസാദ്ധ്യത്തിന്നുവേണ്ടി ഒഴിച്ചുകൂടാതിരിപ്പാൻ നിവൃത്തിയില്ലാത്ത കഷ്ടനഷ്ടങ്ങളും അസൗകര്യങ്ങളും അല്ലാതെ മററു യാതൊരു ദോഷവും യുദ്ധം നടക്കുന്ന പ്രദേശങ്ങളിലെ നിവാസികൾക്കെന്നുവേണ്ടാ, ശത്രുക്കൾക്കുംകൂടി ചെയ്യാതെ ആർദ്രമനസ്സോടുകൂടി അവർ ഈ ഘോരയുദ്ധം നടത്തിവരുന്ന സമ്പ്രദായവും, എന്നാൽ ശത്രുക്കളുടെ അമർച്ചചെയ്യുന്ന വിഷയത്തിൽ അവരെ ക്രൂരക്രൂരമായി യുദ്ധക്കളത്തിൽ വെച്ചു നശിപ്പിക്കുവാൻ വേണ്ടി അതിന്നു മാത്രം പ്രദർശിപ്പിക്കുന്നതും സർവോൽകൃഷ്ടമായ കർത്തവ്യകർമ്മജ്ഞാനത്തിൽ നിന്നു ജനിക്കുന്നതും ആയ ഒരു നിർദ്ദാക്ഷിണ്യവും അതിനോടു സർവ്വഥാ യോഗ്യമായ വിധത്തിൽ മേൽപ്രകാരമുള്ള കർത്തവ്യകർമ്മജ്ഞാനത്തിൽ നിന്നുതന്നെ ജനിക്കുന്ന വേറൊരു ഗുണമായ അസാമാന്യധൈര്യത്തിന്റെ ഒരു വകഭേദമായി പറയേണ്ടതായ ആത്മനാശത്തിങ്കലുള്ള ആ അനാദരവും, നാഗരികത്വത്തിന്റെയും പരിഷ്കൃതസമ്പ്രദായങ്ങളുടേയും പരമകാഷ്ഠയെ പ്രാപിച്ചുനില്ക്കുന്നവരാണെന്നു മിഥ്യാ ഗർവ്വനടിക്കുന്നവരായ യൂറോപ്യന്മാരെ എത്രത്തോളം ലജ്ജിപ്പിച്ചിട്ടുണ്ടെന്നു പറവാൻ പ്രയാസം. രാജ്യപ്പരപ്പുകൊണ്ടും ജനബാഹുല്യം കൊണ്ടും മുതലെടുപ്പുകൊണ്ടും തങ്ങളെക്കാൾ എത്രയോ ഇരട്ടി വലിപ്പമുള്ള ഒരു

ഗുണകരമായ ഉപദേശം ചെയ്വാൻ യോഗ്യതയുള്ള മന്ത്രിമാരുടെ സഹായത്തോടുകൂടി ബുദ്ധിപൂർവ്വകമായ പ്രവൃത്തികൾ മാത്രമേ അദ്ദേഹം ചെയ്യുന്നുള്ളൂ. അഭിപ്രായഭേദങ്ങൾ ഉണ്ടാകാവുന്ന കാര്യങ്ങളിൽ അഭിപ്രായഭേദങ്ങൾ ഉള്ളവരെ ന്യായങ്ങൾ സ്നേഹപൂർവ്വം പറഞ്ഞു മനസ്സിലാക്കി അവർക്കു ദോഷമുള്ള കാര്യങ്ങളിൽകൂടിയും അവർ ഒത്താശ ചെയ്യത്തക്കവണ്ണം അവരുടെ ആനുകൂല്യം സമ്പാദിക്കും. സ്വാർത്ഥപരതയുമഭിമാനവും മിഥ്യാഗർവ്വും ഇല്ലാത്ത എല്ലാ ഭരണകർത്താക്കന്മാർക്കും മേൽപ്രകാരം ന്യായമായ കാര്യങ്ങൾ സാധിക്കാവുന്നതാണെന്ന സൂക്ഷ്മം ആലോചിച്ചാൽ എല്ലാവർക്കും അറിയാവുന്നതും ആകുന്നു. രാജാവു മേൽപ്രകാരമുള്ള ഒരു നീതിന്യായവിത്തും ധർമ്മതല്പരനും ആയിരിക്കുമ്പോൾ 'യഥാരാജാ തഥാ പ്രജഃ' എന്ന ആപ്തവാക്യത്തിൽ അടങ്ങിയ തത്വത്തിന്റെ മാഹാത്മ്യം മികാഡോ ചക്രവർത്തിയുടെ പ്രജകളിൽനിന്നും അന്യരാജ്യക്കാർ നല്ലവണ്ണം മനസ്സിലാക്കുവാൻ ഇടയായിട്ടുള്ളതിൽ എന്താണ് അത്ഭുതം? തന്റെ പ്രജകളിൽ സകല വർഗ്ഗക്കാരും പരിശീലനം ചെയ്യുന്ന സദാചാരങ്ങളെല്ലാം ചക്രവർത്തിയുടെ തിട്ടൂരങ്ങൾ മൂലം ഓരോ വർഗ്ഗക്കാരും അനുസരിക്കേണ്ടതാണെന്നു ആജ്ഞാപിക്കപ്പെട്ടിട്ടുള്ളവയാണ്. ജനനംമുതൽ മരണംവരെ ഓരോരുത്തർക്കും അവരവരുടെ കർത്തവ്യകർമ്മങ്ങൾ ഇന്നിന്നവയാണെന്നു ഓരോ തിട്ടൂരങ്ങൾ മൂലം ചക്രവർത്തി ചെയ്തിട്ടുള്ളതും ചെയ്യുന്നതും ആയ ആജ്ഞാപനങ്ങളുടെ ധ്വനി ഏതു കാലത്തും എവിടെയും അവരുടെ ചെവിയിൽ പതിയത്തക്കവണ്ണം എല്ലാത്തരം വിദ്യാഭ്യാസവിഷയങ്ങളിലും തദനുരൂപങ്ങളായ ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്. പ്രാഥമികവിദ്യാഭ്യാസം ചെയ്യുന്ന കുട്ടികൾക്കും ഉയർന്നതരം വിദ്യാഭ്യാസം ചെയ്യുന്ന യുവാക്കൾക്കും, വ്യവസായകന്മാർക്കും രാജ്യത്തിലുള്ള എല്ലാത്തരം

രം ഉദ്യോഗസ്ഥന്മാൎക്കും, പടയാളികൾക്കും, പിതൃമാതൃഭ്രാതൃപുത്രകളത്രാദികൾക്കും എന്നുവേണ്ട പ്രജകളിൽ ഉള്ള എല്ലാത്തരം ആളുകൾക്കും അവരവർ ഏൎപ്പെടുന്ന വിഷയങ്ങളിൽ ഉത്തമസ്ഥാനം സമ്പാദിച്ച് ഓരോരുത്തൎക്ക് അവായോജ്യങ്ങളായ പൌരുഷഗുണങ്ങളെ പ്രകാശിപ്പിക്കുവാൻ തക്കവണ്ണം മേല്പറഞ്ഞ രാജശാസനങ്ങളെ അടിസ്ഥാനമാക്കി സദാചാരോപദേശങ്ങൾ ചെയ്യുന്ന പുസ്തകങ്ങളും പത്രികകളും പ്രസംഗങ്ങളും ജപ്പാൻരാജ്യത്തു ഒട്ടുള്ള പ്രദേശത്തു പോയാലും വായിക്കയും കേൾക്കുകയും ചെയ്യാവുന്നതാകുന്നത്രെ. ശ്രുതിയുടെ പ്രസിദ്ധപ്പെടുത്തുന്ന ഈ വക ആജ്ഞാപനങ്ങളുടെ സ്വഭാവം അറിവാൻ വേണ്ടി അനേക തിട്ടൂരങ്ങളുള്ളതിൽ പൊതുജനങ്ങളെ ഉദ്ദേശിച്ചും തന്റെ സൈന്യങ്ങളെ ഉദ്ദേശിച്ചും ചക്രവൎത്തി പ്രസിദ്ധപ്പെടുത്തീട്ടുള്ള രണ്ടു തിട്ടൂരങ്ങളുടെ തൎജ്ജമ താഴെ ചേൎക്കുന്നു.

## (1) *

### നമ്മുടെ പ്രജകൾക്ക്.

നമ്മുടെ പ്രജകൾ എല്ലാവരും അവരുടെ മാതാപിതാക്കന്മാരോട് അനുസരണശീലമുള്ളവരായും അവരുടെ സഹോദരസഹോദരിമാരോടു സ്നേഹമുള്ളവരായും ഇരിക്കണമെന്നാകുന്നു നമ്മുടെ ആഗ്രഹം. ഭാൎയ്യാഭൎത്താക്കന്മാർ അന്യോന്യം പ്രണയമുള്ളവരായിരിക്കേണം. സ്നേഹിതന്മാർ പരസ്പരവിശ്വാസത്തോടുകൂടിയിരിക്കേണം. എല്ലാ

* Nineteenth Century and after എന്ന ഇംഗ്ലീഷ് മാസികയിൽ ജപ്പാനിലെ ഒരു പ്രഭുവായ Baron Suyematsu എന്ന വിദ്വാൻ ജപ്പാൻ ചക്രവൎത്തിയെപ്പറ്റി എഴുതീട്ടുള്ള ഒരു ലേഖനത്തിൽ നിന്നാണു ഈ തിട്ടൂരങ്ങൾ എടുത്തിരിക്കുന്നതു.

വരും ആത്മസംയമനവും സത്യസന്ധതയും പരിശീലിക്കേണം. ബഹുജനക്ഷേമതല്പരത എല്ലാവൎക്കും വേണം. എല്ലാവരും ജ്ഞാനം വൎദ്ധിപ്പിച്ചും, വൃത്തികളെ ക്രമപ്പെടുത്തിയും, വ്യാധിശരീരികളെ പോഷിപ്പിച്ചും, മനുഷ്യന്ന സന്തോഷവും ഉപകാരപ്രദങ്ങളായും ഉള്ള ഗുണങ്ങളെ ഉൽകൎഷപ്പെടുത്തിയും വൎത്തിക്കേണം. ബഹുജനക്ഷേമം വൎദ്ധിപ്പിപ്പാനും ജനസമുദായത്തിന്ന ഗുണപ്രദങ്ങളായ പ്രവൃത്തികളെ ചെയ്തു ലോകം മുഴുവൻ പ്രകാശമുണ്ടാക്കുവാനും നിങ്ങൾ ശ്രമിക്കേണം. രാജ്യഭരണത്തിന്റെ അടിസ്ഥാനം ഇളകാതെ സ്നേഹപുരസ്സരം രക്ഷിക്കയും രാജ്യത്തിലെ നിയമങ്ങളെ ബഹുമാനപുരസ്സരം അനുസരിക്കുകയും വേണം. ഏതവസരത്തിലും പൊതുജനക്ഷേമത്തിന്നായി കഴിയുന്നതെല്ലാം പ്രവൎത്തിക്കുകയും നീതിന്യായം നിലനിൎത്തുന്ന കാൎയ്യത്തിൽ സ്വേച്ഛയായി നിങ്ങളുടെ പൌരുഷവും ധൈൎയ്യവും പ്രദൎശിപ്പിക്കുകയും ആകാശവും ഭൂമിയുമുള്ള കാലം നിലനില്ക്കുന്ന നിങ്ങളുടെ രാജവംശത്തെ നിലനിൎത്തി ക്ഷേമാഭിവൃദ്ധിയുണ്ടാക്കുകയും വേണം. മേൽപ്രകാരം ചെയ്താൽ നിങ്ങൾ രാജഭക്തിയുള്ളവരും ഉത്തമഗുണവാന്മാരും ആയ പ്രജകളായിത്തീരുന്നതിന്നു പുറമെ നിങ്ങളുടെ ഗുരുകാരണവന്മാരുടെ അതിപ്രശോഭിതങ്ങളും അത്യുത്തമങ്ങളും ആയ ഗുണങ്ങളുടെ ഇരിപ്പിടങ്ങളായിത്തീരുന്നതുമാകുന്നു.

(2)

നമ്മുടെ സൈന്യങ്ങൾക്ക.

യോദ്ധാക്കളായ നിങ്ങളുടെ പരമാധികാരമുള്ള നായകൻ നാമാകുന്നു എന്നു മനസ്സിലാക്കുക. നമ്മുടെ കൈകളും കാലുകളും നിങ്ങളാകുന്നു എന്നു നാം വിശ്വസിക്കുന്നതുപോലെ നിങ്ങളുടെ കഴുത്തും തലയും നിങ്ങളുടെ ചക്രവ

ത്തിയായ നാം ആകുന്നു എന്നു നിങ്ങൾ വിചാരിക്കണം. എന്നാൽ നമ്മൾക്കു പരസ്പരം ഉള്ള സ്നേഹത്തിന്നു മതിയായ അഗാധത ഉണ്ടാകുന്നതാകുന്നു. പരമോൽകൃഷ്ടമായ ദൈവത്തിന്റെ അനുഗ്രഹം മിഥ്യയാകാതിരിക്കത്തക്കവണ്ണവും നമ്മുടെ അതിവിശിഷ്ടന്മാരായ ഗുരുകാരണവന്മാർ, നമുക്കു ചെയ്തിട്ടുള്ള അമിതഗുണങ്ങൾക്കു തക്ക പ്രതിഫലം ചെയ്തു നാം സൽപാത്രമായി തീരത്തക്കവണ്ണവും നമ്മുടെ കൃത്യങ്ങൾ പരിപാലനം ചെയ്വാൻ നാം ശക്തനാകുന്നൊ അല്ലയോ എന്ന സംഗതി യോദ്ധാക്കളായ നിങ്ങൾ നിങ്ങളുടെ കർത്തവ്യകർമ്മം ശരിയായി നടത്തുമൊ ഇല്ലയൊ എന്ന സംഗതിയെ ആശ്രയിച്ചാണ് നില്ക്കുന്നതു്. നമ്മുടെ സാമ്രാജ്യത്തിന്റെ ശ്രേയസ്സിന്നു വല്ല ഹാനിയും സംഭവിക്കുന്ന പക്ഷം അതിനാൽ ഉണ്ടാകുന്ന മനോവേദനയിൽ നമ്മോടുകൂടി നിങ്ങൾ പങ്കുകൊള്ളുവാനുള്ളതും നിങ്ങളുടെ ശൌര്യപരാക്രമങ്ങൾകൊണ്ട് ലോകം മുഴുവനും ശോഭിക്കുന്ന പക്ഷം അതിനാലുണ്ടാകുന്ന ശ്രേയസ്സിൽ നിങ്ങളോടുകൂടി നാം പങ്കുകൊള്ളുവാനുള്ളതും ആകുന്നു. നിങ്ങൾ നിങ്ങളുടെ കർത്തവ്യകർമ്മം ശരിയായി ചെയ്കയും നമ്മോടുകൂടി ഏകമനസ്സായി നിന്നു രാജ്യരക്ഷക്കു വേണ്ടി നിങ്ങളുടെ ശക്തി ഉപയോഗിക്കുകയും ചെയ്താൽ നമ്മുടെ സാമ്രാജ്യത്തിലെ ജനങ്ങൾ എന്നെന്നേക്കും സമാധാനവും ഭാഗ്യവും ഉള്ളവരായിരിക്കുകയും നമ്മുടെ സാമ്രാജ്യത്തിന്റെ ശോഭ വർദ്ധിക്കുകയും ആ ശോഭ ലോകത്തിന്നു സന്മാർഗ്ഗദർശിനിയായ ഒരു വിളക്കായി പരിണമിക്കുകയും ചെയ്യുന്നതാകുന്നു. നമ്മുടെ പടയാളികളെ! നിങ്ങളെപ്പറ്റി നാം അമിതമായി ആശപ്പെടുന്നതുകൊണ്ട് നിങ്ങളോടു പ്രത്യേകമായി ഇനിയും ചില ആജ്ഞാപനങ്ങൾ ചെയ്വാനുണ്ട്. നിങ്ങൾ താഴെ പറയുന്ന അത്യാവശ്യക ഗുണങ്ങൾ പ

രിശീലിയ്ക്കണം. (1) രാജഭക്തിയും സ്വരാജ്യാഭിമാനവും (2) മര്യാദയും ദയയും (3) ധൈര്യവും വീര്യവും (4) വിശ്വാസവും ഉറപ്പും (5) മിതവൃത്തിയും അനഹങ്കാരവും *

* * *

‘മേലുദ്യോഗസ്ഥന്മാർ കീഴുദ്യോഗസ്ഥന്മാരുടെ നേരെ ഗർവോടുകൂടി വർത്തിക്കരുതു്. എല്ലാ കാര്യങ്ങളും സശ്രദ്ധമായും സദയമായും ആലോചിച്ചു തീർച്ചപ്പെടുത്തണം. എല്ലാ പ്രവൃത്തികൾക്കും നിസ്സർഗ്ഗസിദ്ധമായ അടിസ്ഥാനം ദയയാകുന്നു. അതുകൊണ്ടു മേലുദ്യോഗസ്ഥനും കീഴുദ്യോഗസ്ഥനും ഏകമനസ്സായി നിന്നാൽ സാമ്രാജ്യവിഷയകാര്യങ്ങളെ തൃപ്തികരമാകുംവണ്ണം നടത്തുവാൻ കഴിയും.’

മേൽപ്പറഞ്ഞ തീട്ടൂരങ്ങളിലെ ആജ്ഞാപനങ്ങളുടെ സമ്പ്രദായവും രീതിയും നോക്കിയാൽ അവ ഒരു പിതാവു തന്റെ പ്രാണസ്നേഹമുള്ള പുത്രന്മാരോടു വാത്സല്യപൂർവ്വം ചെയ്യുന്ന ഉപദേശങ്ങളെന്നല്ലാതെ റഷ്യാചക്രവർത്തിയെപ്പോലുള്ള രാജാക്കന്മാർ തങ്ങളുടെ കാലിന്റെ അടിയിൽ ഇട്ടു ചവിട്ടേണ്ടവരാണെന്നു വിചാരിക്കുന്ന പ്രജകളെപ്പോലുള്ളവർക്കു ഒരു ചക്രവർത്തി ആത്മാധികാരപ്രകടനത്തിന്നുവേണ്ടി മാത്രം കൊടുക്കുന്ന കല്പനകളാണെന്നു ആരെങ്കിലും വിചാരിക്കുമോ? രാജാവും പ്രജകളും തമ്മിലുള്ള ഈ ആന്തരമായ ഐകമത്യമാണു ജപ്പാൻരാജ്യത്തെ മററു സകലരാജ്യങ്ങളിൽനിന്നും വേറിട്ടുള്ളതായ ഇപ്പോഴത്തെ ഒരു ഉയൎന്ന നിലയിൽ കൊണ്ടുവന്നിട്ടുള്ളതു് എന്നാണു സൂക്ഷ്മജ്ഞന്മാർ അഭിപ്രായപ്പെടുന്നതു്. രാജാവു പ്രജകളുടേയും രാജ്യത്തി

* മേൽപ്രകാരം ജോടിചേർന്നു പോകുന്ന ഓരോ വക ഗുണങ്ങളുടെ പരിശീലനം കൊണ്ടുണ്ടാകുന്ന നന്മകളെ തീട്ടൂരത്തിൽ സവിസ്തരമായി പ്രശംസിക്കുന്നു, ആ ഭാഗമാണു് ഇവിടെ വിട്ടിരിക്കുന്നതു്.

ന്റെയും ക്ഷേമത്തിന്നുവേണ്ടി രാജ്യഭാരം ഏറ്റിരിക്കുന്നു. പ്രജകൾ രാജ്യത്തിന്റെയും രാജാവിന്റെയും ശ്രേയസ്സിന്നുവേണ്ടി ജീവിക്കുന്നു. ഇങ്ങിനെയാണ് അവരുടെ ഭാവം. ചുരുക്കിപ്പറയുന്നതായാൽ സ്വാതന്ത്ര്യരാഹിത്യത്തിൽ വേരൂച്ചു കിടക്കുന്ന സ്നേഹബുദ്ധ്യാ ചെയ്യുന്ന പ്രവൃത്തികൾകൊണ്ടല്ലാതെ സ്വാതന്ത്ര്യത്തിൽനിന്നു ജനിക്കുന്ന ദോഷബുദ്ധ്യാ ചെയ്യുന്ന പ്രവൃത്തികൾകൊണ്ടു രാജാക്കന്മാർ പ്രജകളെ ക്ഷേമകരമാംവണ്ണം പരിപാലിപ്പാനോ, സൈന്യാധികാരികൾ കീഴുദ്യോഗസ്ഥന്മാരെ തൃപ്തികരമാംവണ്ണം പണിയെടുപ്പിപ്പാനോ, പടനായകന്മാർ പടയാളികളെ ധൈര്യസാഹസമുള്ള വീരന്മാരാക്കിത്തീർപ്പാനോ, പിതാക്കന്മാർ പുത്രന്മാരെ ഉത്തമഗുണവാന്മാരാക്കിത്തീർപ്പാനോ, എന്നു വേണ്ടാ ഒരു രാജ്യത്തിലെ രാജാവടക്കമുള്ള സകല ജനങ്ങളും ഏകമനസ്സോടുകൂടി അവരവരുടെ കൎത്തവ്യകൎമ്മങ്ങൾ ഉത്തമരീത്യാ നടത്തി രാജ്യം പുഷ്ടിയെ പ്രാപിക്കത്തക്കവണ്ണം അതിൽ പരസ്പരം വിരോധങ്ങളായി തോന്നാവുന്ന അനേകമായ ശക്തികളെ എല്ലാം കൂട്ടി ഇണക്കി ആ രാജ്യത്തെ ഉപര്യുപരി ശ്രേയസ്കരമായ മാൎഗ്ഗത്തിൽകൂടി നയിപ്പിക്കുവാനാവശ്യമായ ആ സംയോജ്യതയുണ്ടാക്കുവാനോ സാധിക്കുന്നതല്ലെന്നു ഈ അവസരത്തിൽ കണ്ണും ചെവിയും ഉള്ള സകല ജനങ്ങളും കണ്ടുംകേട്ടും പഠിക്കുവാൻ വേണ്ടി ജപ്പാൻകാർ ലോകം മുഴുവനും പ്രസിദ്ധപ്പെടുത്തുന്ന പത്രികകളാകുന്നു ഇപ്പോൾ നടക്കുന്ന യുദ്ധത്തിൽ അവർ സമ്പാദിക്കുന്ന എല്ലാവിജയങ്ങളും.



## ൧൨. ഉച്ചാരണം.



എല്ലാ ഭാഷകളിലും ശബ്ദങ്ങളെ വ്യക്തമായി ഉച്ചരിക്കേണ്ടതു് അത്യാവശ്യമാകുന്നു. അസ്പഷ്ടമായി ഉച്ചരിക്കപ്പെടുന്ന ശബ്ദം ഒരു മങ്ങിയ ദീപമെന്നപോലെ പദാൎത്ഥങ്ങളെ വേണ്ടുംവണ്ണം പ്രകാശിപ്പിക്കയില്ല. ഓരോ ഭാഷയ്ക്കും ഉച്ചാരണവിഷയത്തിൽ ഓരോ വിധം വൈലക്ഷണ്യമുണ്ടു്. എന്നാൽ ഭാഷകളുടെ ബാല്യകാലത്താണു് വൈലക്ഷണ്യങ്ങൾക്കെല്ലാം പ്രാബല്യം. മനുഷ്യന്റെ ശരീരാവയവങ്ങൾക്കെന്നപോലെ ഭാഷയുടെ ഉച്ചാരണങ്ങൾക്കും ഒരുറപ്പും ചന്തവും വൃദ്ധിയും വെടിപ്പും തികവും വടിവും എല്ലാം ജനിക്കുന്നതു താരുണ്യാരംഭത്തിലേ ഉള്ളൂ. സംസാരിക്കുന്ന ജനങ്ങളുടെ മുഖങ്ങളിൽ ശബ്ദരൂപേണ നിൽക്കുന്നതിനു പുറമേ ശബ്ദങ്ങളെ വരകളെക്കൊണ്ടു കുറിച്ചു ലിപിരൂപേണ എഴുതിസൂക്ഷിക്കാവുന്ന നിലയിൽ വന്നതിന്നു മേലേ ഒരു ഭാഷ പ്രൌഢാവസ്ഥിതിയിൽ പ്രവേശിച്ചതായി പറഞ്ഞുകൂട. ഈ അവസ്ഥയ്ക്കു മുമ്പു ഉച്ചാരണങ്ങളെല്ലാം പ്രതിദിനം പ്രതിഗ്രാമവും ഭേദിച്ചുകൊണ്ടിരിക്കും.

ഉദാഹരണത്തിനു് ഏറെ ദൂരെ തേടേണ്ടതില്ല. സംസ്കൃതത്തിന്റെ പുരാതനാവസ്ഥയെ നോക്കുക. വൈദികസംസ്കൃതമെന്നും ലൌകികസംസ്കൃതമെന്നും സംസ്കൃതത്തിനു രണ്ടുവകഭേദമുണ്ടു്. വേദങ്ങളിലും ബ്രാഹ്മണങ്ങളിലും കാണുന്ന ഭാഷയാണു വൈദികസംസ്കൃതം; കാളിദാസാദികവികൾ ഉപയോഗിച്ചിരിക്കുന്നതു ലൌകികം. ഓരോ വേദത്തിനും വിലക്ഷണങ്ങളായ ചില ഉച്ചാരണങ്ങളുണ്ടു്:—ഋഗ്വേദത്തിൽ ഡകാരത്തെ ളകാരമായും, ഢകാര

കാൎയ്യം ഉച്ചരിക്കണം. ഇതാണ് യത്നഭേദം. ഇതു മലയാളത്തിലില്ല. ഇംഗ്ലീഷുമുതലായ യൂറോപ്പിലെ ഭാഷകളിൽ ഇതിനു വളരെ പ്രാധാന്യമുണ്ട്. യത്നം ഒരു സ്വരത്തിൽനിന്നു മറ്റൊരു സ്വരത്തിലേയ്ക്കു മാറുന്നതുകൊണ്ട് ഇംഗ്ലീഷിൽ നാമം ക്രിയയായി മാറുകമാത്രമല്ല, അൎത്ഥംതന്നെ ചിലപ്പോൾ ഭേദിച്ചുപോകുമെന്നു വായനക്കാരിൽ ആംഗലവിദ്യ അഭ്യസിച്ചവൎക്ക് അറിയാമല്ലോ. ഈ യത്നഭേദമെന്നതു് ഇല്ലെങ്കിലും സംസ്കൃതത്തിൽ ഇതിന്റെ സ്ഥാനത്തു വേറെ ഒരു വിശേഷവിധിയുണ്ട്. സംസ്കൃതപദങ്ങളെ ഉച്ചരിക്കുമ്പോൾ അക്ഷരങ്ങൾക്കെല്ലാം ഒരേ സ്ഥായിപോരാ; പ്രധാനഭാഗത്തെ ഉയൎന്ന സ്ഥായിയിലും അപ്രധാനഭാഗത്തെ താണസ്ഥായിയിലും ഉച്ചരിക്കണം. ഒരു ശ്രുതിവച്ചുംകൊണ്ട് പ്രധാനത്തെ മേൽസ്വരത്തിലും അപ്രധാനത്തെ കീഴ്സ്വരത്തിലും ആണുച്ചരിക്കുന്നതു. ഇതിന് ഉദാത്താനുദാത്തസ്വരിതങ്ങൾ എന്നു മൂന്നു മാതിരിയിലുള്ള 'സ്വരം' എന്നുപേർ പറയുന്നു. സ്വരഭേദംകൊണ്ടു അൎത്ഥഭേദവും വരും. ഇപ്പോൾ 'ലോകനാഥൻ' എന്നുപറഞ്ഞാൽ അതു ലോകത്തിന്റെ നാഥൻ എന്നു തൽപുരുഷനും, ലോകം നാഥനായിട്ടുള്ളവൻ എന്നു ബഹുവ്രീഹിയും ആവാം. ഈ മാതിരി സ്ഥലങ്ങളിൽ സമാസഭേദത്തെ കാണിക്കുന്നതു സ്വരഭേദമാകുന്നു. ഈ ഭേദമാലോചിക്കാതെ ഒരാൾ യാഗംചെയ്തപ്പോൾ 'ഇന്ദ്രശത്രോ വൎദ്ധസ്വ' എന്ന മന്ത്രത്തിലെ 'ഇന്ദ്രശത്രു' എന്ന സമാസത്തിന്റെ സ്വരം പിഴച്ചുച്ചരിക്കയാൽ വിപരീതഫലം ലഭിച്ചു എന്നു ഒരു ഉപാഖ്യാനവും പറയാറുണ്ട്. എന്നാൽ പാണിനി ലോകത്തിലും സ്വരംവിധിക്കുന്നുണ്ടെങ്കിലും ലൌകികസംസ്കൃതത്തിൽ സ്വരം ലുപ്തമായിപ്പോയി. ലോപിക്കാനുള്ള കാരണം ശ്രമവൈമുഖ്യവും കവികളുടെ ശ്ലേഷക്രമവും

ആയിരിക്കാം. ഇവിടെ ദൃഷ്ടാന്തത്തിനു കാണിച്ച 'ലോകനാഥ' ശബ്ദത്തെത്തന്നെ ഒരു കവി ഇപ്രകാരം പ്രയോഗിച്ചിരിക്കുന്നു.

'അഹം ച ത്വം ച രാജേന്ദ്ര ലോകനാഥാവുഭാവപി
ബഹുവ്രീഹിരഹം രാജൻ ഷഷ്ഠീതൽപുരുഷോഭവാൻ.'

ആദികാലത്തിൽ ഇംഗ്ലീഷിലെപ്പോലെ യകാരഭേദവും സംസ്കൃതത്തിൽ ഉണ്ടായിരുന്നിരിക്കാം. 'ഭോയച്യുത' എന്നിടത്തെ യകാരത്തെയും മറ്റു ചിലേടത്തെ വകാരത്തെയും ലഘുപ്രയത്നമായുച്ചരിക്കണമെന്നു ശാകടായനൻ അഭിപ്രായപ്പെടുന്നുണ്ടെന്നു പാണിനി ഒരു സൂത്രം (വ്യോർലഘുപ്രയത്നതരഃ ശാകടായനസ്യ) വിധിച്ചുകാണുന്നു. മറ്റാരും ഈ സംഗതിയെ പാണിനി ഗണിച്ചുകാണാത്തതിനാൽ പാണിനിക്കു മുമ്പുതന്നെ യകാരഭേദം എന്നതു സംസ്കൃതത്തിൽ ക്ഷയിച്ചിരിക്കണം.

ഇനി ഒരു ഭാഗം ആലോചിപ്പാനുള്ളതു് ഉച്ചാരണസമ്പ്രദായം, ധ്വനി അല്ലെങ്കിൽ ഈണം ആകുന്നു. ഓരോ ഭാഷക്കാൎക്കും ഉച്ചരിക്കുന്നതിൽ ഓരോ വിശേഷവിധികളുണ്ടു്. അതിനാലാണു ഒരു തമിഴൻ മലയാളം സംസാരിക്കുമ്പോഴും അതിൽ 'തമിഴ്ച്ചുവ' ഉണ്ടെന്നു നാം പറയുന്നതു്. ഇതുപോലെ നാം സംസാരിക്കുന്ന ഇംഗ്ലീഷിൽ എന്തോ ഒരു വൈചിത്ര്യക്കുറവുണ്ടെന്നു ഇംഗ്ലീഷുകാർ പറയും. ഒരക്ഷരം രണ്ടുഭാഷകളിൽ തുല്യമായിരിക്കും. എങ്കിലും അതിനെ ഉച്ചരിക്കുന്നതു അതാതു ഭാഷയുടെ സമ്പ്രദായത്തിനനുരൂപമായിവേണം. ഖരങ്ങൾ എന്നു പറയുന്ന കചടതപങ്ങൾ തമിഴിലും മലയാളത്തിലുമുണ്ടു്. എന്നാൽ തമിഴർ അവയെ മലയാളികളെപ്പോലെ പൂൎണ്ണഖരങ്ങളായുച്ചരിക്കാതെ അവയ്ക്കു ഖരങ്ങളുടേയും മൃദുക്കളുടേയും

(ഗജഡദബ) മുതലായുള്ള ഒരു ശബ്ദം കൊടുക്കുന്നു. അതിനാലാണു തമിഴിലെ 'പങ്കുനി' എന്ന മാസ സംജ്ഞയെ ഇംഗ്ലീഷിൽ എഴുതുമ്പോൾ (Panguny) എന്നു 'ഉ' കാരം വന്നതു്.

ഒരു ഭാഷയിലുള്ള അക്ഷരമാലയുടെ സ്വഭാവങ്ങളെയും ആ ഭാഷ സംസാരിക്കുന്നവരുടെ ഉച്ചാരണസമ്പ്രദായവത്തിനു നിയാമകമായിരിക്കാം. മനുഷ്യന്റെ നാവിൽ നടക്കുന്ന അക്ഷരങ്ങളിൽ ചിലതുമാത്രം ഉപയോഗിക്കുന്ന ഒരു ഭാഷയെ സംസാരിക്കുന്നവർക്കു മറ്റു വിദേശഭാഷയും അഭ്യസിക്കുന്നതിനു ശ്രമം കാണുകയില്ല. ഈ സംഗതിയിൽ മലയാളികൾ ഭാഗ്യവാന്മാരാണു്. ആര്യദ്രാവിഡഭാഷകൾ രണ്ടിലും ഉള്ള അക്ഷരങ്ങളും മലയാളത്തിൽ ചേർന്നിട്ടുള്ളതിനാൽ കേരളീയാക്ഷരമാല പരിപൂർണ്ണപ്രായമാണെന്നു പറയാം. നാം കേട്ടിട്ടുള്ള ഉച്ചാരണങ്ങളിൽ ഒന്നോ രണ്ടോ ഒഴിച്ചു മലയാളത്തിലില്ലാതെ ഉള്ളൂ. മലയാളികളുടെ ഉച്ചാരണസാമർത്ഥ്യം പാശ്ചാത്യവൈയാകരണന്മാർക്കു അനുഭവസിദ്ധമാണു്.

ഭാഷകളുടെ വൈലക്ഷണ്യങ്ങളും അതുകളെ ഉപയോഗിക്കുന്ന ജനസമുദായത്തിന്റെ ഉച്ചാരണശക്തിയെത്തന്നെ പ്രായേണ ബാധിക്കുന്നു. ബംഗാളികൾ വകാരമെല്ലാം ബകാരമാക്കും. ഒരു സംഗതി ധരിച്ചിരുന്നിട്ടും എനിക്കു ഒരിക്കൽ ഒരു നാഴികനേരത്തേ മനഃക്ലേശത്തിനു ഇടയായി. ഞാൻ ഒരു സംസ്കൃതകാവ്യം വായിക്കുകയായിരുന്നു. അതിലൊരു ശ്ലോകത്തിൽ 'ബധാ' എന്നൊരു പദം എത്രവിധമൊക്കെ ശ്രമിച്ചാലും, അന്വയിക്കയില്ലെന്നായി. 'ഞാൻ ചൊന്നപടി ചെയ്വാൻ' വേണ്ടി വളരെ സാഹസമൊക്കെ ചെയ്തുനോക്കി; ഒന്നുകൊണ്ടും ഫലിച്ചില്ല. അ

പ്പോഴാണു ആ പുസ്തകം കല്പടാവിൽ അച്ചടിച്ചതാണല്ലോ എന്നുള്ള ഓർമ്മ എന്റെ മനസ്സിലുദിച്ചതു്. ഉടനെ എല്ലാം ശരിയാകയുംചെയ്തു. ശബ്ദം 'ബദ്ധ്വാ=ബന്ധിച്ചിട്ട്' എന്നല്ല; 'വധ്വാ=വധുവിനാൽ' എന്നു വധൂശബ്ദത്തിന്റെ തൃതീയയാണു്.

തമിഴനായ ഒരു ശിഷ്യനും ഇതുപോലെ ഒരിക്കൽ എന്നെക്കുറെനേരത്തേക്കു ബുദ്ധിമുട്ടിക്കുകയുണ്ടായി. ഇതവന്നു 'മുധാ' എന്നുള്ള ശബ്ദമായിരുന്നു ക്ലേശകാരണമായിത്തീർന്നതു്. ശിഷ്യൻ അതിനെ വായിച്ചപ്പോഴൊക്കെയും 'മുദാ' എന്നു തന്നെ വായിച്ചു. ഒടുവിൽ ശിഷ്യന്റെ കയ്യിൽ നിന്നു പുസ്തകം വാങ്ങി ഞാൻതന്നെ വായിച്ചതിനു മേലേ എനിക്കു വാക്യം അന്വയിച്ചർത്ഥം പറവാൻ കഴിഞ്ഞുള്ളു. മേലാൽ ഈ മാതിരി വ്യത്യാസത്തിനു ഇടവരാതിരിപ്പാൻ ഞാൻ ഉടൻതന്നെ കരുതൽചെയ്തു. 'ശ്രീമാധവം ഭജത ഭോ ഗതബാധിതുദം' എന്നൊരു ശ്ലോകപാദം നിർമ്മിച്ചു എത്രയും ശരിയായിട്ടു ഉച്ചരിക്കാറായതിനു മേൽ പഠിച്ചാൽ മതി എന്നു ഞാൻ അയാളോടു പറഞ്ഞു. ആ വിദ്വാൻ പിന്നീടു ഈ പതിനാലക്ഷരങ്ങളുടെ ഇടയിൽ എത്ര അബദ്ധങ്ങളുണ്ടാക്കി എന്നു ഞങ്ങൾക്കും ഈശ്വരനും മാത്രമേ അറിയാവൂ. ഈ കഥ ഓർമ്മിക്കുമ്പോൾ കൂടിയും എനിക്കു ചിരി അടക്കവയ്യാതെ വരുന്നു. എന്തിനു, ഒരു വാരം ശ്രമിച്ചതിനു മേലെ അയാൾക്കു ആ പാദം ഒരുതവണ വേണ്ടുംവണ്ണം ഉച്ചരിക്കാൻ കഴിഞ്ഞുള്ളു. ഖരാതിഖരങ്ങളും മൃദുഘോഷങ്ങളും കലർന്നുവരുന്നിടത്തു ശിഥിലങ്ങൾ ഉച്ചാരണത്തിൽ ദ്രവങ്ങളായിപ്പോകുന്നതാണെന്നുള്ളതിലേക്കു 'മിത്രധ്രുക് മിത്രധ്രുഗ്' മിത്രധ്രുഹൌ മിത്രധ്രുഹഃ' എന്നുള്ള സിദ്ധരൂപവും 'ചരയാദി

തിയാഃ ശരിപൌഷ്കരസാദേരിതിവാച്യം' എന്നുള്ള വാൎത്തികവും ലക്ഷ്യങ്ങളാണു്.

മലയാളികൾക്കും ഇതുപോലെ ചില വൈകല്യങ്ങളില്ലെന്നില്ല. അവർ ചന്ദനത്തെ ചന്നനവും, ഗണപതിയെ ഗെണപതിയും ആക്കുന്നു. അവരുടെ ഇടയിൽ 'ഉച്ഛ്വാസം' അല്ലാതെ 'ഉത്ശ്വാസം' ആൎക്കുമില്ല. അവർ 'ആനേകമുക്' എന്ന പാണിനിസൂത്രത്തെ 'ആനേമുക്ക്' എന്നുച്ചരിയ്ക്കുമ്പോൾ ശാസ്ത്രിമാർ ചിരിച്ചുപോകും. മലയാളത്തിലെ ഉച്ചാരണത്തിൽ വേറൊരു വൈജാത്യമുള്ളതു ടകാരത്തെ ളകാരമാക്കുകയാണു്. 'സമ്രാട്' എന്ന സംസ്കൃതം ഭാഷയിൽ 'സമ്രാൾ' (ൾ) എന്നായിത്തീരുന്നു. ഇതിന്റെ ആഗമം ഒന്നാലോചിപ്പാനുള്ളതാണു്. വൈദികഭാഷയിൽ ഋഗ്വേദികൾ ഡകാരത്തിനു ളകാരമാണു പറയുന്നതെന്നു് ആരംഭത്തിൽ പ്രസ്താവിച്ചുവല്ലോ. 'സമ്രാൾ' മുതലായ ളകാരാന്ത ശബ്ദങ്ങളെല്ലാം വാസ്തവത്തിൽ ഡകാരാന്തമാണെന്നും ളകാരോച്ചാരണം അവസാനത്തിൽ മാത്രമേ ഉള്ളുവെന്നും സംസ്കൃതവ്യാകരണം കൊണ്ടു നമുക്കറിയാം. ഈ സ്ഥിതിക്കു കേരളത്തിലേയ്ക്കു വന്ന ആൎയ്യന്മാർ വൈദികകാലത്തിന്റെ ആരംഭത്തിൽ തന്നെ പിരിഞ്ഞു പോന്നിട്ടുള്ളവരാണെന്നു വരുന്നു. അല്ലെങ്കിൽ ഋഗ്വേദത്തിലുള്ള വിലക്ഷണോച്ചാരണം കേരളത്തിൽമാത്രം, ലൌകികസംസ്കൃതത്തിൽ കൂടി ഇന്നും നിലനില്ക്കുന്നതിനു എന്തു ഉപപത്തി പറയാം? എന്നാൽ ഇതു ഒരു പ്രധാനപ്പെട്ട സംഗതിയാകയാൽ പ്രത്യേകമായി വിചാരണ ചെയ്യേണ്ടതാകുന്നു.

---

# ൧൩. കാവ്യോദ്ദേശ്യം.

കാവ്യങ്ങൾ വായിക്കുകയും അവയിൽ രസിക്കുകയും ചെയ്യുന്നവർ നമ്മുടെ കൂട്ടത്തിൽ പലരുമുണ്ടെങ്കിലും അവകളുടെ ഗുണാഗുണങ്ങളെ സൂക്ഷ്മമായി അറിയുന്നവർ വളരെ ഉണ്ടോ എന്ന് സംശയമാണ്. വായിക്കുന്നവരിൽ പലരും ഓരോ കവിതകളെക്കുറിച്ച് അഭിപ്രായങ്ങൾ പറയുന്നത് ഏകദേശം സംഗീതജ്ഞാനമുണ്ടെന്നുള്ള അഭിമാനം മാത്രമുള്ളവർ രാഗാലാപത്തിൽ താളംപിടിക്കുകയും തലകുലുക്കുകയും ചെയ്യുന്നതുപോലെ ആയിക്കാണുമ്പോൾ അവർ എത്രത്തോളം സൂക്ഷ്മം അറിയുന്നവരാണെന്ന് ഏകദേശം തീർച്ചയാക്കാം. എന്നാൽ ഇതിനെക്കുറിച്ച് അവരെ അത്ര കുറ്റപ്പെടുത്തുവാനില്ല. സാധാരണ മലയാളികൾക്ക് കാവ്യങ്ങളുടെ ഗുണാഗുണങ്ങളെ അറിയുന്നതിന് ശ്രമമാവുകൊണ്ടുള്ള ബുദ്ധിയല്ലാതെ വേറെ ഒരു സഹായവും ഇല്ല. സംസ്കൃതത്തിൽ കാവ്യപ്രകാശം, സാഹിത്യദർപ്പണം, മുതലായ അനേക ഗ്രന്ഥങ്ങളും ഇംഗ്ലീഷിൽ ഈ വിഷയത്തെപ്പററി അനവധി പുസ്തകങ്ങളും ഉള്ളതുകൊണ്ട് ആ ഭാഷകളിൽ പാണ്ഡിത്യമുള്ളവർ കാവ്യങ്ങളുടെ ഗുണദോഷങ്ങളെ സൂക്ഷ്മമായി അറിയുന്നതിന് വേണ്ട സഹായങ്ങളുണ്ട്. മലയാളത്തിൽ ഈ വക ഗ്രന്ഥങ്ങൾ ഇല്ലാത്തതുകൊണ്ടും, ഇപ്പോൾ അച്ചടിച്ചു കാണുന്ന കവിതകളിൽ അധികവും, കാവ്യലക്ഷണം കുറഞ്ഞവയാകകൊണ്ടും, ഈ വക കവിതകളിൽ മാത്രം പരിചയിക്കുകയും, ഇതരഭാഷകൾ പഠിക്കാതിരിക്കയും ചെയ്തിട്ടുള്ള മലയാളികളുടെ രസികത്വം കൗടില്യമുണ്ടാകുന്നതു സ്വാഭാവികമാണ്. അതുകൊണ്ട് ഈ വിഷയത്തിൽ ജനങ്ങൾക്ക് നേരായ വഴി കാണിച്ചുകൊടുക്കുന്നതിന് സം

സ്കൃതത്തിലും ഇംഗ്ലീഷിലുമുള്ള ഗ്രന്ഥങ്ങളുടെ രീതിയെ അനുസരിച്ചു സാഹിത്യത്തെക്കുറിച്ചു ഇവിടെ കുറെ പ്രസ്താവിക്കുന്നതിനു് ഞങ്ങൾ തുനിയുന്നു.

കാവ്യം എന്നുവെച്ചാൽ സൂക്ഷ്മത്തിൽ എന്താകുന്നു എന്നാണ് നാം ആദ്യമായി അറിയേണ്ടതു്. എന്നാൽ എന്തിന്റെ എങ്കിലും സ്വഭാവത്തെയോ ഗുണദോഷങ്ങളെയോ കുറിച്ചു ആലോചിക്കുന്നതിനു മുമ്പിൽ അതിന്റെ ഉദ്ദേശമെന്താണെന്നു് ആലോചിക്കുന്നതു പ്രത്യേകം ആവശ്യമാണു്. ആ ഉദ്ദേശം എല്ലായ്പോഴും വിശദമായി നമ്മുടെ മനസ്സിൽ ഇല്ലെങ്കിൽ നാം പറയുന്നതു ചിലപ്പോൾ കുറെ അപ്രസ്തുതമായി വന്നേയ്ക്കാം. ഒരു രാജ്യത്തെ രാജ്യഭരണത്തിൽ എന്തെല്ലാം ഗുണദോഷങ്ങളുണ്ടെന്നോ, ഏതു രീതിയിലുള്ള രാജ്യഭരണമാണു് എല്ലാത്തിലും നല്ലതെന്നോ നിരൂപിക്കുന്നതിനു മുമ്പിൽ രാജ്യഭരണത്തിന്റെ ഉദ്ദേശം എന്താണെന്നു് അറിയുന്നതു് ആവശ്യമല്ലേ? അതുപോലെതന്നെ കാവ്യമെന്നുവെച്ചാൽ എന്താണെന്നും അതിനു എന്തെല്ലാം ലക്ഷണങ്ങളും ഉണ്ടായിരിക്കണമെന്നും തീർച്ചയാക്കുവാൻ പുറപ്പെടുന്നതിനു മുമ്പിൽ കാവ്യത്തിന്റെ ഉദ്ദേശം എന്താണെന്നും, അതു് മനുഷ്യർക്കു ഏതുവിധത്തിൽ ഉപകരിക്കുന്നതാണെന്നും നാം മനസ്സിലാക്കേണ്ടതാണു്.

വേദം, ശാസ്ത്രം, കാവ്യം ഇതുകളാകുന്നു നമ്മുടെ അദ്ധ്യയനത്തിന്റെ പ്രധാനവിഷയങ്ങൾ. ഇതിലോരോന്നിന്റെ മുഖ്യമായ ഉദ്ദേശം ഓരോന്നാണെങ്കിലും എല്ലാത്തിനും സാധാരണമായ ഉദ്ദേശം ഇന്നതു ചെയ്യണമെന്നും ഇന്നതു ചെയ്യരുതെന്നുമുള്ള കൃത്യാകൃത്യോപദേശമാകുന്നു. എന്നാൽ ഇതിൽ ഓരോന്നു് ആ ഉദ്ദേശത്തെ സാധിപ്പിക്കുന്നതു ഓരോ പ്രകാരത്തിലാണു്. വേദം കൃത്യാകൃത്യങ്ങളും ഇന്നതാണെ

ന്നും, അതുകളെ ലംഘിച്ചാൽ ഇന്നിന്ന ശിക്ഷകൾ അനുഭവിക്കേണ്ടിവരുമെന്നും രാജശാസനംപോലെ കല്പിക്കയാണു ചെയ്യുന്നതു്. ശാസ്ത്രം യുക്തിയുക്തമായി അതാതിന്റെ കാരണങ്ങളെ പ്രതിപാദിച്ചു ഒരു സ്നേഹിതനെപ്പോലെ നമ്മളെ പറഞ്ഞു സമ്മതിപ്പിച്ചു് നമുക്കു കൃത്യാകൃത്യബോധമുണ്ടാക്കുന്നു. കാവ്യം ഒരു ഇഷ്ടഭാര്യയെപ്പോലെ സരസവാക്കുകളെക്കൊണ്ടു കർത്തവ്യകർമ്മങ്ങളിൽ നമുക്കു് അഭിരുചിയും അകൃത്യങ്ങളിൽ വിമുഖതയും ജനിപ്പിക്കുന്നു.

കാവ്യശാസ്ത്രങ്ങൾക്കു ഉഭയസാധാരണമായ ഉദ്ദേശമെല്ലാററിന്നും ഒന്നാണെങ്കിലും അതുകൾ പഠിക്കുന്നതുകൊണ്ടു നമ്മുടെ ബുദ്ധിക്കുണ്ടാകുന്ന പ്രഭാവം രണ്ടുപ്രകാരത്തിലാണു്. ശാസ്ത്രാദ്ധ്യയനംകൊണ്ടു ബുദ്ധിക്കു തീക്ഷ്ണതയും ശക്തിയും കാവ്യാദ്ധ്യയനംകൊണ്ടു ബുദ്ധിക്കു ഗുണവുമാണു ഉണ്ടാകുന്നതു്. ശാസ്ത്രം മനുഷ്യരെ ബുദ്ധിമാന്മാരും കാവ്യം ഗുണവാന്മാരുമാക്കിത്തീർക്കുന്നു. ശാസ്ത്രത്തിന്നു ഈ ഗുണമുണ്ടെന്നു പലർക്കും സമ്മതമാണെങ്കിലും കാവ്യത്തിന്നു മേല്പറഞ്ഞ ഗുണമുണ്ടെന്നു ധരിച്ചിട്ടുള്ളവർ വളരെ ഉണ്ടോ എന്നു സംശയമാണു്. ഇതിന്റെ കാരണമെന്തെന്നാൽ, കാവ്യം മനോഗുണത്തിന്നു ആസ്പദമായ കൃത്യാകൃത്യബോധത്തെ ഉണ്ടാക്കുന്നതു്. ഇന്നതു ചെയ്യണമെന്നും, ഇന്നതു ചെയ്യരുതെന്നും സ്പഷ്ടമായി പറയുന്നതുകൊണ്ടല്ല. കൃത്യാകൃത്യങ്ങളെ നമുക്കു അനുഭവസിദ്ധങ്ങളാക്കിത്തീർക്കുന്നതുകൊണ്ടാണു്. സാധാരണയായി ഉൽകൃഷ്ടങ്ങളായ കാവ്യങ്ങളിൽ ഇന്നതു കൃത്യമെന്നും ഇന്നതു അകൃത്യമെന്നും, പ്രത്യേകം വിചാരിക്കുന്നില്ലെങ്കിലും അതുകളെ വായിക്കുമ്പോൾ കൃത്യാകൃത്യവിചാരമാണു നമുക്കു മുഖ്യമായുണ്ടാകുന്നതു്. കാവ്യാദ്ധ്യയനംകൊണ്ടു രാവണദുര്യോധനാദികളെപ്പോലെയല്ല രാമയുധിഷ്ഠിരാദികളെ

പ്പോലെയാണു നാം പ്രവൎത്തിക്കേണ്ടതു എന്നു നമുക്കു ബോധമാകയും, അതുനിമിത്തമായി ശുഭകൎമ്മങ്ങളിലും സൽഗുണങ്ങളിലും അഭിരുചിയും അശുഭകൎമ്മങ്ങളിലും ദുൎഗ്ഗുണങ്ങളിലും വിമുഖതയും ഉണ്ടാകയുംചെയ്യുന്നതാണു". പലപ്പോഴും പല സൽകവിതകളിൽ പരിചയിച്ചു ഈ അനുഭവമുണ്ടാകുമ്പോൾ ഈ അഭിരുചിയും വിമുഖതയും സ്ഥായിയായിവരികയും അതിനാൽ സ്വഭാവ ഗുണോൽകൎഷമുണ്ടാകയുംചെയ്യുന്നു. ഏതെങ്കിലും ഒരു മനോവികാരം കൂടക്കൂടെ ഉണ്ടാകുമ്പോൾ ആ വികാരം ക്രമേണ സ്ഥായിയാകുമെന്നു മതിയായിട്ടുള്ള സജ്ജനസംസൎഗ്ഗംകൊണ്ടു മനുഷ്യർ ശിഷ്ടന്മാരാകുന്നതും ദുൎജ്ജനസംസൎഗ്ഗംകൊണ്ടു ദുഷ്ടന്മാരാകുന്നതും ദൃഷ്ടാന്തമാണു".

രാജ്യവും വസ്തുക്കളും ദേഹവും ഭാൎയ്യയേയും
പൂജ്യരാം ഭ്രാതൃസുതന്മാരെയുമെന്നല്ലഹോ
ഇക്ഷിതിതന്നിലിനിക്കുള്ളതൊക്കെയും ധൎമ്മ-
രക്ഷാൎത്ഥമുപേക്ഷിപ്പാനുദ്യുക്തനാകുന്നേൻ ഞാൻ.

എന്നു ധൎമ്മപുത്രൻ പറയുന്നതും,

"പട്ടാഭിഷേകത്തിനാരംഭിച്ചപ്പോഴും
കാട്ടിലേക്കങ്ങുപറഞ്ഞയച്ചപ്പോഴും
ഭേദമായീലഹോ ഞങ്ങളാലൊരല്പ-
മൊട്ടുമേ ഭാവഭേദം രാമഭദ്രനിൽ"

എന്നു ശ്രീരാമനെക്കുറിച്ചു പറയുന്നതും, അതാതുപ്രകരണത്തിൽ വായിക്കുമ്പോൾ തല്ക്കാലമെങ്കിലും, കുറെ ധൎമ്മബുദ്ധിയും, ഗാംഭീൎയ്യവും ആൎക്കാണു ഉണ്ടാകാത്തതു". ഇങ്ങനെ പലപ്പോഴും ഉണ്ടാകുമ്പോൾ സ്വഭാവ ഗുണവും, ഗാംഭീൎയ്യവും, കുറെയെങ്കിലും സ്ഥായിയാകാതിരിക്കയില്ല.

വേദശാസ്ത്രങ്ങളിൽ കൃത്യാകൃത്യങ്ങളെക്കുറിച്ചു ധാരാളമായി പറഞ്ഞിട്ടുള്ളപ്പോൾ കാവ്യത്തിൽനിന്നു പ്രത്യേകമായി എന്തൊരു ഫലമാണു നമുക്കു സിദ്ധിക്കുന്നതെന്നു ആരെങ്കിലും ആക്ഷേപിച്ചേക്കാം. എന്നാൽ മേല്പറഞ്ഞ ഉദ്ദേശത്തെമാത്രം സംബന്ധിച്ചിടത്തോളം കാവ്യത്തിനു വേദശാസ്ത്രങ്ങളെക്കാൾ അധികം പ്രാബല്യം ഉണ്ടു്. കാവ്യങ്ങളുടെ മാധുര്യംകൊണ്ടും, സാരസ്യംകൊണ്ടും അവകൾ വായിക്കുന്നതിനു വേദശാസ്ത്രങ്ങളെക്കാൾ വളരെ രസമുള്ളതും, കൃത്യാകൃത്യനിരൂപണത്തിന്റെ സമ്പ്രദായങ്ങൾ കൊണ്ടു അവകളെക്കുറിച്ചു അനേകവും അധികം വരുത്തുന്നതും ആകയാൽ കാവ്യങ്ങൾക്കു നമ്മുടെ ബുദ്ധിയെ നയിക്കുന്നതിനുള്ള ശക്തി വേദശാസ്ത്രങ്ങളെക്കാൾ അധികമുണ്ടു്. വേദശാസ്ത്രങ്ങൾ പഠിക്കുന്നതു സന്മാർഗ്ഗോപദേശം കേൾക്കുന്നതുപോലെയും കാവ്യങ്ങൾ വായിക്കുന്നതു സത്തുക്കളോടു സംസർഗ്ഗം ചെയ്യുന്നതുപോലെയും ആകുന്നു. മനുഷ്യരെ സദ്വൃത്തന്മാരാക്കുന്നതിനു ഇതിലേതിനാണു പ്രാബല്യമുള്ളതെന്നതിനെപ്പറ്റി അഭിപ്രായഭേദമുണ്ടാവാൻ വഴിയില്ലല്ലോ.

കാവ്യങ്ങളുടെ സൂക്ഷ്മമായ ഉദ്ദേശം കൃത്യാകൃത്യോപദേശമാണെങ്കിലും അവകളുടെ തൽക്കാലഫലം മനസ്സുഖമാകുന്നു. സഹൃദയന്മാർക്കു ഉൽകൃഷ്ടകാവ്യങ്ങൾ വായിക്കുമ്പോൾ മനസ്സിനു അവാച്യമായ ഒരു ആനന്ദമുണ്ടാകുന്നതാണു്. മിക്കവരും അവരുടെ വിഭാവനകൂടാതെ ഉത്തരകാലഫലം അനുഭവിക്കുന്നുണ്ടെങ്കിലും ഈ തൽക്കാലഫലത്തിനുമാത്രമാണു സാധാരണയായി കവിതകൾ വായിക്കുന്നതു്. എന്നാൽ ഈ തൽക്കാലഫലംതന്നെ ഉത്തരകാലഫലാപേക്ഷകൂടാതെയും മനസ്സിനു ഗുണപ്രദമാകുന്നു. സദ്വിഷ

യങ്ങളിൽ പലപ്പോഴും മനസ്സിന്ന സുഖലയമുണ്ടാകുന്നതുതന്നെ അതിന്ന ശുദ്ധിയും ശാന്തതയും ഉണ്ടാകുന്നതിന്ന ഒരുവഴിയാണെന്ന പല മഹാന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. സംഗീതം മുതലായ ചില കലാവിദ്യകളുടേയും ഫലം ഇതുതന്നെയാകുന്നു.

ഇതുകൂടാതെ വേറെ പല ഫലങ്ങളേയും കാവ്യപ്രകാശം മുതലായ സംസ്കൃതഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. യശസ്സ്, ധനലാഭം, വ്യവഹാരജ്ഞാനം മുതലായതുകളേയും കാവ്യഫലങ്ങളുടെ കൂട്ടത്തിലാണു ഗണിക്കുന്നത്. എന്നാൽ യശസ്സ്, ധനലാഭം മുതലായതു വേറെ പലതുകൊണ്ടും ഉണ്ടാകാവുന്നതാകയാൽ അതുകൾ വാസ്തവത്തിൽ കാവ്യത്തിന്റെ സഹജഫലങ്ങളല്ല. ഔപാധികഫലങ്ങളുടെ കൂട്ടത്തിലേ വിചാരിപ്പാൻ പാടുള്ളൂ. അതുകൊണ്ടു അതുകളെ കുറിച്ചു ഇവിടെ പ്രസ്താവിക്കണമെന്നില്ല. പ്രതാപരുദ്രീയത്തിൽ ഈ വിഷയത്തെപ്പററി വളരെ സാരമായ ഒരു ശ്ലോകമുള്ളതിനെ താഴെ ചേർക്കുന്നു:—

യദ്വേദാൽ പ്രഭുസമ്മിതാദധിഗതം ശബ്ദപ്രധാനാച്ചിരം
യച്ചാർത്ഥപ്രവണാൽ പുരാണവചനാദിഷ്ടം സുഹൃത്സമ്മിതാ
(ൽ
കാന്താസമ്മിതയായയാ സരസതാമാപാദ്യ കാവ്യശ്രിയാ
കർത്തവ്യേ കുതുകീബുധോ വിരചിതസ്തസ്മൈ സ്പൃഹാം കുർമ്മ
(ഹേ.

# ൫൪. കാവ്യം

കാവ്യം എന്നുവെച്ചാൽ എന്താണു്? കൃത്യാകൃത്യങ്ങളെ നമുക്ക അനുഭവമാക്കി നമ്മുടെ മനസ്സിനു ഗുണമുണ്ടാക്കുകയാകുന്നു കാവ്യത്തിന്റെ പ്രധാനമായ ഉദ്ദേശമെന്നു ഇതിനുമുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ആ ഉദ്ദേശത്തെ സാധിപ്പിക്കുന്നതിനു ഒരു കാവ്യത്തിനു പ്രധാനമായി എന്തുഗുണമാണു ഉണ്ടായിരിക്കേണ്ടതു? എന്നാൽ ആ ഗുണംതന്നെയാണു കാവ്യത്തിന്റെ പ്രധാനമായ ലക്ഷണവും. രാവണനെപ്പോലെയല്ല രാമനെപ്പോലെയാണു നാം പ്രവൃത്തിക്കേണ്ടതു എന്നു പറഞ്ഞതുകൊണ്ടുമാത്രം നമുക്ക അനുഭവംതോന്നുന്നതല്ല. അനുഭവംതോന്നണമെങ്കിൽ രാമായണം വായിക്കുമ്പോൾ രാമന്റെ പ്രവൃത്തികൾക്കും വാക്കുകൾക്കും അനുകൂലമായും, രാവണന്റെ പ്രവൃത്തികൾക്കും വാക്കുകൾക്കും വിരോധമായും ഉള്ള മനോവികാരങ്ങളുണ്ടാകണം. അങ്ങനെയുള്ള മനോവികാരങ്ങളുണ്ടാകണമെങ്കിൽ കവിതയിൽ അതാതുപ്രകൃതങ്ങൾക്കനുരൂപമായ സ്നേഹം നല്ലവണ്ണം പുറപ്പെടണം. സാഹിത്യഗ്രന്ഥങ്ങളിൽ രസമെന്നു പറയുന്നതു ഇങ്ങനെ സ്നേഹം പുറപ്പെടുന്നതിനാകുന്നു. അതുകൊണ്ടു കാവ്യോദ്ദേശസിദ്ധിയ്ക്കു പ്രധാനമായി വേണ്ടതു രസമാണെന്നു സ്പഷ്ടമാകുന്നു.

“വാക്യം രസാത്മകംകാവ്യം” കാവ്യത്തിന്റെ ജീവനായതു രസമാണു്. ഒരു വാക്യത്തിനു എന്തുഗുണമുണ്ടെങ്കിലും രസശൂന്യമായാൽ അതിനു കാവ്യത്വമില്ലെന്നുതന്നെ പറയാം. ഇതുപോലെതന്നെ മറെറന്തുഗുണം കുറവായാലും രസം സമൃദ്ധിയായിട്ടുണ്ടെങ്കിൽ അതിനെ ഉത്തമകാവ്യമെന്നു പറയാവുന്നതാണു്. അലങ്കാരം, ഗുണം, രീതി മുതലായതു് കവിതയ്ക്കു വളരെ ആവശ്യമാണെങ്കിലും അ

പരിത്യാജ്യമല്ല. ഇതെല്ലാം രസത്തിന്ന് ഉൽകൎഷമുണ്ടാക്കുന്നതിന്നായിട്ടുള്ളതാണ്. കവിതയ്ക്ക് കൂടിയേ കഴിയൂ എന്നു പറയത്തക്കതായിട്ട് രസം മാത്രമേയുള്ളൂ. സാധാരണയായി ഭാഷാകവിത വായിക്കുന്നവരിൽ മിക്കവാറും ശബ്ദാർത്ഥങ്ങളുടെ ഉൽകൎഷത്തിന്നു മാത്രം കാരണങ്ങളായുള്ള അലങ്കാരാദികളെയാണ് കാവ്യത്തിന്റെ പ്രധാനലക്ഷണങ്ങളായി ഗണിക്കുന്നത്. ഈ അഭിപ്രായം തെറ്റായിട്ടുള്ളതാണെന്ന് കാണിക്കുന്നതിന്ന് ഇവയിൽ ഓരോന്നിന്റെ സ്വഭാവത്തെപ്പററി ഇവിടെ കുറച്ച് പ്രസ്താവിക്കുന്നത് ആവശ്യമാകുന്നു.

കാവ്യം രസാത്മകമായ വാക്യമാണെന്ന് പറഞ്ഞതുകൊണ്ടു തന്നെ അതു പദ്യരൂപമാകണമെന്ന് നിർബന്ധമില്ലെന്നു സിദ്ധിക്കുന്നു. ഒരു വാക്യം രസാത്മകമാണെങ്കിൽ ഗദ്യരൂപമായാലും അതിനെ കാവ്യമെന്നു പറയാം. ബാണകവിയാൽ ഉണ്ടാക്കപ്പെട്ട കാദംബരി എന്ന ഗ്രന്ഥം ഗദ്യരൂപമാണെങ്കിലും അതിനെ ഉത്തമകാവ്യങ്ങളുടെ കൂട്ടത്തിലാണ് സഹൃദയന്മാർ ഗണിക്കുന്നത്. അതുകൊണ്ടു പദ്യരൂപമായിട്ടുള്ളതെല്ലാം കാവ്യമാണെന്നും, അതിന്റെ കർത്താക്കന്മാരെല്ലാം കവികളാണെന്നും, ഗദ്യരൂപമായിട്ടുള്ളതൊന്നും കാവ്യമല്ലെന്നും സാധാരണയായി പലരുംവിചാരിച്ചുവരുന്നത് അബദ്ധമാണെന്ന് പറയേണ്ടതില്ലല്ലോ. രസശൂന്യമായ പദ്യവുംകാവ്യമാണെങ്കിൽ അമരകോശം, അഷ്ടാംഗഹൃദയം മുതലായ ഗ്രന്ഥങ്ങളും ശാകുന്തളം, നൈഷധം മുതലായഗ്രന്ഥങ്ങളും തമ്മിൽ എന്താണു വ്യത്യാസം. പദ്യവുംകാവ്യവും തമ്മിലുള്ള ഭേദം മനസ്സിലായിട്ടുള്ളവർ ഇപ്പോഴും കവികൾ വളരെ ചുരുക്കമാണെന്നും, കവിതക്കാരെന്നു പറയുന്നവരായി വളരെ ജനങ്ങളുള്ളവരെ പദ്യകൃത്തുക്കളെന്നേ പറവാൻ പാടുള്ളൂ എന്നും ബോധംവരും. എന്നാൽ പദ്യം ഗ

ദൃശ്യത്തേക്കാളധികം കണ്ണിന്നു സുഖപ്രദമാകകൊണ്ടും, മററു കാരണങ്ങളെക്കൊണ്ടും കാവ്യത്തിന്നു അധികം യോഗ്യമായിട്ടുള്ളതും അധികമായി ഉപയോഗിക്കപ്പെട്ടുവരുന്നതുമാകുന്നു. അതുകൊണ്ടു ഈ ഉൽകൎഷഹേതുക്കളിൽ ഒന്നാമതായി വിചാരിക്കേണ്ടതാണ്.

ഈ ഉൽകൎഷഹേതുക്കളിൽ പ്രധാനമായിട്ടുള്ളത് അലങ്കാരമാകുന്നു. ഇതു കാവ്യത്തിന്നു വളരെ ആവശ്യമായിട്ടുള്ളതാകയാൽ തന്നെയല്ലോ ചിലരുടെ അഭിപ്രായത്തിൽ കവിതയ്ക്കു അലങ്കാരം കൂടിയേ കഴിയൂ എന്നു് നിർബന്ധം തന്നെയുണ്ടു്. എന്നാൽ ഈ അഭിപ്രായം അത്ര സ്വീകാരയോഗ്യമാണെന്നു് തോന്നുന്നില്ല.

പൂമെത്തമേലെഴുന്നേററിരുന്നു മയിലുപോലൊന്നുകേ-
ട്ടോമൽക്കണ്ണിണനീരണിഞ്ഞ വദനപ്പൂവോടുഗാഢം തദാ
പൂമേനി തെളിവോടു ചേർത്തണമിനിക്കാണെന്നതെന്നൊന്നുക-
പ്പൂമാലോടലിവേണിചൊന്നമധുരച്ചൊല്ലിന്നുകൊല്ലുന്നമാം.

(പൂന്തോട്ടത്തു നമ്പൂരി.)

ഈ ശ്ലോകത്തിൽ സ്ഫുടമായ അലങ്കാരമൊന്നുമില്ലെങ്കിലും ഇതിന്നു് ഉത്തമകാവ്യലക്ഷണമില്ലെന്നു് സഹൃദയന്മാർ പറയുന്നതല്ല. സൂക്ഷ്മത്തിൽ കവിതയ്ക്കു് അലങ്കാരം സ്ത്രീകൾക്കു് ആഭരണാദികളെപ്പോലെയാണു്. കടകകുണ്ഡലാദികൾ സ്ത്രീകളുടെ സൌന്ദര്യത്തിന്നു് എങ്ങനെയോ അങ്ങനെതന്നെ കവിതാരസത്തിന്നു് ഉപമാദ്യലങ്കാരങ്ങൾ ഉൽകൎഷത്തെ ഉണ്ടാക്കുന്നതാകുന്നു. രസഹീനങ്ങളായ ശ്ലോകങ്ങളിൽ അലങ്കാരം പ്രയോഗിക്കുന്നതു അശേഷം സൌന്ദര്യമില്ലാത്ത സ്ത്രീകൾ ആഭരണങ്ങളണിയുന്നതുപോലെ ആയിരിക്കും. ഇപ്പോൾ നടപ്പുള്ള കവിതകളിൽ

ചിലതു് അലങ്കാരപ്രധാനവും ചിലതു് രസപ്രധാനവുമാണു്. അനുഭവത്തിൽ, ഇതു രണ്ടും തമ്മിലുള്ള വ്യത്യാസമെന്തെന്നുവച്ചാൽ, അലങ്കാരപ്രധാനമായ കവിത വായിക്കുമ്പോൾ കവിയേയും രസപ്രധാനമായിട്ടുള്ളതു് വായിക്കുമ്പോൾ കവിതാവിഷയത്തെയുമാണു് നമുക്കു ഓൎമ്മയുണ്ടാകുന്നതു്. പുറത്തിൽ നമ്പൂരിയുടെ കവിത അലങ്കാരപ്രധാനവും കുഞ്ചൻനമ്പ്യാരുടെ കൃതികൾ രസപ്രധാനവുമാകുന്നു. “കൃഷ്ണഗാഥ” വായിക്കുമ്പോൾ കവി മഹാകേമൻ തന്നെ എന്നുള്ള വിചാരമാണു് നമുക്കുണ്ടാകുന്നതു്. ‘നളചരിതം’ ഓട്ടൻതുള്ളൽ വായിക്കുമ്പോൾ നളന്റെയും ദമയന്തിയുടെയും മററും ഗുണങ്ങളെക്കുറിച്ചും മററുമാണു് നമുക്കു് മനസ്സിൽ തോന്നുന്നതു്. ഇതിൽ കാവ്യത്തിന്റെ പ്രധാനോദ്ദേശത്തെ സാധിക്കുന്നതിനെ സംബന്ധിച്ചിടത്തോളം ഏതിനാണു് പ്രബലത അധികമുള്ളതെന്നു് പറയേണ്ടതില്ലല്ലോ.

ഗുണങ്ങളും രീതികളും കാവ്യത്തിന്റെ ഉൽകൃഷ്ടഹേതുക്കളിൽ ക്രിയാവത്താണെന്നു് പറഞ്ഞുവല്ലോ. കാവ്യത്തിനു് മാധുര്യാദിഗുണങ്ങൾ മനുഷ്യനു് ധൈര്യാദി ഗുണങ്ങളെപ്പോലെയും രീതികൾ അവയവസംസ്ഥാന വിശേഷങ്ങളെപ്പോലെയുമാകുന്നു. ഇപ്പോഴുള്ള ഭാഷാകവികളിൽ പലരും മററല്ലാത്തിലും അധികമായി രീതിയുടെ കാൎയ്യത്തിലാണു് നിഷ്കർഷ ചെയ്യുന്നതു്. കാവ്യത്തിന്റെ ആത്മാവു് രീതിയാണെന്നു് വാമനൻ എന്നൊരു വിദ്വാൻ പറഞ്ഞതായി കാണുന്നതുകൊണ്ടു് പണ്ടും ചിലൎക്കു് ഈ അഭിപ്രായം ഉണ്ടായിരുന്നു എന്നു് തോന്നുന്നു. എന്നാൽ രീതി ഒരു രചനാവിശേഷം മാത്രമാകകൊണ്ടു് ശബ്ദാൎത്ഥങ്ങൾക്കു് ഉൽക്കൎഷത്തെ ഉണ്ടാക്കുന്നു എന്നല്ലാതെ കാവ്യ

ത്തിന്റെ ജീവനാണെന്നു് പറയുന്നതു സാധുവായിരിക്കയില്ല.

കാവ്യത്തിന്റെ സ്വഭാവത്തെ വിവരിക്കുന്നതായിട്ടു് കുറെ പ്രസിദ്ധിയുള്ള ഒരു ഭാഷാശ്ലോകമുള്ളതിനെ താഴെ ചേൎക്കുന്നു. മേല്പറഞ്ഞ സംഗതികളെല്ലാം വായിച്ചവൎക്കു് ഈ വിവരണം എത്രത്തോളം ശരിയായിട്ടുള്ളതാണെന്നു് തീൎച്ചയാക്കാമല്ലോ.

കോൎത്തന്നാലൊന്നൊരോ പദമതിനൊന്നവും-
പാലിൽനീരെന്നപോലെ
ചേൎത്തീടേണം വിശേഷിച്ചതിലൊരലം-
കാരമുണ്ടായ്വരേണം
പേൎത്തും ചിന്തിക്കിലൎത്ഥം നിരുപമരുചിരാ-
ണെന്നുമെന്നിത്രവന്നേ
നീൎത്തീടാവൂ ഹിതലോകശിവശിവകവിതാ
രീതിക്കു വൈഷമ്യമത്രേ.

---

## ൩൮. നാണയം.

---

നാണയം എന്നുവെച്ചാൽ വിശ്വാസ്യതയാകുന്നു. ഒരു കച്ചവടക്കാരനോ മറ്റുവല്ല മുതലാളനോ അദ്ദേഹം നാണയക്കുറവില്ലാത്തവനാണെന്നു് പറയുമ്പോൾ നാം മനസ്സിലാക്കുന്നതു് അയാൾക്കു കടം വാങ്ങിയാൽ തിരിയെ കൊടുപ്പാനുള്ള ശക്തിയും സത്യവും ഉണ്ടെന്നാകുന്നു. നല്ല ബാങ്കുകളിലേക്കു നല്ല കച്ചവടക്കാൎക്കു ചുരുങ്ങിയ പലിശയ്ക്കു എത്ര

എങ്കിലും ഉറപ്പിക കൊടുപ്പാൻ ജനങ്ങൾ തയാറാണ്. അതു് അവരുടെ നാണയം നല്ലതാകകൊണ്ടാകുന്നു. നാണയത്തിന്നു അല്പം കുറവുണ്ടെങ്കിൽ ജനങ്ങൾ അധികപലിശ ആവശ്യപ്പെടും. നാണയം അശേഷം നന്നല്ലെങ്കിൽ കടം കൊടുക്കുകതന്നെ ചെയ്കയില്ല. ഇതുപോലെതന്നെ ഓരോ ഗവൎമ്മെണ്ടുകാരുടെ നാണയത്തിന്നും ഏറ്റക്കുറച്ചിലുണ്ടു്. ഇംഗ്ലീഷു് ഗവൎമ്മെണ്ടിലെ സത്യത്തിലും സമൃദ്ധിയിലും ജനങ്ങൾക്കു് പൂൎണ്ണവിശ്വാസമുള്ളതുകൊണ്ടു് ആണ്ടിൽ നൂറിന്നു് മൂന്നുവീതം പലിശയ്ക്കു് ഉറപ്പിക കൊടുപ്പാൻ ആളുകൾ ധാരാളം. എന്നാൽ തുൎക്കിമുതലായ ചില ഗവൎമ്മെണ്ടിലെ ദാരിദ്ര്യവും അവ്യവസ്ഥയും ഹേതുവായിട്ടു അവൎക്കു പന്ത്രണ്ടുവീതം പലിശയ്ക്കു കൂടി കടം കിട്ടുവാൻ പ്രയാസം. ഒരു നാട്ടിലുള്ള കച്ചവടക്കാരുടേയും മുതലാളന്മാരുടേയും വിശ്വാസ്യത വൎദ്ധിക്കുന്തോറും ധനോല്പാദനത്തിന്നു് ഉപയോഗപ്പെടുത്താവുന്ന മൂലധനവും ആ രാജ്യത്തിൽ വൎദ്ധിച്ചുവരും. ഒരാൾക്കു മാസംതോറും മുന്നൂറുറുപ്പിക ശമ്പളമോ മററു വല്ല വിധത്തിലുള്ള ആദായമോ ഉണ്ടെന്നും അയാൾക്കു ചിലവു് ഇരുനൂറു് ഉറുപ്പികയേ ഉള്ളൂ എന്നും ഇരിക്കട്ടെ. ബാക്കി ഉറുപ്പിക ധനോല്പാദനത്തിന്നായി അയാൾക്കുതന്നെ ഉപയോഗിക്കുന്നതിന്നു് സൌകൎയ്യമുണ്ടായിരിക്കയില്ല. എന്നാൽ ആ നാട്ടിൽ നല്ല വിശ്വസ്തന്മാരായ ബാങ്കുകാരോ, കച്ചവടക്കാരോ ഉണ്ടെങ്കിൽ ചിലവു് കഴിച്ചു ബാക്കിയുള്ള സംഖ്യ ആവശ്യമുള്ളപ്പോൾ എടുത്തുകൊള്ളുവാനോ തരംതക്കവണ്ണം വച്ചു് അവൎക്കു് ചുരുങ്ങിയ പലിശയ്ക്കു കൊടുക്കാം. അവർ ആ സംഖ്യ ഉറപ്പുവാങ്ങി കച്ചവടത്തിലോ കൃഷിപ്പണിയിലോ മറ്റോ ഏൎപ്പെട്ടിട്ടുള്ളവൎക്കു കുറെ ജാസ്തി പലിശയ്ക്കു കൊടുക്കും. അങ്ങനെയാകുമ്പോൾ ആ സംഖ്യ ധനോല്പാദനത്തിന്നു് ഉപയോഗപ്പെ

ട്ടുകയും എല്ലാ കക്ഷികൾക്കും ഉപകാരമാകയും ചെയ്യുന്നു. നാണയം അല്ലെങ്കിൽ വിശ്വാസ്യതകൊണ്ടുണ്ടാകുന്ന ഉപകാരങ്ങളിൽ ഇതാകുന്നു പ്രധാനമായിട്ടുള്ളത്.

നാണയംകൊണ്ട് മറ്റൊരു ഗുണമെന്തെന്നാൽ, അതുകൊണ്ട് കൂട്ടുമുതൽ കമ്പനികളെ സ്ഥാപിപ്പാൻ കഴിയുന്നു. ഒരു നാട്ടിൽ പുകവണ്ടി നടപ്പാക്കുന്നതിന് അനേകലക്ഷം ഉറുപ്പിക വേണ്ടിവരുമെന്നിരിക്കട്ടെ. ഈ സംഖ്യ മുഴുവൻ ചെലവുചെയ്യുന്നതിന് ശക്തന്മാരായിട്ടുള്ളവരില്ലെന്നുതന്നെ പറയാം. എന്നാൽ അതിന്റെ പ്രമാണികളായി പുറപ്പെടുന്നവർ നല്ല വിശ്വാസയോഗ്യന്മാരായ മുതലാളന്മാരായിരുന്നാൽ അതിൽ പണമിറക്കുന്നതിനു വളരെ ആളുകൾ തയ്യാറായിരിക്കും. ഷെയർ ഒന്നുക്ക് ഒരു നൂറു ഉറുപ്പികവീതം അനവധിനായിരം ഷെയറായി പണം പിരിച്ചാൽ ഷെയറുകൾ മുഴുവനും എടുപ്പാൻ ആളുകൾ ഉണ്ടാവാനിടയുള്ളതാണ്. അങ്ങനെയാകുമ്പോൾ ആദായത്തിന് ഉപയോഗപ്പെടുത്തുവാൻ തരമില്ലാതെ അല്പസംഖ്യകൾ കൈവശം വച്ചുകൊണ്ടിരിക്കുന്നവർക്ക് ആദായത്തിന് ഒരു വഴിയുണ്ടാകയും ബഹുജനങ്ങളുടെ ഉപകാരത്തിനും നാട്ടിലെ ധനവൃദ്ധിക്കും കൊള്ളുന്നതായ ഒരു വലിയ ഉദ്യമം സാദ്ധ്യമാകയും ചെയ്യുന്നു. നാണയത്തിന്റെ ഗുണംകൊണ്ടാകുന്നു, നോട്ടുകൾ ഉപയോഗിപ്പാൻ സാദ്ധ്യമാകുന്നത്. നോട്ടെന്നു പറയുന്നതു അതുകൊണ്ടുവരുന്ന ആൾക്ക് ഇത്ര ഉറുപ്പിക കൊടുത്തുകൊള്ളാമെന്നു ഒരു ബാങ്കിൽ നിന്നു എഴുതി കൊടുക്കുന്ന ഒരു ഉടമ്പടി പത്രമാകുന്നു. ആരെങ്കിലും അതു ആ ബാങ്കിൽ കൊണ്ടു കൊടുത്താൽ ഉടനെ ഉറുപ്പിക കിട്ടുമെന്നുള്ള പൂർണ്ണവിശ്വാസം ജനങ്ങൾക്കുള്ളതിനാൽ നോട്ടുകളെ ജനങ്ങൾ നാണ്യങ്ങളെപ്പോലെ തന്നെ ശങ്കകൂടാതെ കൈ

മാററം ചെയ്യുന്നു. ഒരു ബാങ്കിൽനിന്നു മുപ്പതുലക്ഷം ഉറുപ്പികയ്ക്കു നോട്ടുണ്ടാക്കിയാൽ ആവശ്യക്കാൎക്കു ഉറുപ്പികതന്നെ കൊടുക്കുന്നതിന്നു പത്തുലക്ഷം ഉറുപ്പിക മുതൽ കരുതിവെച്ചാൽ മതിയെന്നാണ് അനുഭവസിദ്ധമായത്. അതുകൊണ്ടു ആ നാട്ടിൽ മൂലധനത്തിൽ ഇരുപതു ലക്ഷം ഉറുപ്പിക കൂടി വ്യവഹാരത്തിന്നു ഉപയോഗപ്പെടുന്നു. നാണയങ്ങൾകൊണ്ടു മേല്പറഞ്ഞ ഗുണങ്ങൾ സിദ്ധിക്കുന്നതാണ്. ഈ നാട്ടിൽ വ്യാപാരികളുടെയും മററും നാണയത്തിന്നു ഗുണം മതിയാകാത്തതുകൊണ്ടു ഈ വക യാതൊന്നും അത്ര സാദ്ധ്യമാകുന്നില്ല. നമ്മുടെ ഉണ്ടികച്ചവടക്കാർ നോട്ടുണ്ടാക്കിയാൽ അതു നാണ്യങ്ങളെപ്പോലെ കൈമാററം ചെയ്യത്തക്കവണ്ണം ജനങ്ങൾക്കു അവരിൽ വിശ്വാസമുണ്ടാകയില്ലെന്നു നിശ്ചയം തന്നെ. അതുപോലെതന്നെ നാലഞ്ചാളുകൾ കൂടി ഒരു കൂട്ടുമുതൽ കമ്പനി ഏൎപ്പെടുത്തുവാൻ ഉത്സാഹിച്ചാൽ ആകെയുള്ള സംഖ്യ വളരെ വലിയതാണെങ്കിൽ ഓഹരിയെടുപ്പാൻ അധികം ആളുകൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. ഇതിന്നു ഒരു കാരണം സാധാരണ ജനങ്ങൾക്കു വ്യവസായസംബന്ധമായ ജ്ഞാനവും ധൈൎയ്യവും കുറവാണെന്നുള്ള സംഗതി തന്നെയായിരിക്കാം. എന്നാൽ അതിന്റെ പ്രധാനകാരണം നമ്മുടെ വ്യാപാരികളുടെ നാണയക്കുറവു തന്നെയാണെന്നാകുന്നു ഞങ്ങളുടെ അഭിപ്രായം. നാണയസംബന്ധമായി വളരെ സംഗതികൾ പറവാനുണ്ടു്. എന്നാൽ അതുകൾ കുറെ കാഠിന്യമുള്ള വിഷയങ്ങളാകകൊണ്ടു ധനശാസ്ത്രത്തെക്കുറിച്ചുള്ള ഒരു പ്രാഥമികഗ്രന്ഥത്തിൽ അതുകളെപ്പററി പ്രസ്താവിക്കുന്നതു ആവശ്യമാകുമെന്നു തോന്നുന്നില്ലാത്തതിനാൽ അതു ഇവിടെ നിറുത്തിവെച്ചിരിക്കുന്നു.



# ൧൯. കടം

അരുതുകടംവാങ്ങിക്കയു-
മരുതുകടംമററൊരാൾക്കു നൽകുകയും
മുതലുംതന്നുടെ മിത്രവു-
മിതുമൂലംനഷ്ടമാംപലപ്പോഴും.

ഷേക്സ്പീയർ.

മിക്കജനങ്ങൾക്കും കൂടക്കൂടെ മനഃക്ലേശമുണ്ടാകുന്നതും അക്കാലങ്ങളിൽവേണ്ട ഉപദേശത്തിന്നും സഹായത്തിന്നും മററുള്ളവരെ ആശ്രയിപ്പാൻ ഇടയാക്കിത്തീർക്കുന്നതുമായ 'ഗൃഹച്ഛിദ്രം' 'ജാതിതർക്കം' എന്നുതുടങ്ങി പല ദുർഘടവിഷയങ്ങളുള്ളതിൽ 'പണസംബന്ധമായ ഇടവാട്' കൂടി ഉൾപ്പെടുത്തണമെന്നുതന്നെയല്ല, അതിന്നു പ്രധാനസ്ഥാനംതന്നെ കല്പിക്കേണ്ടതുമാണ്. മനുഷ്യരുടെ എല്ലാ ആവശ്യങ്ങൾക്കും ഇക്കാലത്തു ദ്രവ്യം അടിസ്ഥാനമായി തീർന്നിരിക്കകൊണ്ടു ധനാർജ്ജനം വളരെ സാരമായ ഒരു കാര്യമായി ജനങ്ങൾ കരുതിവന്നു. 'പാശികളി' മുതലായ സമ്പാദ്യത്തിന്നുള്ള അന്യായമാർഗ്ഗങ്ങളിൽ ചിലർ പ്രവേശിച്ചു കാണുന്നതുതന്നെ ഇതിന്നു ഒരു പ്രത്യക്ഷതെളിവാകുന്നു. ന്യായമായ സമ്പാദ്യത്തിന്നുള്ള വഴി ഏതെന്നു പ്രായേണ ജനങ്ങൾ ധരിക്കാതെ ലോഭംകൊണ്ടു മതിമറന്നു നേരമാർഗ്ഗം വെടിയുന്നതും ഇതിന്നൊരു ദൃഷ്ടാന്തമാണെന്നല്ലേ പറയേണ്ടത്? 'ദ്രവ്യംകൊടുത്തുവാങ്ങൽ' ചെയ്യുന്നവരുടെ ഇടയിൽ എന്നുവേണ്ടാ, അതുകൊണ്ടു പെരുമാററംചെയ്യുന്ന എല്ലാവരുടെ സംഘത്തിലും സാമാന്യ സ്വജനങ്ങളേക്കാൾ പണം കടംകൊടുക്കുന്നവരെ അധികം പൂജ്യ

നായി വിചാരിച്ചുവരുന്നതു നമുക്ക് അനുഭവസിദ്ധമല്ലേ? ജനസമുദായത്തിൽ കേവലം കൂലിക്കാർ തുടങ്ങി പ്രഭുക്കന്മാർവരെ എല്ലാതരക്കാരുടെ ഇടയിലും കടംവാങ്ങലുംകൊടുക്കലും സാധാരണ നടപ്പായി തീൎന്നിരിക്കുന്നു. ഇതിന്റെ ആപൽക്കരമായ ഭവിഷ്യത്തുകളെ പലപ്പോഴും ജനങ്ങൾക്ക കാണ്മാനിടവരുന്നുണ്ടെങ്കിലും ആ നടവടി ചീത്തയാണെന്നുള്ള ബോദ്ധ്യം അവൎക്കു വന്നുതുടങ്ങീട്ടില്ല. 'കൊള്ളക്കൊടുക്കൽ' പല സമ്പ്രദായത്തിലുണ്ടെങ്കിലും അതിനെപ്പററി സവിസ്തരം പ്രസ്താവിക്കുന്നതായാൽ ലേഖനം വല്ലാതെ ദീൎഗ്ഘിക്കുമോ എന്നു സംശയിച്ചു ബന്ധുമിത്രാദികളുടെ ഇടയിൽ സാധാരണ നടപ്പുള്ള കൊടുത്തുവാങ്ങലിനെക്കുറിച്ചുമാത്രമേ ഞങ്ങൾ ഇവിടെ പ്രതിപാദിക്കുന്നുള്ളു.

നാട്ടാവശ്യങ്ങൾക്ക സമീപസ്ഥന്മാർ അന്യോന്യം സാധനങ്ങൾ തല്ക്കാലം കടം വാങ്ങിച്ചു പിന്നീട മടക്കിക്കൊടുക്കുന്ന സമ്പ്രദായത്തെപ്പററി വളരെ ഗൌരവമായി വിചാരിപ്പാനില്ലെന്നു ചിലജനങ്ങളും അഭിപ്രായപ്പെട്ടേക്കാമെങ്കിലും സൂക്ഷ്മമായി ആലോചിക്കുന്ന പക്ഷം അത് അവരുടെ ഗൃഹഭരണത്തിലുള്ള മിടുക്കില്ലായ്മയെ വെളിപ്പെടുത്തുകയാണ് ചെയ്യുന്നത് എന്നു നാം ഓൎക്കേണ്ടതാണ്. പ്രത്യേകിച്ചു കൂലിപ്പണിക്കാരുടെ ഇടയിലും കഷ്ടിച്ചു കഴിച്ചുപോരുന്നവരുടെ ഇടയിലും ഇപ്രകാരം അയൽവക്കത്തുനിന്നു സാധനങ്ങൾ കടംവാങ്ങിക്കുന്നത് എത്രത്തോളം നടപ്പുണ്ടെന്നു ശരിയായി മനസ്സിലാക്കുന്നതായാൽ ഏവനും വിസ്മയം തോന്നിപ്പോകും. ഒരു കൊഴച്ചട്ടുകത്തിന്റെയോ ചരക്കിന്റെയോ ഉടമസ്ഥന്ന് അതിന്റെ അയൽവീടുകളിലുള്ള സഞ്ചാരത്തെപ്പററി എന്തെല്ലാം രസകരങ്ങളായ കഥകൾ പറവാനുണ്ടാകും? ഉപായ

ത്തിൽ കാലക്ഷേപം കഴിച്ചുകൂട്ടുന്നവരുടെ ഇടയിൽ 'പ്രഥമൻ' വെയ്ക്കാനുള്ള ചരക്കും; 'കാളൻ' വെയ്ക്കാനുള്ള ഉരുളിയും ഇന്നിന്ന ദിക്കുകളിലുണ്ടെന്നു പ്രസിദ്ധമായിരിയ്ക്കുമല്ലോ. ഇപ്രകാരം അസംഖ്യം വീട്ടുസാമാനങ്ങൾ പല വീട്ടുകളിൽ നിന്നുമായി വാങ്ങി പൊതുവേ ഉപയോഗിച്ചുവരാറുണ്ട്. ഇങ്ങിനെതന്നെ 'നാഗപ്പടം' 'വൈരമണിപ്പതക്കം' 'കറുപ്പുവള' 'ഒരുവരിവെള്ളിക്കൊലുസ്സ്', ഇവ തുടങ്ങി പല സാധനങ്ങളും പിന്നിട്ട മടക്കിക്കൊടുക്കാമെന്നുള്ള നിശ്ചയത്തിന്മേൽ പലപ്പോഴും അയൽവക്കക്കാർ കടംവാങ്ങിക്കൊണ്ടു പോകാറില്ലയോ ? ഇങ്ങിനെയുള്ള ചില്ലറസ്സാമാനങ്ങൾ കടംവാങ്ങിയ്ക്കുന്നതുകൊണ്ടു യാതൊരു ദോഷവുമില്ലെന്നു തീരെ തള്ളിക്കളവാൻ പാടില്ലെങ്കിലും ഇതിനെപ്പറ്റി സാരമായ ഗുണദോഷനിരൂപണത്തിന്നു ഞങ്ങൾ ഉദ്ദേശിയ്ക്കുന്നില്ല. ഈ വ്യാപാരം കടംവാങ്ങുന്നവരുടെ ഗൃഹഭരണത്തിലുള്ള സാമർത്ഥ്യമില്ലായ്മയേയും ആലോചനക്കുറവുകൊണ്ടുണ്ടാവുന്ന ചോരായ്മയേയും പ്രത്യക്ഷപ്പെടുത്തുന്നതോടുകൂടി കടം കൊടുക്കുന്ന ആൾക്കു് അപ്രിയം പറയുന്നതിന്നുള്ള വൈമനസ്യത്തേയും പ്രദർശിപ്പിയ്ക്കുന്നുവെന്നുമാത്രം ഞങ്ങൾ ഇവിടെ സൂചിപ്പിച്ചേക്കാം. കല്യാണം മുതലായ അടിയന്തരങ്ങൾക്കു് ഉപയോഗിക്കുന്നതിന്നായി ആഭരണങ്ങൾ കടം വാങ്ങിയ്ക്കുന്ന പതിവും ഒട്ടും നന്നല്ല. ഞങ്ങളുടെ ഈ ഉപന്യാസത്തിലെ മുഖ്യസംഗതി സ്നേഹിതന്മാർ തമ്മിൽ പണം കടംകൊടുത്തു വാങ്ങുന്നതിനെപ്പറ്റിയായിരിയ്ക്കുമെന്നു മുമ്പു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു ഈ വിഷയത്തെക്കുറിച്ചും അധികം വിസ്തരിപ്പാൻ ഇവിടെ തരമില്ല. 'ഇരന്നപൊന്നണിഞ്ഞെത്തറാം തെളിഞ്ഞീടൊല്ല' എന്നതു സത്തായ ഒരു ഉപദേശമാകുന്നു.

പണം കടം വാങ്ങിക്കുന്നവർ നാലുതരക്കാരുണ്ടു്. (1) ആകസ്മികസംഭവങ്ങളാലായ കാര്യങ്ങൾ നിവൃത്തിക്കേണ്ടതിലേക്കായി തല്ക്കാലം തങ്ങളെ സന്തോഷപൂർവ്വം സഹായിക്കുവാൻ താല്പര്യത്തോടുകൂടിയവരായ സ്നേഹിതന്മാരുടെ പക്കൽ നിന്നു സംഗതിവശാൽ ദ്രവ്യം കടം വാങ്ങുന്നവർ. (അധികം ആക്ഷേപാർഹമല്ലാത്തതു് ഇതൊന്നു മാത്രമേയുള്ളൂ.) (2) കേവലം ദ്രവ്യത്തിനായി, ദ്രവ്യം തിരികെ കൊടുക്കണമെന്നുള്ള മുൻകരുതലോടുകൂടിയോ, അഥവാ കൊടുക്കേണ്ടിവന്നാൽതന്നെ അതു മനസ്സറിഞ്ഞു മര്യാദയ്ക്കു ചെയ്യുകയില്ലെന്നുള്ള സിദ്ധാന്തത്തിന്മേലോ പതിവായി കടം വാങ്ങിക്കുന്ന ധൂർത്തന്മാർ. (3) അതിലാഭം നേടുവാനുള്ള മോഹംകൊണ്ടു തങ്ങളുടെ വ്യാപാരങ്ങളിൽ മുടക്കേണ്ടതിലേക്കായി അന്യന്റെ പണം കടം വാങ്ങി ഉപയോഗിക്കുന്നവർ; (4) പണത്തിന്റെ മുട്ടുകൊണ്ടു് അതികഠിനമായി കഷ്ടപ്പെട്ടു് അതിൽ നിന്നു തല്ക്കാലം ഒരു നിവൃത്തി കിട്ടുവാനായി എത്ര ലാഭം കൊടുത്തിട്ടും കടം വാങ്ങുവാൻ ഒരുങ്ങുന്നവർ. ഈ തരക്കാരെയെല്ലാം പററിയാണു് താഴെ പ്രസ്താവിക്കുന്നതു്.

ഭാഗ്യക്ഷയംകൊണ്ടോ മറേറാ മുതലെല്ലാം നശിച്ചു് ഒരുവൻ കഷ്ടപ്പാടിലായി കഴങ്ങുമ്പോൾ തന്റെ ഒരു പ്രിയസ്നേഹിതൻ ചെയ്യുന്ന ഹൃദയംഗമമായ തല്ക്കാലികസഹായം എത്രതന്നെ ലഘുവാണെങ്കിലും വളരെ കാര്യമായി വിചാരിക്കുന്നതല്ലേ. ഒരുവനു ദ്രവ്യം ഉണ്ടായതുകൊണ്ടുള്ള സുഖങ്ങൾ എന്തെല്ലാമെന്നു് ആലോചിച്ചു നോക്കുന്നതായാൽ അതിൽ പ്രധാനമായിട്ടുള്ളതു് അവന്റെ സ്നേഹിതന്മാരെ ഇങ്ങനെയുള്ള കഷ്ടസ്ഥിതിയിൽ നിന്നും കയറുന്നതിൽ കുറച്ചെങ്കിലും സഹായിക്കുവാൻ സാധിക്കുന്നതുത

ന്നെയായിരിയ്ക്കും. "എന്റെ പ്രിയസ്നേഹിതാ! നിങ്ങൾ
ക്കെന്തെങ്കിലും ഒരു ഉപകാരം ചെയ്വാൻ എനിയ്ക്കു സാധി
യ്ക്കുമോ? ആ ഒരു ഭാഗ്യം എനിയ്ക്കു കിട്ടുമോ?" എന്നു യാ
തൊരു ബന്ധുക്കളോടും ഒരു ദ്രവ്യസ്ഥനു പറവാനില്ലെ
ങ്കിൽ "ധനികനായ ആ ആളും ഇരപ്പാളിയും ഒരുപോലെ"
എന്ന് എങ്ങിനെയാണു പറയാതിരിയ്ക്കുന്നതു? അത്യന്തം
ഔദാര്യശീലംകൊണ്ടും, സ്നേഹാതിശയംകൊണ്ടും ഉണ്ടാകു
ന്ന ബന്ധുസഹായത്തെ ഞാൻ ഖണ്ഡനത്തിൽ തൊടി
ല്ല. എന്നാൽ അങ്ങിനെയുള്ളവർ തന്റെ ബന്ധുവിനു
കഴിയുന്ന സഹായം ചെയ്യാൻ സന്നദ്ധനായിരിയ്ക്കണം. ക
ടം വാങ്ങുകയോ കൊടുക്കുകയോ ചെയ്യുന്നതിനെപ്പററി അ
ധിക്ഷേപിച്ചിട്ടുള്ളതുകൊണ്ടു സ്നേഹജന്യമായ സഹായപ്ര
വൃത്തികൾ ബന്ധുക്കളോ മിത്രങ്ങളോ തമ്മിൽ തമ്മിൽ
ചെയ്തുകൊടുക്കരുതെന്നാണ് ഞങ്ങളുടെ അഭിപ്രായമെന്ന്
ആരും തെററിദ്ധരിയ്ക്കരുതു്. മേൽപറഞ്ഞ മാതിരിയിലു
ള്ള ഉൽകൃഷ്ടബോധം ഉണ്ടാവുകയും അതിനെ അനുസ
രിച്ചു പ്രവർത്തിയ്ക്കുകയും ഒരു മനുഷ്യനായാൽ വേണ്ടതാ
ണ്. എന്നാൽ ഇങ്ങിനെയുള്ള കാര്യങ്ങളിൽ, തന്നെ ദ്ര
വ്യംകൊണ്ടു സഹായിപ്പാൻ സ്നേഹിതനു പ്രാപ്തിയോ, ത
ല്പരം കഴിവോ ഉണ്ടോ എന്നും, സഹായിപ്പാൻ കഴിയു
മെങ്കിൽ തന്നെ അയാൾക്കു പൂർണ്ണമനസ്സുണ്ടോ എന്നും മു
മ്പിൽകൂട്ടി വല്ലവിധേനയും അറിഞ്ഞതിന്നു ശേഷം മാത്ര
മേ ഒരുവൻ കടത്തിനുള്ള അപേക്ഷ ചെയ്യുക എന്നു ധ
രിച്ചിരിയ്ക്കേണ്ടതാകുന്നു. ആത്മാർത്ഥമായി സ്നേഹിയ്ക്കുന്നവ
രുടെ പക്കൽനിന്നുകൂടി പതിവായി വായ്പ വാങ്ങുന്നതു് ആ
ലോചനക്കുറവായിട്ടുള്ളതും സ്നേഹബന്ധത്തിന്റെ ശൈഥി
ല്യത്തിന്നു് അവശ്യം കാരണമായിത്തീരുന്നതുമാകുന്നു. എ
ന്തെന്നാൽ പണത്തിന്നുള്ള ആവശ്യം എപ്പോഴുണ്ടാകുമെ

ന്നു് തെല്ലും മുമ്പിൽകൂട്ടി നിശ്ചയിക്കുക വയ്യല്ലോ. അങ്ങനെയിരിക്കെ കയ്യിൽ പണം ഇരിപ്പില്ലാത്ത സമയത്തു് അത്യന്തം വിശ്വാസ്യമുള്ള ഒരു സ്നേഹിതൻ ദ്രവ്യസഹായം ആവശ്യപ്പെടുന്നതായാൽ ആ സ്നേഹിതനോടു പണം ഉണ്ടെന്നോ ഇല്ലെന്നോ പറയുന്നതിന്നു് ഏറ്റവും കുഴങ്ങേണ്ടിവരുമല്ലോ. സ്നേഹിതന്മാരുടെ കഷ്ടാരിഷ്ടങ്ങളിൽ പങ്കുകൊള്ളുകയും അവരെ അതിൽനിന്നു മോചിപ്പിക്കുവാൻ യത്നിക്കുകയും ചെയ്യേണ്ടതു് എല്ലാവരുടെയും ധർമ്മമാകുന്നു. എന്നാൽ സ്നേഹിതന്റെ ഇപ്രകാരമുള്ള ഔദാര്യം കരുതി അവനെ സദാ ബുദ്ധിമുട്ടിക്കുന്നവനും, തന്റെ ദുഃഖനിവൃത്തിക്കു് ആ ഒരു മാർഗ്ഗം മാത്രം നോക്കുന്നവനുമായ ഒരുവന്റെ സ്വഭാവം ഏറ്റവും നിന്ദ്യവും സ്വാർത്ഥവുമായിട്ടുള്ളതാകുന്നുവെന്നു പറയേണ്ടതില്ലല്ലോ; എന്നു മാത്രമല്ല, സ്നേഹിതന്റെ ഈ വിശിഷ്ടഗുണംകൊണ്ടു മെച്ചം നേടുവാൻ ഉത്സാഹിക്കുന്നവൻ സ്നേഹവിഹീനനും ദുരാഗ്രഹിയുമാണെന്നു പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. തന്റെ സ്നേഹിതനോടു കടംവാങ്ങി അയാൾക്കു് ഒരു പരിചയവുമില്ലാത്ത അന്യനെ സഹായിക്കുന്നവരും നമ്മുടെ പരിചയത്തിൽ ധാരാളം ഉണ്ടാവും. എന്നാൽ ഈ സമ്പ്രദായവും ഒട്ടുംതന്നെ അഭിനന്ദിക്കത്തക്കതല്ല. പരസ്പരം ഒരുപോലെ സ്നേഹമുള്ളവരാണെങ്കിൽ തന്റെ പ്രവൃത്തികൊണ്ടു മറ്റേവന്നു ദോഷം തട്ടരുതെന്നുള്ള വിചാരം രണ്ടുപേൎക്കും അന്യോന്യം ഉണ്ടാവാതിരിക്കയില്ല. അതുകൊണ്ടാണു് പ്രാണസ്നേഹിതന്മാർ തമ്മിൽ കടം വാങ്ങുന്നതു് അത്ര ക്ഷേമകരമല്ലെന്നു മുമ്പു പ്രസ്താവിപ്പാൻ കാരണമായതു്. ഈ സമഭാവമുള്ളവർ തമ്മിൽ കടംകൊടുക്കുന്നതുകൊണ്ടു ദോഷമില്ലെന്നു മാത്രമല്ല ആ പ്രവൃത്തി സന്തോഷജനകവുമായിരിക്കുമല്ലോ. സാധാരണയായി കടംവാ

ങ്ങിയ്ക്കുന്നവർക്കെല്ലാം മേൽപറഞ്ഞ സൌഹൃദമാവശ്യമുള്ളതായി കാണുന്നതും അല്ല.

മടക്കിക്കൊടുക്കാതിരിക്കുന്നതുള്ള കരുതലിന്മേൽ പരിചയമില്ലാത്തവരുടെ കയ്യിൽ നിന്നുകൂടി കിട്ടുമ്പോളെല്ലാം കടംവാങ്ങിയ്ക്കുന്ന പൊരുതന്മാരെപ്പറ്റി 'എന്താണ്' പറവാനുള്ളത്" എന്നു പലരും വിചാരിച്ചേയ്ക്കാം. എന്നാൽ ലോകത്തിൽ കടംവാങ്ങുന്നവരിൽ അധികം ഈ ജാതിക്കാരാകയാൽ കടത്തെപ്പറ്റിയുള്ള ഒരു ഉപന്യാസത്തിൽ ഇവരെക്കുറിച്ച് അല്പമെങ്കിലും പറയാതിരിപ്പാൻ തരമില്ല. ഇങ്ങനെയുള്ളവർ മറ്റുള്ളവരുടെ ദ്രവ്യം കൈവശപ്പെടുത്തുന്നു എങ്കിലും ഇതിന് ഉടമസ്ഥന്റെ സമ്മതമുള്ളതു കൊണ്ട് അവരുടെ പ്രവൃത്തി 'സാധാരണ കളവ്" എന്നു പറഞ്ഞുകൂടാ. എന്നാൽ വാസ്തവത്തിൽ അവരെ ചില സംഗതികളിൽ സാധാരണ കള്ളന്മാരെക്കാൾ അധികം നികൃഷ്ടസ്ഥിതിയിൽ ഗണിയ്ക്കേണ്ടതാകുന്നു. 'സാധാരണ കളവു' ചെയ്യുന്നവർ മുതലുടമസ്ഥന്മാരായിട്ടു യാതൊരു ബന്ധുത്വവുമുണ്ടായിരിയ്ക്കുന്നതല്ല. കടം വാങ്ങി ദ്രവ്യം അപഹരിയ്ക്കുന്നവർ സാധുവായ ഉടമസ്ഥനെ തെറ്റിദ്ധരിപ്പിച്ച് അവന്റെ സമ്മതത്തോടുകൂടി കാര്യം നേടുന്നതുകൊണ്ടു അവരുടെ പ്രവൃത്തി ദ്രോഹത്താൽ വളരെ ഹീനതരമായിട്ടുള്ളതാകുന്നു.

